

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# സ്വാമി വിവേകാനന്ദൻ

## ജീവിതവും ഉപദേശങ്ങളും



# സ്വാമി വിവേകാനന്ദൻ
## ജീവിതവും ഉപദേശങ്ങളും

സ്വാമി വിവേകാനന്ദന്റെ 150-ാം ജന്മവാർഷിക
പ്രസിദ്ധീകരണം




രാമകൃഷ്ണമഠം & രാമകൃഷ്ണമിഷൻ
ബേലൂർമഠം

**SWAMI VIVEKANANDA**
**Life and Teachings**

*Published by*

The General Secretary
Ramakrishna Math & Ramakrishna Mission
Belur Math, Dist. Howrah
West Bengal - 711 202, India

The book is published with financial assistance from Ministry of Culutre, Govt. Of India.

Copies of Printed : 18,000

Printed and distributed through
Ramakrishna Math, Puranattukara P.O.
Thrissur - 680 551

Printed at
Prabudhakeralam Press,
Puranattukara, Thrissur - 680 551

**Price Rs. 5/-**

# പ്രസാധകക്കുറിപ്പ്

സ്വാമി വിവേകാനന്ദന്റെ 150-ാം ജന്മവാർഷികാഘോഷങ്ങളുടെ ഭാഗമായി സ്വാമിജിയുടെ ജീവിതത്തെയും സന്ദേശത്തെയും പ്രതിപാദിക്കുന്ന ഈ സചിത്രലഘുപുസ്തകം ശ്രീരാമകൃഷ്ണസംഘത്തിന്റെ ആസ്ഥാനമായ ബേലൂർമഠത്തിനുവേണ്ടി പ്രസിദ്ധീകരിക്കുന്നു.

സ്വാമി വിവേകാനന്ദൻ എന്ന പേര് ഇന്ന് ഭാരതം മുഴുവൻ സുവിദിതമാണ്. ആധുനികലോകത്തിലെ അദ്ധ്യാത്മനേതാക്കളിൽ പ്രമുഖമായ ഒരു സ്ഥാനമാണ് അദ്ദേഹത്തിനുള്ളത്. 1893 ൽ ചിക്കാഗോവിലെ മതമഹാസമ്മേളനത്തിലും അതിനെത്തുടർന്ന് അമേരിക്കയിലും ഇംഗ്ലണ്ടിലും നാലരവർഷം തുടർച്ചയായി സ്വാമിജി ചെയ്ത പ്രഭാഷണങ്ങളുടെയും പ്രവർത്തനങ്ങളുടെയും ഫലമായി പടിഞ്ഞാറൻ നാടുകളിൽ ഭാരതത്തെക്കുറിച്ചുണ്ടായിരുന്ന അഭിപ്രായം മാറുകയും, ആദ്ധ്യാത്മികതയുടെയും, മതസഹിഷ്ണുതയുടെയും, സാംസ്കാരികപാരമ്പര്യത്തിന്റെയും കേന്ദ്രമെന്ന നിലയിൽ ഭാരതത്തിന്റെ പ്രതിച്ഛായ വളരെയധികം ഉയർന്നു.

സ്വദേശത്തു മടങ്ങിയെത്തിയശേഷം അദ്ദേഹം തന്റെ ഉജ്ജ്വല പ്രഭാഷണങ്ങളിലൂടെ ഭാരതീയരുടെ മനസ്സിനെ തൊട്ടുണർത്തി, ഭാരതത്തിന്റെ സാംസ്കാരികപാരമ്പര്യം അവർക്ക് ബോധ്യപ്പെടുത്തിക്കൊടുത്തു. അദ്ദേഹം അവരിൽ ആത്മവിശ്വാസവും, ശുഭാപ്തിവിശ്വാസവും വർദ്ധിപ്പിക്കുകയും അവരുടെ ശ്രദ്ധയെ ഇന്ത്യയിലെ അടിച്ചമർത്തപ്പെട്ട വർഗ്ഗങ്ങളുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്നതിലേക്ക് ആകർഷിക്കുകയും ചെയ്തു. ഭാരതത്തിലെ ദരിദ്രരായ ജനകോടികൾക്കുവേണ്ടി സംസാരിക്കാൻ മുതിർന്ന ആദ്യത്തെ ആത്മീയനേതാവായ അദ്ദേഹം അവരുടെ ഉന്നമനത്തിന് പല തരത്തിലുള്ള നിസ്വാർത്ഥസേവനപദ്ധതികൾ ആവിഷ്കരിച്ചു.

ഇതിനൊക്കെ ഉപരിയായി സ്വാമിജി ആധുനികയുവാക്കളുടെ ഒരു സാർവ്വലൗകികാദർശമാണ്. മുപ്പത്തിയൊമ്പതരവയസ്സുവരെ മാത്രമേ ജീവിച്ചുള്ളുവെങ്കിലും തന്റെ ഹ്രസ്വജീവിതത്തിനിടയിൽ അദ്ദേഹം

മനുഷ്യസമുദായത്തിന്റെ നന്മയ്ക്കും ആത്മീയപുരോഗതിക്കുംവേണ്ടി അമൂല്യമായ സംഭാവനകൾ നല്കി. ഇതിന് ചരിത്രത്തിൽ സമാനതകളില്ല.

സ്വാമിജിയുടെ ഉപദേശങ്ങളാണ് ഈ പുസ്തകത്തിന്റെ രണ്ടാം ഭാഗത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്. ഈ ഉപദേശങ്ങളെല്ലാംതന്നെ ആധുനികവും യുക്തിയുക്തവും സാർവ്വകാലികവുമാണ്. അതായത് അവ ലിംഗം, ജാതി, മതം, പ്രദേശം, വർഗ്ഗം, തൊഴിൽ എന്നീ വ്യത്യാസങ്ങളില്ലാതെ സകലജനങ്ങളെയും ഉദ്ദേശിച്ചിട്ടുള്ളതാണ്. ഇവ ആധുനികയുവത്വത്തിന് ജീവിതത്തിൽ വിജയം, അഭിവൃദ്ധി, ആരോഗ്യം, സന്തോഷം എന്നിവ പ്രദാനം ചെയ്യാൻ കെല്പുള്ള റോഡ്മാപ്പായി പ്രവർത്തിക്കുന്നു. ശക്തമായ ഈ സന്ദേശങ്ങൾ ജനങ്ങളുടെ ആത്മവിശ്വാസവും ആന്തരികശക്തിയും വർദ്ധിപ്പിച്ച് അവരെ പരാജയം, വിമർശനം, ദുഃഖം തുടങ്ങിയ ജീവിതപ്രശ്നങ്ങളെ വളരെ സമർത്ഥമായി നേരിടാൻ സഹായിക്കുന്നു. ഇവ യുവാക്കളുടെ മനസ്സിൽ സർവ്വരോടും സ്നേഹം നിറയ്ക്കുകയും, പ്രത്യേകിച്ച് കഷ്ടതയനുഭവിക്കുന്ന ജനങ്ങളോട് അനുകമ്പ വളർത്തുകയും, സേവനപ്രവർത്തനങ്ങളിൽ താല്പര്യം വളർത്താൻ സഹായിക്കുകയും ചെയ്യുന്നു. ഇതിനെല്ലാം ഉപരിയായി സ്വാമിജിയുടെ സന്ദേശങ്ങൾ യുവാക്കളെ ആത്മീയവും ധാർമ്മികവുമായ ജീവിതം നയിക്കുവാനും തൽഫലമായി ജീവിതത്തിൽ സാഫല്യവും സമാധാനവും കൈവരിക്കുവാനും പ്രാപ്തരാക്കുന്നു.

ലളിതമായ ഭാഷയിൽ എഴുതപ്പെട്ട ഈ പുസ്തകം പ്രാഥമികമായും യുവാക്കളെ ഉദ്ദേശിച്ചുള്ളതാണെങ്കിലും മറ്റുള്ളവർക്കും ഇത് ഏറെ ഉപകരിക്കും. ശ്രീമതി രമാമേനോനാണ് ഇത് മലയാളത്തിലേക്ക് വിവർത്തനം ചെയ്തത്. സാധാരണക്കാർക്ക് എളുപ്പത്തിൽ ലഭ്യമാക്കുന്നതിനുവേണ്ടി വളരെ കുറഞ്ഞ വിലയ്ക്കാണിത് വിതരണം ചെയ്യുന്നത്.

ഈ രാജ്യത്തെ എല്ലാ ജനവിഭാഗങ്ങൾക്കും, പ്രത്യേകിച്ച് യുവാക്കൾക്ക് ഈ പുസ്തകം എന്നെന്നും പ്രയോജനമാകുമെന്നും മാർഗ്ഗദർശനം നല്കുമെന്നുമുള്ള വിശ്വാസത്തോടെ ഞങ്ങൾ ഈ പുസ്തകം പൊതുജനസമക്ഷം സമർപ്പിക്കുന്നു.

പ്രസാധകർ

# ഉള്ളടക്കം

# 1. നരേൻ എന്ന കുട്ടി

ഒരിക്കൽ ഒരു ആൺകുട്ടി കല്ക്കത്തയിലെ തെരുവുകളിൽക്കൂടി നടന്നുപോവുകയായിരുന്നു. പെട്ടെന്ന് അവൻ എന്തോ ഒരു വലിയ ശബ്ദം കേട്ടു. എന്താണ്? അവൻ തിരിഞ്ഞുനോക്കി. ഒരു കുതിരവണ്ടി തിരക്കിട്ട് പാഞ്ഞുവരികയാണ്. വണ്ടിയും വലിച്ചുകൊണ്ട് കുതിര അതിവേഗത്തിൽ ഓടുന്നു. കുതിര എന്തോ കണ്ട് വെറളിപിടിച്ച് ഓടുകയാണ്..... ആകാവുന്നിടത്തോളം ഊക്കിൽ. വണ്ടിക്കകത്തൊരു സ്ത്രീ ഇരുന്നിരുന്നു. അവർ വല്ലാതെ പേടിച്ച് അവശയായിരുന്നു. അവരുടെ ജീവൻതന്നെ അപകടത്തിലായിരുന്നു. ഏതു നിമിഷവും വണ്ടി തകിടം മറിഞ്ഞേക്കാമെന്ന സ്ഥിതി. ആർക്കും അവരെ സഹായിക്കാനായില്ല.

ഇതെല്ലാം കണ്ടുനില്ക്കുകയായിരുന്നു ആ ആൺകുട്ടി. അവൻ വളരെ ധീരനായിരുന്നു. കുതിര തന്റെ അരികിലെത്തിയപ്പോൾ അവൻ ഓടിച്ചെന്ന് ആ കടിഞ്ഞാണിൽ കയറിപ്പിടിച്ചു കുതിരയെ ബലമായി നിർത്തി. തന്റെ ജീവനുതന്നെ അത് അപകടമായേക്കുമെന്ന് അവൻ ഓർത്തതേയില്ല. അങ്ങനെ അവൻ ആ സ്ത്രീയുടെ ജീവൻ രക്ഷിച്ചു. തന്റെ ജീവൻ രക്ഷിച്ച ആ കുട്ടിയോട് അവർ നന്ദി പറഞ്ഞു.

ആരായിരുന്നു ആ കുട്ടി? നരേന്ദ്രനാഥ് എന്നായിരുന്നു അവന്റെ പേര്. എന്നാൽ പിന്നീടവൻ അതിപ്രശസ്തനായിത്തീർന്നു, സ്വാമി വിവേകാനന്ദൻ എന്ന പേരിൽ. കല്ക്കത്തയിൽ സിംല എന്ന പ്രദേശത്ത് താമസിച്ചിരുന്ന പേരുകേട്ട ദത്തകുടുംബത്തിൽ 1863 ജനുവരി 12-തീയതി അവരുടെ ആദ്യത്തെ മകനായി നരേന്ദ്രനാഥ് ജനിച്ചത്. അച്ഛൻ വിശ്വനാഥദത്തൻ ഒരു വക്കീലായിരുന്നു. പല വിഷയങ്ങളിലും പ്രാവീണ്യം നേടിയ അദ്ദേഹത്തെ സർവ്വരും ആദരിച്ചിരുന്നു. നരേന്ദ്രന്റെ അമ്മ ഭുവനേശ്വരീദേവി കാഴ്ചയിലും പെരുമാറ്റത്തിലും ഒരു മഹാറാണിയെപ്പോലെയായിരുന്നു. അവർ എല്ലാവരുടെയും സ്നേഹബഹുമാനങ്ങൾക്ക് പാത്രമായിരുന്നു.



*ശിവനാമം ചെവിയിൽ ഉരുവിട്ടുകൊണ്ട് അവന്റെ തലയിൽ തണുത്തവെള്ളം ഒഴിക്കുന്നപക്ഷം കുട്ടി ശാന്തനാവുമായിരുന്നു.*

നരേൻ നല്ല കുറുമ്പുള്ള കുട്ടിയായിരുന്നു. പലപ്പോഴും കുട്ടിയെ നിയന്ത്രിക്കാൻ ഭുവനേശ്വരീദേവി പാടുപെട്ടിരുന്നു. എന്നാലും ഒരു കാര്യം അവർ മനസ്സിലാക്കിയിരുന്നു. എത്രയൊക്കെ വികൃതികാട്ടി ബഹളം വെക്കുന്ന സമയമാണെങ്കിലും കാതിൽ ശിവനാമങ്ങളുരുവിട്ട് തലയിൽ തണുത്തവെള്ളമൊഴിച്ചാൽ കുട്ടി തൽക്ഷണം ശാന്തനാകുമായിരുന്നു. കുട്ടിയെ ശാന്തനാക്കാൻ പലപ്പോഴും ഇതുമാത്രമായിരുന്നു ഒരേയൊരുമാർഗം.

അമ്മയിൽനിന്ന് നരേൻ വളരെയധികം കാര്യങ്ങൾ പഠിച്ചു. അമ്മ എപ്പോഴും മകന് രാമായണത്തിലെയും മഹാഭാരതത്തിലെയും കഥകൾ പറഞ്ഞുകൊടുക്കുമായിരുന്നു. ശ്രീരാമന്റെ കഥ കേൾക്കാൻ കുട്ടിക്ക് പ്രത്യേകിച്ചും ഇഷ്ടമായിരുന്നു. അവൻ സീതാരാമന്മാരുടെ ഒരു കളിമൺപ്രതിമ വാങ്ങിക്കൊണ്ടുവന്ന് പൂജിക്കാൻ തുടങ്ങി. നിത്യവും പുഷ്പാർച്ചന നടത്തി. രാമായണപാരായണം കേൾക്കാനും കുട്ടിക്ക്



*ഒരിക്കൽ ഒരു കരിമൂർഖൻ നിലത്തുകൂടി ഇഴഞ്ഞിഴഞ്ഞ് വരികയുണ്ടായി. മറ്റുള്ള കുട്ടികളെല്ലാം ഭയപ്പെട്ട് ഓടിപ്പോയി.*

ഏറെ താത്പര്യമായിരുന്നു. ഒരു ദിവസം നരേൻ ഒരു വാഴത്തോപ്പിൽചെന്ന് ഹനുമാൻ വരുന്നതുംകാത്ത് കുറെ അധികം നേരം ഇരുന്നു. കദളീവനങ്ങൾ രാമഭക്തൻ ഹനുമാന്റെ വിഹാരസ്ഥാനങ്ങളാണെന്ന് കുട്ടി കേട്ടിരുന്നു.

ധ്യാനത്തിലിരിക്കുക നരേന്റെ ഒരു ഇഷ്ടവിനോദമായിരുന്നു. ഒന്നോ രണ്ടോ ചങ്ങാതിമാരൊത്ത് വിജനമായ ഏതെങ്കിലുമൊരു സ്ഥലത്ത് ചെന്നിരിക്കും. ശിവന്റെയോ സീതാരാമന്മാരുടെയോ പ്രതിമയ്ക്കുമുമ്പിലായിരിക്കും ഇരിപ്പ്. അതോടെ കുട്ടി ഈശ്വരധ്യാനത്തിൽ മുഴുകും. ഈശ്വരചിന്തയിൽ പാടെ ലയിച്ച് നരേൻ പരിസരംതന്നെ മറക്കും. ചുറ്റുമുള്ളതൊന്നും കാണുകയില്ല, അറിയുകയില്ല. അങ്ങനെ ഒരു ദിവസം നരേൻ ധ്യാനത്തിൽ മുഴുകിയിരിക്കെ ഒരു കരിമൂർഖൻ അതിലെ ഇഴഞ്ഞുവന്നു. കൂട്ടുകാരൊക്കെ സർപ്പത്തെക്കണ്ട് ഭയന്നോടിപ്പോയി. എന്നാൽ നരേൻമാത്രം ഇരുന്നിടത്തുനിന്ന് ഇളകിയതേയില്ല. കുട്ടികളുറക്കെ വിളിച്ചുപറഞ്ഞു. അതൊന്നും അവൻ കേൾക്കുകയുണ്ടായില്ല. അല്പസമയത്തിനുശേഷം പാമ്പ് അതിന്റെ വഴിക്ക് ഇഴഞ്ഞു

പോയി. വിവരമറിഞ്ഞപ്പോൾ അച്ഛനും അമ്മയും മകനോട് ചോദിച്ചു: "പാമ്പിനെ കണ്ടിട്ട് എന്തേ എഴുന്നേറ്റുപോയില്ല?" "ഞാനൊന്നും അറിഞ്ഞതേയില്ല, ഞാൻ പരമാനന്ദത്തിൽ മുഴുകിയിരിക്കുകയായിരുന്നു"- മകൻ മറുപടി പറഞ്ഞു.

സന്ന്യാസിമാർ വീട്ടിൽ വരുന്നത് നരേന് വളരെ സന്തോഷമുള്ള കാര്യമായിരുന്നു. ചിലപ്പോൾ വിലപിടിച്ച വസ്തുക്കൾതന്നെ അവൻ അവർക്ക് സമ്മാനമായി കൊടുക്കുമായിരുന്നു. ഒരിക്കൽ താൻ ധരിച്ചിരുന്ന പുത്തൻ ഉടുപ്പുതന്നെ അഴിച്ചെടുത്ത് ഒരു സന്ന്യാസിക്ക് സമ്മാനിക്കുകയുണ്ടായി. അതിനുശേഷം സന്ന്യാസിമാർ വീട്ടിൽ വന്നാൽ കുട്ടിയെ മുറിക്കകത്ത് പൂട്ടിയിടുക അമ്മ പതിവാക്കി. അപ്പോൾ കുട്ടി മറ്റൊരു സൂത്രം കണ്ടു. തെരുവിൽക്കൂടി ഏതെങ്കിലും സന്ന്യാസി പോകുന്നതുകണ്ടാൽ അവൻ എന്തെങ്കിലുമൊക്കെ ജനലിലൂടെ എറിഞ്ഞുകൊടുക്കും. ഇടയ്ക്കിടയ്ക്ക് എല്ലാവരോടും പറയുകയും ചെയ്യും: "വലുതായാൽ ഞാനൊരു സന്ന്യാസിയാവും....."

നരേന്റെ അച്ഛൻ വക്കീലായിരുന്നല്ലോ. അതുകൊണ്ട് ധാരാളംപേർ അദ്ദേഹത്തെ കാണാൻ വന്നിരുന്നു. അദ്ദേഹം അവരെ വേണ്ടവിധത്തിൽ സത്കരിച്ചിരുന്നു. വരുന്നവർക്കൊക്കെ പുകവലിക്കാൻകൊടുക്കുന്ന പതിവുണ്ടായിരുന്നു. ഓരോ സമുദായത്തിൽപ്പെട്ടവർക്കായി ഓരോ പ്രത്യേക പുകക്കുഴൽ എന്നായിരുന്നു ചിട്ട. എന്നാൽ ജാതിസംബന്ധമായ ഈ വേർതിരിവ് നരേന് ഒരിക്കലും മനസ്സിലാക്കാൻ സാധിച്ചില്ല. ഒരു ജാതിയിൽപ്പെട്ടവർ മറ്റൊരു ജാതിയിൽ പ്പെട്ടവരോടൊപ്പമിരുന്ന് ആഹാരം കഴിച്ചുകൂടാ. അതെന്താണ് എന്നായിരുന്നു നരേന്റെ ചിന്ത. അതുപോലെതന്നെ ഓരോ ജാതിക്കാർക്ക് ഓരോരോ പുകക്കുഴൽ. മുസൽമാന്മാർക്ക് ഒരു പുകക്കുഴൽ മാറ്റിവെച്ചിരുന്നു. എല്ലാവരും ജാതിവ്യത്യാസംകൂടാതെ ഒരേ കുഴലിൽ ക്കൂടിത്തന്നെ പുകവലിച്ചാൽ എന്താണ് സംഭവിക്കുക! വല്ല പൊട്ടിത്തെറിയുമുണ്ടാകുമോ? അതോ മേൽത്തട്ട് തകർന്നു താഴെവീണുപോകുമോ? എന്താണ് സംഭവിക്കുകയെന്ന് സ്വയം പരീക്ഷിച്ചറിയുവാൻ നരേൻ തീരുമാനിച്ചു. ഒരു പുകക്കുഴൽ കൈയിലെടുത്ത് കുട്ടി ആഞ്ഞുവലിച്ചു. ഒന്നും സംഭവിച്ചില്ല. ഒന്നൊന്നായി എല്ലാ പുകക്കുഴലുകളുമെടുത്ത് അവൻ പുകവലിച്ചുനോക്കി. എന്നിട്ട് വിശേഷിച്ച് എന്തെങ്കിലും സംഭവിച്ചതായി അവന് തോന്നിയില്ല. അപ്പോഴാണ് അച്ഛൻ അവിടേക്ക് കടന്നുവന്നത്. മകൻ എന്താണ് ചെയ്യുന്നതെന്ന അച്ഛന്റെ ചോദ്യത്തിന് "ജാതിവ്യവസ്ഥ ലംഘിച്ചാൽ എന്ത് സംഭവിക്കുമെന്ന് പരീക്ഷിച്ചറിയുകയായിരുന്നു" എന്നായിരുന്നു

മകന്റെ മറുപടി. അച്ഛൻ അതുകേട്ട് പൊട്ടിച്ചിരിച്ചു. ഒന്നും പറയാതെ സ്വന്തം പഠനമുറിയിലേക്ക് കയറിപ്പോകുകയും ചെയ്തു.

## 2. നരേന്റെ പഠിപ്പും കളിയും

ആറുവയസ്സായപ്പോൾ നരേൻ പഠിക്കാൻ തുടങ്ങി. ആദ്യഘട്ടത്തിൽ സ്കൂളിൽ പോകുകയുണ്ടായില്ല. ഒരു അദ്ധ്യാപകൻ വീട്ടിൽവന്ന് പഠിപ്പിക്കുകയായിരുന്നു. എഴുത്തും വായനയും അവൻ വളരെവേഗം വശമാക്കി. അസാധാരണമായിരുന്നു നരേന്റെ ഓർമ്മശക്തി. ഏതു പാഠവും അദ്ധ്യാപകൻ ഒരു പ്രാവശ്യം വായിക്കുമ്പോഴേക്കും നരേൻ ഹൃദിസ്ഥമാക്കുമായിരുന്നു.

ഏഴു വയസ്സായപ്പോൾ അച്ഛൻ നരേനെ മെട്രോപൊളിറ്റൻ സ്കൂളിൽ ചേർത്തു. ഈ സ്കൂൾ സ്ഥാപിച്ചത് പണ്ഡിറ്റ് ഈശ്വരചന്ദ്ര വിദ്യാസാഗർ ആയിരുന്നു. അതീവ ബുദ്ധിശാലിയായിരുന്ന നരേൻ പാഠങ്ങളൊക്കെ വളരെവേഗം ഹൃദിസ്ഥമാക്കി. കുട്ടികളുടെ ഇടയിൽ അവനായിരുന്നു നേതാവ്. കളിയിലും അവൻ സമർത്ഥനായിരുന്നു. ഉച്ചഭക്ഷണസമയത്ത് ആഹാരം പെട്ടെന്ന് അകത്താക്കി അവൻ ഓടും; കളിക്കളത്തിൽ ആദ്യം ചെന്നെത്താൻ. ഓട്ടവും ചാട്ടവും ഗുസ്തിയും ഗോട്ടികളിയുമൊക്കെയായിരുന്നു അന്നത്തെ പ്രധാന വിനോദങ്ങൾ. ചിലപ്പോൾ പുതിയ ചില കളികളും നരേൻ കണ്ടുപിടിക്കും.

ഇടയ്ക്കുചിലപ്പോൾ നരേന്ദ്രൻ സ്വന്തം ക്ലാസ്സുമുറിതന്നെ കളിക്കളമാക്കിമാറ്റും. ക്ലാസ്സിൽ അദ്ധ്യാപകനുള്ളപ്പോൾപ്പോലും കൂട്ടുകാരോട് സംസാരിക്കുമായിരുന്നു, അവർക്ക് കഥകൾ പറഞ്ഞുകൊടുക്കുമായിരുന്നു. കൂട്ടുകാരുമായി സംസാരിക്കുന്നതിനിടയിൽ ഒരു ദിവസം മാസ്റ്റർ അവനെ കൈയോടെ പിടിച്ചു. താനപ്പോൾ പഠിപ്പിച്ചുകൊണ്ടിരുന്ന പാഠം ഉരുവിടാനായി ആവശ്യപ്പെട്ടു. കൂട്ടുകാർ നിശ്ശബ്ദം നിന്നതേയുള്ളു. നരേന്ദ്രനാകട്ടെ, മാസ്റ്റർ ചോദിച്ച ചോദ്യങ്ങൾക്കെല്ലാം വളരെ കൃത്യമായി മറുപടി നല്കി. ഒരേ സമയത്ത് വർത്തമാനം പറയാനും പാഠങ്ങൾ കേട്ട് മനസ്സിലാക്കുവാനുമുള്ള അത്ഭുതകരമായ കഴിവ് നരേന്ദ്രനുണ്ടായിരുന്നു. അപ്പോൾ ആരായിരുന്നു ക്ലാസ്സിൽ സംസാരിച്ചുകൊണ്ടിരുന്നത് എന്നായി മാസ്റ്ററുടെ ചോദ്യം. എല്ലാവരും നരേന്ദ്രന്റെ നേരേ വിരൽചൂണ്ടി. പക്ഷേ അദ്ദേഹം അത് തീരെ വിശ്വസിച്ചില്ല. "ഒരാളും ഇരുന്നുപോകരുത്" മാസ്റ്റർ എല്ലാവർക്കും ശിക്ഷ നല്കി. സഹപാഠികളോടൊപ്പം നരേന്ദ്രനും എഴുന്നേറ്റുനിന്നു. "നീ നില്ക്കേണ്ടതില്ല".



നരേന്റെ രാജസഭ

മാസ്റ്റർ അവനെ ശിക്ഷയിൽനിന്ന് ഒഴിവാക്കി. എന്നിട്ടും അവൻ ഇരുന്നില്ല. "വാസ്തവത്തിൽ ശിക്ഷിക്കേണ്ടത് എന്നെയാണ്" നരേൻ പറഞ്ഞു. "ഞാനാണ് സംസാരിച്ചുകൊണ്ടിരുന്നത്".

രാജാവും മന്ത്രിയുമായി കളിക്കുക എന്നത് നരേന്റെ ഏറ്റവും ഇഷ്ടപ്പെട്ട കളികളിൽ ഒന്നായിരുന്നു. അവൻതന്നെയായിരുന്നു എപ്പോഴും രാജാവ്. മുറ്റത്തുനിന്ന് പൂജാമുറിയിലേക്കു കയറാനായി ഏതാനും കല്പടവുകളുണ്ട്. ഇവിടെയാണ് രാജസഭ കൂടുക. ഏറ്റവും മുകളിലത്തെ പടിയിൽ നരേൻ കയറി ഇരിക്കും. അതാണ് രാജസിംഹാസനം. അതിനുശേഷം മന്ത്രിമാരെ നിയമിക്കലായി. ഒരാളെ പ്രധാനമന്ത്രിയാക്കും. ഇനിയൊരാൾ സേനാപതി. ചിലർ സാമന്തരാജാക്കന്മാർ. വേറെ ചിലർ കൊട്ടാരത്തിലെ ഉദ്യോഗസ്ഥന്മാർ. അവരെല്ലാവരും അവനവന്റെ സ്ഥാനവലുപ്പമനുസരിച്ച് ഓരോ പടിയിൽ ഇരിപ്പുറപ്പിക്കും. അങ്ങനെ മഹാരാജാവ് നരേന്ദ്രനാഥദത്ത രാജസഭ നടത്തും. രാജാവ് ഉത്തരവുകൾ പുറപ്പെടുവിക്കും, തർക്കങ്ങൾക്ക് തീർപ്പു കല്പിക്കും, രാജാവിന്റെ ആജ്ഞ ധിക്കരിക്കാൻ ആരെയും അനുവദിച്ചിരുന്നില്ല. നിയമത്തിനു വഴങ്ങാത്തവനെന്നു കരുതുന്നവന് കർശനശിക്ഷ നല്കാനായിരിക്കും ആജ്ഞ. എതിരാളി ഓടി രക്ഷപ്പെടാൻ ശ്രമിക്കും. എന്നാൽ രാജഭടന്മാർ വീടിനുചുറ്റും ഓടി കുറ്റവാളിയെ പിടിച്ചുകെട്ടിക്കൊണ്ടുവരും. അപ്പോഴത്തെ ബഹളവും ആർപ്പുവിളികളുമൊന്നും പറയേണ്ട.

മൃഗങ്ങളോട് നരേന് പ്രത്യേകിച്ചൊരു സ്നേഹമുണ്ടായിരുന്നു. വീട്ടിലെ പശുവിനോടൊപ്പം അവൻ ഏറെനേരം കളിക്കുമായിരുന്നു. ഏതാനും പക്ഷിമൃഗാദികൾ അവന്റെ സ്വന്തമായി ഉണ്ടായിരുന്നു. ആ കൂട്ടത്തിൽ ഒരു കുരങ്ങനും ആടും ഉണ്ടായിരുന്നു. പിന്നെ ഒരു മയിലും, ഏതാനും പ്രാവുകളും. ഇതിനൊക്കെ പുറമെ ആയിരുന്നു മൂന്ന് എലിപ്പന്നികൾ.

അച്ഛന്റെ കുതിരവണ്ടിക്കാരൻ നരേന്റെ പ്രത്യേക ചങ്ങാതിയായിരുന്നു. പലപ്പോഴും കുട്ടി വണ്ടിക്കാരനോട് കാര്യമായി സംസാരിക്കുന്നത് കാണാമായിരുന്നു. കുതിരവണ്ടിക്കാരൻ അത്യധികം ആദരണീയനായ ഒരു വ്യക്തി ആണെന്നായിരുന്നു അവന്റെ ധാരണ. വണ്ടിയുടെ നേരേ മുമ്പിൽ തലയിൽ വലിയൊരു തലപ്പാവും കൈയിൽ നീണ്ട ഒരു ചാട്ടവാറുമായുള്ള ആ ഇരിപ്പ്! വലുതാകുമ്പോൾ ഇതുപോലെ ഒരു കുതിരവണ്ടിക്കാരനാകണം എന്ന മോഹവും നരേൻ കൂടെക്കൂടെ പ്രകടിപ്പിക്കുമായിരുന്നു.

പല കളികളിലും നരേൻ ഒരു കൈ നോക്കുമായിരുന്നു. ഇടയ്ക്കിടെ പാചകത്തിലും അവൻ കൈവെയ്ക്കും. അങ്ങാടിയിൽനിന്ന് പച്ചക്കറികളും പലവ്യഞ്ജനങ്ങളും വാങ്ങിക്കൊണ്ടുവന്ന് വൈവിധ്യമാർന്ന വിഭവങ്ങൾ തയ്യാറാക്കും. ശരിക്കും നല്ലൊരു പാചകക്കാരൻതന്നെയായിരുന്നു നരേൻ. പിന്നെ ഒരിക്കൽ കുറെ കുട്ടികളെ ഒരുമിച്ചുകൂട്ടി ഏതാനും നാടകങ്ങളും അവതരിപ്പിച്ചു. അങ്ങനെയിരിക്കെ പുതിയ ഒരു താത്പര്യം... കായികാഭ്യാസങ്ങളോട്. ആദ്യം സ്വന്തം വീട്ടുമുറ്റത്തുതന്നെ ഒരു കളരി തുടങ്ങി. പിന്നെ കുറെ കഴിഞ്ഞ് അയൽപക്കത്തെ ഒരാൾ നടത്തുന്ന കായികാഭ്യാസശാലയിൽ ചേർന്നു. വാളുകൊണ്ടും ലാത്തികൊണ്ടുമുള്ള പയറ്റും, ഗുസ്തിയും, അതുപോലെയുള്ള മറ്റുചില അഭ്യാസങ്ങളുമൊക്കെ നരേൻ വശമാക്കി.

ഒരു ദിവസം ഞാണിന്മേൽ കളി അഭ്യസിക്കാനുള്ള ഒരു സംവിധാനം നരേനും കൂട്ടുകാരുംകൂടി കെട്ടി ഉയർത്തുകയായിരുന്നു. നല്ല കനമുള്ളൊരു സാധനം. പണി എളുപ്പമായിരുന്നില്ല. കാഴ്ചക്കാർ ധാരാളമുണ്ടായിരുന്നു. എന്നാൽ ആരും സഹായത്തിനായി മുന്നോട്ടു വന്നില്ല. ആൾക്കൂട്ടത്തിൽ ഒരാളെ നരേന്ദ്രൻ പ്രത്യേകം ശ്രദ്ധിച്ചു. ബ്രിട്ടീഷ് നാവികസേനയിലെ ഒരു സൈനികനായിരുന്നു അയാൾ. നരേൻ അയാളുടെ അരികെചെന്ന് സഹായമഭ്യർത്ഥിച്ചു. അയാൾ സന്നദ്ധനാവുകയും ചെയ്തു. ഭാരമുയർത്താൻ കുട്ടികളെ സഹായിക്കുന്നതിനിടയിൽ അബദ്ധത്തിൽ അതു പൊട്ടി ആ ബ്രിട്ടീഷുകാരന്റെ തലയിൽ വീണു. അയാൾ



*നരേന്റെ വിവിധ കളികൾ*

ബോധംകെട്ട് മറിഞ്ഞുവീണു. അയാൾ മരിച്ചുവെന്ന് കരുതി പേടിയോടെ കണ്ടുനിന്നവരെല്ലാം പെട്ടെന്ന് സ്ഥലംവിട്ടു. നരേനും ഒന്നുരണ്ടു കൂട്ടുകാരും പ്രാഥമിക ശുശ്രൂഷകളുമായി അയാളുടെ അരികെ നിന്നു. സ്വന്തം മുണ്ട് കീറിയെടുത്ത് അവൻ അയാളുടെ മുറിവുകൾ തുടച്ചുകെട്ടി. മുഖത്ത് വെള്ളം തളിച്ചു. വിശറി കൊണ്ടുവന്ന് വീശിക്കൊടുത്തു. കുറച്ചുനേരം കഴിഞ്ഞപ്പോൾ അയാൾക്ക് ബോധം വീണ്ടുകിട്ടി. നരേൻ അയാളെ അടുത്തുള്ള ഒരു സ്കൂളിൽകൊണ്ടുചെന്നിരുത്തി. ഡോക്ടറെ വിളക്കാൻ ആളെ അയച്ചു. ഒരാഴ്ച വേണ്ടിവന്നു അയാൾ തികച്ചും സുഖം പ്രാപിക്കാൻ. അയാൾ പോകുംമുമ്പേ നരേൻ കൂട്ടുകാരിൽനിന്ന് പണം പിരിച്ചെടുത്ത് അയാൾക്ക് നല്കുകയും ചെയ്തു.

## 3. നരേനും കൂട്ടുകാരും

നരേനും കൂട്ടുകാരുംകൂടി കല്ക്കത്തയിൽ കൗതുകകരമായ പല കാഴ്ചകളും കാണാൻ പോയി. ഒരിക്കൽ ചങ്ങാതിമാരോടൊപ്പം അവൻ

കൽക്കത്തയ്ക്കടുത്തുള്ള മെടിയാബ്രുരുസ് എന്ന സ്ഥലത്തെ നവാബു മാരുടെ ജന്തുവിജ്ഞാന ഉദ്യാനം കാണാൻ പോയി. തോണിയിലായി രുന്നു യാത്ര. തിരിച്ചുപോരുംവഴി കൂട്ടത്തിലുള്ള ഒരു കുട്ടിക്ക് സുഖമി ല്ലാതായി. അവൻ ഛർദ്ദിച്ച് തോണിമുഴുവൻ അഴുക്കാക്കി. തോണിക്കാർ ദേഷ്യത്തിൽ അവിടെയൊക്കെ കഴുകി വൃത്തിയാക്കാൻ കുട്ടികളോടാ വശ്യപ്പെട്ടു. കുട്ടികൾ അതിനു തയ്യാറായില്ല. പകരം കൂടുതൽ യാത്ര ക്കൂലി നല്കാമെന്നായിരുന്നു അവരുടെ നിലപാട്. വഞ്ചിക്കാർക്ക് അത് സമ്മതമായിരുന്നില്ല. തോണി കടവിലടുത്തപ്പോൾ. പക്ഷേ കരയ്ക്കിറ ങ്ങാൻ അവർ കുട്ടികളെ സമ്മതിച്ചില്ല. അവർ കുട്ടികളെ ശകാരിക്കു കയും ഭീഷണിപ്പെടുത്തുകയും ചെയ്തു. നരേന് കൂസലൊന്നുമുണ്ടാ യില്ല. അവൻ കരയിലേക്കെടുത്തുചാടി. അവിടെ രണ്ടു ബ്രിട്ടീഷ് സൈനികരോട് സഹായമപേക്ഷിച്ചു. അവർക്കുടനെ കാര്യം മനസ്സി ലായി; തോണിക്കാരോട് ആക്രോശിച്ച് കുട്ടികളെ വിടാൻ പറഞ്ഞു. നട പടി എടുക്കുകയും ചെയ്തു. അതോടെ വഞ്ചിക്കാർക്ക് ഭയമായി. അപ്പോ ൾത്തന്നെ കുട്ടികളെ കരയ്ക്കിറക്കിവിടുകയും ചെയ്തു.

നരേന് പതിനൊന്നുവയസ്സ്. ബ്രിട്ടീഷുകാരുടെ ഒരു സൈനിക കപ്പൽ അക്കാലത്ത് കല്ക്കത്താ തുറമുഖത്തെത്തി. ധാരാളംപേർ കപ്പൽ കാണാൻ ചെന്നുകൊണ്ടിരുന്നു. നരേനും ചങ്ങാതിമാർക്കും അതൊന്നു കാണാൻ മോഹമായി. ഒരു ഉയർന്ന ബ്രിട്ടീഷ് ഉദ്യോഗസ്ഥന്റെ പക്കൽനിന്നു സമ്മതിപത്രം നേടിയാലേ കപ്പലിനകത്തേക്കു കയറാൻ പറ്റൂ. അതിനുവേണ്ട ഒരു അപേക്ഷാഫോറം വേണ്ടവിധത്തിൽ പൂരിപ്പി ച്ച് നരേൻ അതുംകൊണ്ട് ആപ്പീസുകെട്ടിടത്തിലേക്കു ചെന്നു. പലരും അകത്തേക്കു കയറിപ്പോകുന്നുണ്ടായിരുന്നു. പക്ഷേ നരേനെ കാവൽക്കാരൻ അകത്തേക്കു കടക്കാൻ അനുവദിച്ചില്ല. "ഇവൻ ഒരു കുട്ടിയല്ലേ" എന്ന ഭാവം. "ഇനി എന്തു ചെയ്യാൻ?" നരേൻ കുറച്ച് മാറി നിന്ന് ആലോചിച്ചു. മുകളിലത്തെ നിലയിലെ ഒരു മുറിയിലേക്കാണ് എല്ലാവരും കയറിപ്പോയിരുന്നത്. ഒരുപക്ഷേ മുകളിലേക്കു പോകാൻ വേറെ ഒരു വാതിൽകൂടി ഉണ്ടെങ്കിലോ. അവൻ കെട്ടിടത്തിനു ചുറ്റും നടന്നു. പ്രതീക്ഷിച്ചതുപോലെ പുറകുവശത്ത് വേറൊരു കോണി കണ്ടെ ത്തുകയും ചെയ്തു. അവിടെ കാവലിന് ആളുണ്ടായിരുന്നില്ല. അതു കൊണ്ട് ഒരു തടസ്സവും കൂടാതെ നരേൻ മുകളിലേക്കു കയറിപ്പോയി. ആദ്യത്തെ വാതിലിൽ കണ്ട തിരശ്ശീല മാറ്റിനോക്കിയപ്പോൾ.... തനി ക്കുമുമ്പേ പോയവരെല്ലാം അവിടെ വരിവരിയായി കാത്തുനില്ക്കുന്നു. അവനും ആ വരിയിലൊരാളായിനിന്നു. ഊഴമെത്തിയപ്പോൾ ബ്രിട്ടീഷ്



*ഒരു ബ്രഹ്മരക്ഷസ്സ് അവിടെ വസിക്കുന്നുണ്ട്. നിങ്ങൾ അതിനെ ശല്യപ്പെടുത്തിയാൽ അത് നിങ്ങളുടെ കഴുത്തൊടിക്കും. മേലിൽ നിങ്ങൾ ഒരിക്കലും ആ വൃക്ഷത്തിൽ കയറരുത്.*

ഉദ്യോഗസ്ഥൻ കുട്ടിയുടെ കൈയിൽനിന്ന് അപേക്ഷാഫോറം വാങ്ങി നോക്കി, ഒന്നും ചോദിക്കാതെ ഒപ്പിട്ടുകൊടുക്കുകയും ചെയ്തു. പ്രധാന വാതിലിൽക്കൂടിത്തന്നെയാണ് നരേൻ തിരികെ പോയത്. കുട്ടിയെ കണ്ടപ്പോൾ കാവൽക്കാരൻ ശരിക്കും അമ്പരന്നു. “നീ എങ്ങനെ അകത്തുകയറി?” “ഓ... അറിയില്ല അല്ലേ....., ഞാനൊരു മാന്ത്രികനാണ്”. നരേൻ മറുപടി പറഞ്ഞു.

നരേന്റെ ഒരു സ്നേഹിതന്റെ വീട്ടിൽ നല്ലൊരു പൂമരമുണ്ടായിരുന്നു. കുട്ടികളെല്ലാവരുംചേർന്ന് അതിന്റെ കൊമ്പുകളിൽ ഊഞ്ഞാലാടിക്കളിക്കുക പതിവായിരുന്നു. അതിന്റെ കൊമ്പിൽ കാലുകൊണ്ട് തൂങ്ങിനിന്ന് ആടിയാടി നിലത്തേക്ക് ചാടിവീഴുക നരേന്റെ ഇഷ്ടവിനോദമായിരുന്നു. ആ വീട്ടിൽ താമസിച്ചിരുന്ന ഒരപ്പൂപ്പന് കുട്ടികളുടെ ഈ ചാടിക്കളിയും ഊഞ്ഞാലാട്ടവും തീരെ പിടിച്ചില്ല. അവർക്ക് എന്തെങ്കിലും അപകടം പിണഞ്ഞാലോ എന്നായിരുന്നു മൂപ്പരുടെ ഭയം. ഒരുദിവസം നരേനെയും കൂട്ടുകാരേയും വിളിച്ച് അപ്പൂപ്പൻ പറഞ്ഞു: “ഈ മരത്തിന്റെ മുകളിൽ ഒരു ഭൂതം കുടിയിരിക്കുന്നത് നിങ്ങൾക്ക്

അറിയില്ലേ? അതൊരു ബ്രഹ്മരക്ഷസ്സാണ്. വല്ലാ തെ ശല്യം ചെയ്താൽ അത് നിങ്ങളുടെ കഴുത്തൊടിച്ച് താഴേക്കിടും. സൂക്ഷിച്ചോളൂ... ഈ മരത്തിൽ കയറി കളിക്കാതിരിക്കുകയാണ് നല്ലത്"

ഇതു കേട്ടതും കുട്ടികൾക്കെല്ലാവർക്കും പേടിയായി. പക്ഷേ നരേന് കൂസലൊന്നുമുണ്ടായില്ല. അപ്പൂപ്പൻ അപ്പുറത്തേക്കുപോയതും അവൻ വീണ്ടും മരത്തിൽ കയറി. കൂട്ടുകാർക്ക് പരിഭ്രമമായി. അവർ നരേനോട് ചോദിച്ചു: ശാസിച്ചു. "അപ്പൂപ്പൻ പറഞ്ഞത് കേട്ടില്ലേ.... എന്നിട്ടും മരത്തിൽ കയറി കളിക്കുന്നോ? വല്ലാത്ത ധൈര്യംതന്നെ".

നരേൻ പൊട്ടിച്ചിരിച്ചുപറഞ്ഞു: "നിങ്ങളൊക്കെ തനി മണ്ടന്മാരാണ്". അവൻ കൂട്ടുകാരെ കളിയാക്കി. "നമ്മൾ എത്രനാളായി ഇതിനുമുകളിൽ കയറി കളിക്കുന്നു... അപ്പൂപ്പൻ പറഞ്ഞതുപോലെ ഒരു ബ്രഹ്മരക്ഷസ്സുണ്ടെങ്കിൽ എന്നോ അത് കഴുത്തൊടിച്ച് നമ്മുടെ കഥ കഴിച്ചേനേ!"

## 4. നരേൻ വലുതാകുന്നു

നരേൻ കുറച്ചുകൂടി മുതിർന്നു. കളികളിലെ താത്പര്യം കുറച്ച് കുറഞ്ഞ് വായനയിലായി രസം മുഴുവനും. സ്കൂളിൽ നരേൻ വളരെ നന്നായി പഠിച്ചിരുന്നു. പക്ഷേ രണ്ടുവർഷം അച്ഛനോടൊപ്പം കല്ക്കത്തയിൽനിന്ന് മാറിത്താമസിക്കേണ്ടിവന്നു. അതുകൊണ്ട് തത്കാലത്തേക്ക് സ്കൂൾപഠിത്തം നിന്നുപോയി. വീണ്ടും തിരിച്ചുവന്നപ്പോൾ നഷ്ടപ്പെട്ട രണ്ടുവർഷംകൂടിചേർത്ത് മൂന്നു വർഷത്തെ പഠനം ഒരുമിച്ച് പൂർത്തിയാക്കേണ്ടിയും വന്നു. പരീക്ഷ അടുത്തപ്പോൾ അവൻ കഠിനമായി ത്തന്നെ പ്രയത്നിച്ചു. എന്നാലും പ്രവേശനപരീക്ഷ ഒന്നാംക്ലാസ്സിൽത്തന്നെ ജയിക്കാൻ സാധിച്ചു. അവന്റെ സ്കൂളിൽനിന്ന് ആ വർഷം അങ്ങനെ ഒരാൾമാത്രമേ ഉയർന്നസ്ഥാനത്തോടുകൂടി ജയിക്കുകയുണ്ടായുള്ളൂ. പിന്നീട് നരേൻ ചേർന്നത് കല്ക്കത്തയിലെ പ്രസിഡൻസി കോളേജിലാണ്. അവിടെ ഒരു വർഷമേ പഠിക്കുകയുണ്ടായുള്ളൂ. അതിനുശേഷം പഠിത്തം തുടർന്നത് ജനറൽ അസംബ്ലി ഇൻസ്റ്റിറ്റ്യൂഷൻ എന്ന സ്ഥാപനത്തിലാണ്. സ്കോട്ടിഷ് ചർച്ച് കോളേജ് എന്ന പേരിലാണ് ഇന്നതറിയപ്പെടുന്നത്. നരേന്റെ അപാരമായ ബുദ്ധിശക്തി കോളേജിലെ പ്രൊഫസർമാരെയെല്ലാം ഒരുപോലെ വിസ്മയിപ്പിച്ചു. ഇതുപോലെ വേറൊരു വിദ്യാർത്ഥിയെ താൻ ഇതുവരെ കണ്ടിട്ടില്ല എന്ന് പ്രിൻസിപ്പാളായിരുന്ന ഡബ്ല്യു. ഡബ്ല്യു. ഹേസ്റ്റി തുറന്നു സമ്മതിച്ചു. പാഠ്യവിഷയങ്ങൾ നരേൻ നന്നായി പഠിച്ചു. പുറമേ മറ്റെല്ലാ വിഷയങ്ങ

ളിലുമുള്ള പല തരത്തിലുള്ള പുസ്തകങ്ങളും ശ്രദ്ധയോടെ വായിച്ചു കൊണ്ടിരുന്നു. 1881 ൽ നരേൻ ബിരുദത്തിനുവേണ്ടിയുള്ള ആദ്യ പരീക്ഷ പാസായി. 1884 ൽ ബി. എ. ബിരുദവും കരസ്ഥമാക്കി.

നാലഞ്ചുവർഷക്കാലം നരേൻ സംഗീതവും കാര്യമായി അഭ്യസിക്കുകയുണ്ടായി. പല സംഗീതോപകരണങ്ങളും അവൻ സമർത്ഥമായി വായിക്കുമായിരുന്നു. ഒന്നാന്തരം ഗായകനായും പേരെടുത്തു. സംഗീതത്തിലുണ്ടായിരുന്ന വൈഭവത്താൽ പല സദസ്സുകളിലേക്കും സത്കാരപരിപാടികളിലേക്കും നരേൻ ക്ഷണിക്കപ്പെടുമായിരുന്നു. വിരുന്നുകളും നേരമ്പോക്കുകളുമൊക്കെ അവൻ നന്നായി ആസ്വദിച്ചിരുന്നു. എന്നാൽ ബുദ്ധിപരമായ പ്രസംഗങ്ങളും ചർച്ചകളും മറ്റും നടക്കുന്ന വേദികളോടായിരുന്നു നരേന് കൂടുതൽ പ്രിയം. സഹപാഠികളോടും ചിലപ്പോൾ പ്രായത്തിൽ മുതിർന്നവരോടും അവൻ ഗൗരവമുള്ള വിഷയങ്ങളെക്കുറിച്ച് തർക്കിക്കുമായിരുന്നു. തർക്കവിഷയത്തിൽ അവന് പ്രത്യേകിച്ചൊരു മിടുക്കുണ്ടായിരുന്നു. നരേനെ തർക്കിച്ചുതോല്പിക്കാൻ അധികമാരും ഉണ്ടായിരുന്നില്ല.

ഈ കാലത്തുതന്നെയാണ് മതപരമായ വിഷയങ്ങളിലേക്ക് നരേന്റെ ശ്രദ്ധ തിരിഞ്ഞത്. മറ്റ് പല യുവാക്കൾ ചെയ്തതുപോലെ അവൻ ബ്രഹ്മസമാജം എന്ന പ്രസ്ഥാനത്തിൽ അംഗമായി ചേർന്നു. കേശബ് ചന്ദ്ര സെന്നിന്റെ പ്രഭാഷണങ്ങൾ ആ യുവാവിനെ ആകർഷിച്ചു. സമാജത്തിലെ സ്ഥിരം ഗായകനായിരുന്നു നരേൻ. ഈശ്വരനുണ്ടോ? ഉണ്ടെങ്കിൽ എവിടെയാണ്? യഥാർത്ഥത്തിൽ ആരെങ്കിലും ഈശ്വരനെ കണ്ടിട്ടുണ്ടോ? ഇതൊക്കെയായിരുന്നു അന്ന് നരേന്റെ മനസ്സിനെ സദാ അലട്ടിക്കൊണ്ടിരുന്ന പ്രശ്നങ്ങൾ. തന്റെ മനസ്സിലെ ചോദ്യങ്ങൾക്ക് ഉത്തരം കിട്ടാനായി അവൻ പല മതനേതാക്കന്മാരെയും സമീപിച്ചു. കൂട്ടത്തിൽ മഹർഷി ദേവേന്ദ്രനാഥ ടാഗോറിനെയും. എന്നാൽ ആ മനസ്സിനെ തൃപ്തിപ്പെടുത്താൻ തക്കവണ്ണമുള്ള ഒരു ഉത്തരം ഒരാളും നല്കുകയുണ്ടായില്ല.

## 5. നരേൻ ശ്രീരാമകൃഷ്ണനെ കാണുന്നു

മതപരമായ വിഷയങ്ങളിൽ നരേന് താല്പര്യമുണ്ടായിരുന്നു. അതേസമയം ഹിന്ദുമതത്തിലെ പല തത്ത്വങ്ങളോടും അവന് യോജിക്കാൻ കഴിഞ്ഞിരുന്നില്ല. എന്തിലാണ് വിശ്വാസം അർപ്പിക്കേണ്ടത്? ആ മനസ്സ് ആകപ്പാടെ കുഴങ്ങുകയായിരുന്നു. എത്രയോ ഗുരുക്കന്മാരെയും പണ്ഡിതന്മാരെയും സമീപിച്ചു. അവർക്കാർക്കുംതന്നെ അവനെ വേണ്ടതു



*ശ്രീരാമകൃഷ്ണന്റെ അപേക്ഷയനുസരിച്ച് നരേൻ രണ്ട് ഗാനങ്ങൾ ആലപിച്ചു.*

പോലെ സഹായിക്കാനായില്ല. അങ്ങനെയിരിക്കെ ഒരുദിവസം അവൻ തീരുമാനിച്ചു: ശ്രീരാമകൃഷ്ണനെ ചെന്നുകാണണം. ശ്രീരാമകൃഷ്ണൻ ഒരു ഹൈന്ദവദിവ്യപുരുഷനായിരുന്നു. ഹുഗ്ലി ഡിസ്ട്രിക്റ്റിലെ കമാർപുക്കൂർ ആയിരുന്നു അദ്ദേഹത്തിന്റെ സ്വദേശം. ആ കാലത്ത് അദ്ദേഹം താമസിച്ചിരുന്നത് കല്ക്കത്തയ്ക്കടുത്തുള്ള ദക്ഷിണേശ്വരം എന്ന പ്രദേശത്തെ ഒരു കാളീക്ഷേത്രത്തിലായിരുന്നു. ധ്യാനത്തിലും പ്രാർത്ഥനയിലും മുഴുകിയുള്ള ഒരു ജീവിതം. സദാ ഈശ്വരചിന്തയിൽ രമിക്കുന്ന മനസ്സ്. എത്രയെത്ര ആളുകളാണ് അദ്ദേഹത്തെ കാണാൻ ദിവസേന വന്നിരുന്നത്. അവരുടെയൊക്കെ ആദ്ധ്യാത്മികപ്രശ്നങ്ങൾക്ക് അദ്ദേഹം ശരിയായ പരിഹാരം നിർദ്ദേശിക്കുമായിരുന്നു.

ആദ്യമായി നരേൻ ശ്രീരാമകൃഷ്ണനെപ്പറ്റി കേട്ടത് തന്റെ അദ്ധ്യാപകനായിരുന്ന പ്രൊഫ. ഹേസ്റ്റിയിൽനിന്നായിരുന്നു. നരേന്റെ ഒരു ബന്ധുവും ആ പുണ്യാത്മാവിനെക്കുറിച്ച് കാര്യമായി പറയുകയുണ്ടായി. ഇദ്ദേഹത്തിന്റെ വീട്ടിൽവെച്ച് നരേൻ ശ്രീരാമകൃഷ്ണനെ കാണുകയും ചെയ്തിരുന്നു. തന്റെ സംശയങ്ങൾ ദൂരീകരിക്കാൻ രാമകൃഷ്ണന് സാധിച്ചാലോ.... ഏതായാലും നേരിൽചെന്ന് കാണുകതന്നെ എന്ന് അവൻ തീരുമാനിച്ചു. ഏതാനും ചങ്ങാതിമാരോടൊപ്പമാണ് ദക്ഷിണേ

ശ്വരത്തേക്ക് യാത്രതിരിച്ചത്. വളരെ സ്നേഹപൂർവ്വം ശ്രീരാമകൃഷ്ണൻ അവരെ സ്വീകരിച്ചു. അദ്ദേഹത്തിന്റെ ആവശ്യപ്രകാരം നരേൻ രണ്ട് കീർത്തനങ്ങൾ പാടുകയും ചെയ്തു. അതിനുശേഷം നരേനെമാത്ര മായി അദ്ദേഹം മറ്റൊരു മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. വളരെ നാളുകൾനീണ്ട ഒരു യാത്രകഴിഞ്ഞ് മടങ്ങിവന്ന സുഹൃത്തിനോടെന്ന പോലെയാണ് ശ്രീരാമകൃഷ്ണൻ അവനോട് പെരുമാറിയത്. സന്തോ ഷംകൊണ്ട് ആ കണ്ണുകൾ നിറഞ്ഞൊഴുകി. സ്വന്തം കൈകൊണ്ട് അദ്ദേഹം ആ ചെറുപ്പക്കാരന്റെ വായിലേക്ക് പിന്നെയും പിന്നെയും മധു രപലഹാരങ്ങൾ വെച്ചുകൊടുത്തു. ഇതെന്താണിങ്ങനെ? നരേന് ഇതൊന്നും മനസ്സിലായില്ല. അദ്ദേഹത്തിന് ഭ്രാന്തുണ്ടോ എന്നുപോലും അവനു തോന്നിപ്പോയി. ഏതായാലും "ഇനിയും വരാം" അവൻ അദ്ദേ ഹത്തിന് ഉറപ്പുകൊടുത്തു. അന്ന് പ്രധാനമുറിയിലേക്ക് നരേനെയും കൂട്ടി വീണ്ടും വന്നപ്പോൾ ഈശ്വരനെക്കുറിച്ചാണ് അവരോട് ശ്രീരാമകൃഷ്ണൻ സംസാരിച്ചത്. സ്വന്തം സുഹൃത്തുക്കളെ നേരിൽ ക്കണ്ട് സംസാരിക്കുന്നതുപോലെതന്നെ ഈശ്വരനെയും ഒരാൾക്ക് കൺമുമ്പിൽകണ്ട് സംസാരിക്കാൻ സാധിക്കുമെന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. ശരിയായിരിക്കുമോ? എന്താണ് ആ വാക്കുകളുടെ അർത്ഥം? നരേന് പൂർണ്ണമായും മനസ്സിലാക്കാനായില്ല. വളരെ വിചിത്രമായിരുന്നു അദ്ദേഹത്തിന്റെ പെരുമാറ്റം. എന്നാൽ അദ്ദേഹം ഒരു മഹാപുരു ഷൻതന്നെ എന്ന കാര്യത്തിൽ നരേന് സംശയം തോന്നിയില്ല.

ഒരുമാസം കഴിഞ്ഞ്. നരേൻ വീണ്ടും ശ്രീരാമകൃഷ്ണനെ കാണാ നെത്തി. ഇത്തവണ തനിയെയാണ് വന്നത്. അദ്ദേഹം വളരെ ഹൃദ്യ മായി ആ യുവാവിനെ സ്വാഗതം ചെയ്ത് സ്നേഹപൂർവ്വം അരികിൽ വിളിച്ചിരുത്തി. അദ്ദേഹം നരേനെഒന്നു തൊട്ടു. ആ സ്പർശം നരേന് അസാധാരണമായ ഒരനുഭവം നല്കി. ചുമരുകളും ആ മുറിതന്നേയും തനിക്കുചുറ്റും വട്ടം കറങ്ങിക്കറങ്ങി തീർത്തും അപ്രത്യക്ഷമാകുന്ന തായി തോന്നി. താൻ മരിച്ചുപോവുകയാണെന്നുതോന്നി. അവൻ വല്ലാതെ പരിഭ്രാന്തനായി. ഉറക്കെ നിലവിളിച്ചു. "അങ്ങെന്താണീ കാട്ടുന്നത്? വീട്ടിൽ എനിക്ക് അച്ഛനും അമ്മയുമുണ്ട്".

ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് നരേന്റെ നെഞ്ചിൽ മെല്ലെ തടവി. "സാരമില്ല...." അദ്ദേഹം പറഞ്ഞു. "ഇപ്പോൾ ഇതുമതി. സമയമാവട്ടെ... എല്ലാം ശരിയാകും". ആ തലോടലോടെ എല്ലാം വീണ്ടും പഴയമട്ടി ലായി. നരേന് സ്വാഭാവികത തിരിച്ചുകിട്ടി.

മൂന്നാമത്തെ തവണ ശ്രീരാമകൃഷ്ണനെ കാണാൻ ചെന്നപ്പോഴും

നരേന് ഇതേ മട്ടിലുള്ളൊരനുഭവം ഉണ്ടായി. ശ്രീരാമകൃഷ്ണൻ ഒന്നു തൊട്ടതോടെ സ്വബോധം നഷ്ടപ്പെട്ടു. എന്താണ് സംഭവിക്കുന്നതെന്ന് സ്വയം മനസ്സിലാക്കാൻ കഴിയാത്ത അവസ്ഥ. തനിക്ക് കരുത്തുറ്റൊരു ശരീരവും മനസ്സുമുണ്ട്. എന്നിട്ടും വെറുതെ ഒന്നു തൊട്ടുകൊണ്ട് ഈ ദിവ്യപുരുഷനു തന്നിൽ മാറ്റങ്ങൾ വരുത്താനാകുന്നുവെന്നോ? എങ്ങനെ ഇതു സംഭവിക്കുന്നു. നരേന് സ്വയം കാരണം കണ്ടെത്താനായില്ല. എന്നാലും അദ്ദേഹം അസാധാരണനായ ഒരു വ്യക്തിതന്നെ എന്ന് വിശ്വാസം അവന്റെ മനസ്സിൽ വളർന്നുവന്നു. ഉത്തരം കിട്ടാത്ത ചോദ്യങ്ങൾ കുറെ ഏറെയുണ്ടായിരുന്നു ആ യുവാവിന്റെ മനസ്സിൽ. എന്നിട്ടും അദ്ദേഹത്തിനോട് അവന് അങ്ങേയറ്റം ഭക്തിയും ബഹുമാനവുമാണ് തോന്നിയത്.

## 6. ഗുരുവും ശിഷ്യനും

സമയം കിട്ടുമ്പോഴൊക്കെ ശ്രീരാമകൃഷ്ണനെ പോയിക്കാണുക നരേൻ ഒരു പതിവാക്കി. തന്നെ മറ്റാരേക്കാളും കൂടുതലായി അദ്ദേഹം സ്നേഹിക്കുന്നു എന്നൊരു തോന്നൽ. എപ്പോഴും അദ്ദേഹത്തെ കാണാനായി ഉള്ളിൽ വല്ലാത്തൊരു തിടുക്കം.

ശ്രീരാമകൃഷ്ണന് ദൃഢമായ വിശ്വാസമുണ്ടായിരുന്നു, ഭാവിയിൽ നരേൻ ഒരു മഹദ്വ്യക്തിയായിത്തീരുമെന്ന്. ഈയൊരു വിശ്വാസം തന്റെ മറ്റു ഭക്തന്മാരോട് അദ്ദേഹം തുറന്നുപറയുകയും ചെയ്തിരുന്നു. നരേന്റെ വിശിഷ്ടഗുണങ്ങൾ ഒന്നൊന്നായി അദ്ദേഹം മറ്റുള്ളവർക്ക് ചൂണ്ടിക്കാട്ടുമായിരുന്നു. “മറ്റു ഭക്തന്മാരൊക്കെ നക്ഷത്രങ്ങളെപ്പോലെയാണ്, എന്നാൽ നരേൻ സാക്ഷാൽ സൂര്യൻ തന്നെ” എന്ന് അദ്ദേഹം പലപ്പോഴും പറയുമായിരുന്നു. നരേൻ ജീവന്മുക്തനായ ഒരു പുണ്യാത്മാവാണ്. സഹജീവികളെ സഹായിക്കാൻവേണ്ടി വീണ്ടും ജന്മമെടുത്തിരിക്കുന്നു എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ജീവിതത്തിലൊരിക്കലും നരേൻ തെറ്റായതൊന്നും ചെയ്യില്ലെന്ന ആ കാര്യത്തിൽ ശ്രീരാമകൃഷ്ണന് അത്രയും ഉറപ്പായിരുന്നു.

നരേനും ശ്രീരാമകൃഷ്ണനോട് അഗാധമായ സ്നേഹാദരങ്ങളുണ്ടായിരുന്നു. കോളേജും പഠിത്തവുമായി ദിവസം മുഴുവൻ തിരക്കിലായിരുന്നിട്ടും കൂടെക്കൂടെ ദക്ഷിണേശ്വരത്തുചെന്ന് ഗുരുവിനെ കാണാൻ നരേൻ സമയം കണ്ടെത്തി. നരേന്റെ പാട്ടുകേട്ടിരിക്കുക ശ്രീരാമകൃഷ്ണന് ഏറ്റവും സന്തോഷമുള്ള കാര്യമായിരുന്നു. ആ ഗാനമാധുരി നുകർന്ന് പലപ്പോഴും സമാധിയിൽ ലയിക്കുകയും പതിവായിരുന്നു.



*ശ്രീരാമകൃഷ്ണൻ പറയുകയുണ്ടായി, "നീ എന്റെ നിരീക്ഷണങ്ങൾ ഉൾക്കൊള്ളാൻ തയ്യാറായില്ലെങ്കിൽ എന്തിനാണ് പിന്നെ എന്നെത്തേടിവന്നത്?*

തീർത്തും സ്വതന്ത്രമായിരുന്നു നരേന്റെ മനസ്സ്. അവനവന് തികച്ചും മനസ്സിലാക്കാൻ കഴിയുന്ന കാര്യങ്ങളല്ലാതെ വല്ലതുമൊക്കെ കേട്ട് വിശ്വസിക്കുക അവന്റെ ശീലമല്ലായിരുന്നു. സ്വന്തം യുക്തിക്ക് നിരക്കാത്തതാണ് എങ്കിൽ ശ്രീരാമകൃഷ്ണനോടും നരേൻ തർക്കിച്ചുനില്ക്കുമായിരുന്നു. ഒരുദിവസം ശ്രീരാമകൃഷ്ണൻ ചോദിക്കുകയും ചെയ്തു: "ഞാൻ പറയുന്നത് സ്വീകാര്യമായി തോന്നുന്നില്ലെങ്കിൽ പിന്നെ വീണ്ടും വീണ്ടും ഇവിടെ വരേണ്ട കാര്യമുണ്ടോ?"

"ഞാൻ വരുന്നത് എനിക്ക് താങ്കളെ ഇഷ്ടമായതുകൊണ്ടാണ്" - നരേൻ മറുപടി പറഞ്ഞു. "പക്ഷേ അതുകൊണ്ട് എനിക്ക് സ്വയം ആലോചിച്ച് ബോദ്ധ്യമായാലല്ലാതെ ഞാൻ താങ്കളുടെ വാക്കുകൾ സ്വീകരിക്കുമെന്നില്ല". ശ്രീരാമകൃഷ്ണന് ഒട്ടും നീരസം തോന്നിയില്ല. "ഇത്രയും

സ്വതന്ത്രമായ മനസ്സോ!" അദ്ദേഹത്തിന് സന്തോഷമാണ് തോന്നിയത്.

അങ്ങനെ ദിവസങ്ങൾ കടന്നുപോയി. ശ്രീരാമകൃഷ്ണനോട് നരേനുണ്ടായിരുന്ന ശ്രദ്ധയും ഭക്തിയും കൂടുതൽ ദൃഢമാവുകയായിരുന്നു. ശ്രീരാമകൃഷ്ണൻ പല നിർദ്ദേശങ്ങളും ആ ഭക്തനു നല്കി. അവൻ അത് വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്തുകയും ചെയ്തു. എങ്ങനെയാണ് ധ്യാനിക്കേണ്ടത് എന്ന് അദ്ദേഹം പറഞ്ഞുകൊടുത്തു. അങ്ങനെ ധ്യാനത്തിൽ നരേന്റെ അഭിരുചി ക്രമേണ വളർന്നു. മറ്റു ചില ആദ്ധ്യാത്മികസാധനകളും അദ്ദേഹം അവനെ പരിശീലിപ്പിച്ചിരുന്നു.

അതിനിടെ വളരെ പ്രയാസകരമായ ഒരു സമയത്തിലൂടെ നരേന് കടന്നുപോകേണ്ടിവന്നു. 1884 ന്റെ തുടക്കത്തിൽ അച്ഛൻ മരിച്ചു. മൂത്ത മകനായിരുന്നു നരേൻ. അതുകൊണ്ട് കുടുംബത്തിന്റെ ചുമതല മുഴുവൻ സ്വാഭാവികമായും ആ തോളിൽ വീണു. കാര്യമായ സമ്പാദ്യമൊന്നും അച്ഛന്റെ വകയായുണ്ടായിരുന്നില്ല. നിത്യച്ചെലവുകൾ നടത്തിക്കൊണ്ടുപോകാൻതന്നെ നന്നേ പ്രയാസപ്പെടേണ്ടിവന്നു. ആഹാരം പോലും കഷ്ടി എന്ന സ്ഥിതിയായി. ഉള്ളത് കുടുംബത്തിലെ മറ്റംഗങ്ങൾ പങ്കുവെച്ചെടുത്തോട്ടെ എന്ന ഭാവത്തിൽ സ്വയം പട്ടിണികിടക്കുക നരേന്റെ പതിവായി. ഒരു ഉദ്യോഗം നേടാനുള്ള നരേന്റെ ശ്രമം വിജയിച്ചതുമില്ല. കുറച്ചുകഴിഞ്ഞപ്പോൾ ഒരു വക്കീലാപ്പീസിൽ ഗുമസ്തനായി ജോലി കിട്ടി. തുടർന്ന് സ്കൂൾ ടീച്ചറായി. ഇടയിൽ വേറെയും ചില ജോലികൾ. ഒരു ജോലിയും സ്ഥിരമായിരുന്നില്ല. കുടുംബകാര്യങ്ങൾ നടത്തിക്കൊണ്ടുപോവുക വലിയ പ്രശ്നം തന്നെയായി. പ്രയാസങ്ങൾ പലതുമുണ്ടായിരുന്നുവെങ്കിലും താമസിക്കാൻ സ്വന്തമായൊരു പാർപ്പിടമുണ്ടായിരുന്നത് വലിയ ഭാഗ്യംതന്നെയായിരുന്നു. പക്ഷേ അധികം താമസിയാതെ അത് ഒരു തർക്കവിഷയമായി. ബന്ധുക്കളിൽ ചിലർ വീടിന്റെ ഒരു വലിയ ഭാഗത്തിൽ തങ്ങൾക്കുള്ള അവകാശമുറപ്പിക്കാൻ ശ്രമിച്ചു. കോടതിയിൽ കേസായി. ഏറെ നാൾ ആ വ്യവഹാരം നീണ്ടുപോയി. ഭാഗ്യവശാൽ അവസാനം വിധി വന്നത് നരേന്റെ കുടുംബത്തിന് അനുകൂലമായിട്ടായിരുന്നു.

## 7. കോസീപ്പൂരിലെ ഉദ്യാനഗൃഹത്തിൽ

അച്ഛന്റെ അകാലത്തിലുള്ള മരണം നരേന്റെ ജീവിതത്തെ ആകെ തകിടം മറിച്ചു. മനസ്സ് വല്ലാതെ വ്യാകുലമായി. ശ്രീരാമകൃഷ്ണന്റെ സമീപം മാത്രമേ ആ മനസ്സിന് ശാന്തി ലഭിച്ചുള്ളൂ. 1885....... ശ്രീരാമകൃഷ്ണന്റെ തൊണ്ടയിൽ രോഗം പിടിപെട്ടു. അദ്ദേഹം

കഠിനമായ വേദന അനുഭവിച്ചിരുന്നു. നാൾ ചെല്ലുന്തോറും രോഗം കൂടിവരികയാണുണ്ടായത്. ഒടുവിൽ ഡോക്ടർമാർ കണ്ടെത്തി, രോഗം മാരകമായ കാൻസർ ആണെന്ന്. അദ്ദേഹത്തിന്റെ ഭക്തന്മാരും അനുയായികളും എന്തു സേവനത്തിനും തയ്യാറായി മുമ്പോട്ടുവന്നു. കാസിപ്പൂരിലുള്ള ഒരു ഉദ്യാനഗൃഹം അദ്ദേഹത്തിനുവേണ്ടി അവർ വാടകയ്ക്കെടുത്തു. ശ്രീരാമകൃഷ്ണൻ അവിടേക്കു താമസം മാറ്റി. അദ്ദേഹത്തിന്റെ യുവശിഷ്യന്മാരിൽ പലരും ശുശ്രൂഷിക്കാനും പരിചരിക്കാനും സന്നദ്ധരായി ഒപ്പമുണ്ടായിരുന്നു.

നരേനും ആ കൂട്ടത്തിലുണ്ടായിരുന്നു. ദിവസത്തിൽ അധികഭാഗവും ശ്രീരാമകൃഷ്ണന്റെ അരികെത്തന്നെയാണ് ചെലവഴിച്ചത്. ഇടയ്ക്ക് കുടുംബകാര്യങ്ങളന്വേഷിക്കാൻ കല്ക്കത്തയിലൊന്നുപോയിവരും. ശേഷിച്ച സമയം മുഴുവൻ ഗുരുവിന്റെ അരികിൽത്തന്നെ. നരേനും കൂട്ടുകാരും സദാ ഗുരുശുശ്രൂഷയിൽ മുഴുകിക്കഴിയുന്നു. കൂട്ടത്തിൽ നേതാവ് നരേനായിരുന്നു. ഒഴിവുസമയം കിട്ടുമ്പോൾ എല്ലാവരും ഒത്തുചേർന്ന് കീർത്തനങ്ങൾ പാടും, ആദ്ധ്യാത്മികകാര്യങ്ങൾ പഠിക്കുകയും ചർച്ച ചെയ്യുകയും ചെയ്യും. ശ്രീരാമകൃഷ്ണന്റെ മഹത്ത്വം വീണ്ടും വീണ്ടും വർണ്ണിക്കും. ഈശ്വരസാക്ഷാത്കാരമായിരുന്നു നരേന്റെ ലക്ഷ്യം. ഈശ്വരനെ നേരിട്ട് കാണണം. ജീവിതത്തിന്റെ പരമമായ ലക്ഷ്യം അതുമാത്രമാണെന്ന് അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. ശരിയായ ധ്യാനമാർഗ്ഗത്തെക്കുറിച്ച് പല സൂചനകളും ഗുരുവിൽനിന്ന് ലഭിച്ചിരുന്നു. ആ നിർദ്ദേശങ്ങളനുസരിച്ചാണ് നരേൻ ധ്യാനം പരിശീലിച്ചുകൊണ്ടിരുന്നത്. ധ്യാനിക്കുമ്പോൾ അസാധാരണമായ പല അനുഭവങ്ങളും നരേന് ഉണ്ടായി. ധ്യാനത്തിൽ പൂർണ്ണമായും ലയിച്ച് ചുറ്റുപാടുകളെ പാടേ മറന്നുപോവുകയും പതിവായിരുന്നു.

ഒരിക്കൽ നരേനും, ശ്രീ ഗിരീഷ്ചന്ദ്രഘോഷും ഒരു മരച്ചുവട്ടിലിരുന്ന് ധ്യാനിക്കുകയായിരുന്നു. അക്കാലത്തെ പ്രശസ്തനായ ഒരു കവിയും നാടകകൃത്തുമായിരുന്നു ശ്രീ ഘോഷ്. കൊതുകുശല്യം നിമിത്തം ഗിരീഷിന് ധ്യാനത്തിൽ മുഴുകുവാൻ സാധിച്ചില്ല. ചുറ്റും കൊതുകുകൾ മൂളിപ്പറക്കുന്നു. ശരീരത്തിൽ അവിടേയും ഇവിടേയും വന്നു കടിക്കുന്നു. അടുത്തിരിക്കുന്ന നരേൻ എന്തുചെയ്യുന്നു എന്നറിയാൻ അദ്ദേഹം മെല്ലെ കണ്ണു തുറന്നുനോക്കി. അദ്ദേഹം കുറച്ചൊന്നുമല്ല അമ്പരന്നത്. ഒരു കമ്പിളിപ്പുതപ്പുകണക്കെ നരേന്റെ ദേഹമാസകലം കൊതുകുകൾ പൊതിഞ്ഞിരുന്നു. എന്നാൽ ഇതൊന്നുമറിയാതെ അഗാധമായ ധ്യാനാവസ്ഥയിലായിരുന്നു.

ഒരു വൈകുന്നേരം നരേന് അത്യപൂർവമായ ഒരു ആദ്ധ്യാത്മികാനുഭവമുണ്ടായി. ധ്യാനലീനനായിരിക്കെ, ചുറ്റുപാടുകൾ മറന്നു; സ്വന്തം ശരീരബോധംപോലും നഷ്ടപ്പെട്ടു. ഈശ്വരനെക്കുറിച്ചല്ലാതെ മറ്റൊരു ചിന്തയും മനസ്സിലില്ലാതായി. അക്ഷരാർത്ഥത്തിൽത്തന്നെ ഹൃദയം ഈശ്വരാനുഭൂതിയാൽ നിറഞ്ഞ് അളവറ്റ സുഖവും ആനന്ദവും മനസ്സിൽ നിറഞ്ഞുതുളുമ്പി. ഈ അനുഭൂതിയാണ് യഥാർത്ഥത്തിൽ സമാധി.

പതുക്കെപ്പതുക്കെ ശ്രീരാമകൃഷ്ണൻ ആ യുവാവിനെ പാകപ്പെടുത്തിയെടുക്കുകയായിരുന്നു, ഭാവിയിൽ നിർവഹിക്കാനിരിക്കുന്ന മഹനീയമായ ആ ദൗത്യം ഏറ്റെടുക്കാൻ. തന്റെ മറ്റു ഭക്തന്മാരുടെ പുമതലയും അദ്ദേഹം നരേനെയാണ് ഏല്പിച്ചത്. അവരുടെ ആദ്ധ്യാത്മികസാധനകൾക്ക് ഭംഗം വരാതെ നോക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ഒരു ദിവസം, സന്ന്യാസിമാരെപ്പോലെ ഓരോ വീട്ടിലും ചെന്ന് ഭിക്ഷ യാചിച്ചുവരാൻ അദ്ദേഹം അവരെ പറഞ്ഞയച്ചു. അങ്ങനെ കിട്ടിയ ഭിക്ഷാന്നം മുഴുവൻ അവർ ശ്രീരാമകൃഷ്ണന്റെ കാല്ക്കൽ അർപ്പിച്ചു. ശ്രീരാമകൃഷ്ണൻ ആ ഭക്ഷണം ഏറെ രുചിയോടെ കഴിച്ച് ശുദ്ധമായ ഭക്ഷണമാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. അദ്ദേഹം ആ ശിഷ്യന്മാർക്കെല്ലാം കാവിവസ്ത്രങ്ങൾ നല്കി അവരെ സന്ന്യാസജീവിതത്തിലേക്കാനയിച്ചു.

താമസിയാതെ ശ്രീരാമകൃഷ്ണന്റെ മഹദ്ജീവിതത്തിന്റെ അവസാനമായി. 1886 ആഗസ്റ്റ് 16-ാം തീയതി ശ്രീരാമകൃഷ്ണൻ മഹാസമാധിയടഞ്ഞു. അദ്ദേഹത്തിന്റെ ശിഷ്യരും ആരാധകരും അഗാധമായ ദുഃഖത്തിലായി. കുറച്ചുപേർ ആ ഉദ്യാനഗൃഹത്തിൽത്തന്നെ താമസം തുടർന്ന് സാധനകളിൽ മുഴുകി. ബാക്കി എല്ലാവരും അവനവന്റെ വീടുകളിലേക്ക് മടങ്ങി. പഠിത്തം തുടർന്ന അവരെയെല്ലാം ഒരുമിച്ചുകൂട്ടി ഒരു സന്ന്യാസിസഹോദരസംഘം രൂപീകരിക്കാനായിരുന്നു നരേന്റെ ശ്രമം.

## 8. ബാരാനഗർ മഠത്തിൽ

കോസിപ്പൂരിലെ ഉദ്യാനഗൃഹത്തിന്റെ മാസവാടകയായി വലിയ തുക കൊടുക്കുവാൻ ആ യുവസന്ന്യാസിമാർക്ക് കഴിയുമായിരുന്നില്ല. അതുകൊണ്ട് അവർ ആ വീടൊഴിഞ്ഞു. ശ്രീരാമകൃഷ്ണന്റെ ഒരു ഭക്തൻ അവർക്കായി ചെറിയൊരു വീട് വാടകയ്ക്കെടുത്തുകൊടുത്തു. ബാരാനഗറിലെ ആ കൊച്ചുവീട്ടിൽ അവർ ആദ്യത്തെ ശ്രീരാമകൃഷ്ണമഠം സ്ഥാപിച്ചു. ഇടിഞ്ഞുപൊളിഞ്ഞുതുടങ്ങിയ നന്നേ പഴയൊരു വീടായി

രുന്നു അത്. പറമ്പുമുഴുവൻ കാടുപിടിച്ചുകിടന്നിരുന്നു; നിരവധി മൂർഖൻ പാമ്പുകളുടെ വിഹാരരംഗമായിരുന്നു. അതിനുപുറമെ പ്രേതബാധയുള്ള വീടാണ് എന്നുപറഞ്ഞ് ഭയപ്പെടുത്തുകയും ചെയ്തിരുന്നു. എല്ലാവിധത്തിലും തോന്നിക്കുന്നൊരുവീട്. എന്നാലും അതുതന്നെ മതി എന്ന് ആ സന്ന്യാസിസഹോദരന്മാർ തീരുമാനിച്ചു. വാടക അത്രയ്ക്കും തുച്ഛമായിരുന്നു. മാത്രമല്ല, ആ പരിസരമാകെ ശാന്തവും ശബ്ദരഹിതവുമായിരുന്നു. കടുത്ത ദാരിദ്ര്യത്തിലായിരുന്നു ആ യുവസംഘം. അത്യാവശ്യത്തിനുവേണ്ട വസ്ത്രംപോലും ഉണ്ടായിരുന്നില്ല. ഭക്ഷണത്തിന്റെ കാര്യം തികച്ചും പരിതാപകരം. വെറും ചോറും ചില ഇലകൾ വേവിച്ചതും കഴിച്ചാണ് അവർ മാസങ്ങളോളം തള്ളിനീക്കിയത്.

ഇതൊന്നും അവരെ സംബന്ധിച്ചിടത്തോളം ബുദ്ധിമുട്ടുള്ള സംഗതികളായിരുന്നില്ല. അവരുടെ മനസ്സുമുഴുവൻ ഈശ്വരചിന്തയിലായിരുന്നു. നരേനായിരുന്നു അവരുടെ നേതാവ്. ഗുരുദേവന്റെ സമാധിക്കുശേഷം സ്വന്തം വസതികളിലേക്ക് തിരിച്ചുപോയ കൂട്ടുകാരെ അദ്ദേഹം ചെന്നുകണ്ട് വീണ്ടും മഠത്തിൽ ചേരുവാനായി അവരെ പ്രേരിപ്പിച്ചു. അവരുടെ ചുമതല ഏറ്റെടുത്തു. ശ്രദ്ധ ഈശ്വരോന്മുഖമാക്കാൻവേണ്ട പ്രേരണ നല്കി. അവർ ഒരുമിച്ചിരുന്ന് കീർത്തനങ്ങൾ പാടി. ആദ്ധ്യാത്മികവിഷയങ്ങളെക്കുറിച്ച് സംവാദങ്ങൾ നടത്തി. വിവിധ മതങ്ങളിലേയും സമൂഹങ്ങളിലേയും ആശയാദർശങ്ങൾ ചർച്ച ചെയ്തു. ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങൾ പിൻതുടർന്നുകൊണ്ട് ജീവിതം മുന്നോട്ടുകൊണ്ടുപോകാൻ അവരെല്ലാവരും ആത്മാർത്ഥമായി ശ്രമിച്ചു.

ഈ സമയത്താണ് അവർ സന്ന്യാസദീക്ഷയെടുത്തത്. പുതിയ പേരുകളും അവരോരോരുത്തരും സ്വീകരിച്ചു. നരേൻമാത്രം സ്ഥിരമായൊരു പേര് സ്വീകരിക്കുകയുണ്ടായില്ല. ഇന്ത്യ മുഴുവൻ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹം ഇടയ്ക്കിടെ തന്റെ പേര് മാറ്റുക പതിവായിരുന്നു. ചിലപ്പോൾ പേര് സ്വാമി വിവിദിഷാനന്ദ എന്നായിരിക്കും. മറ്റു ചിലപ്പോൾ മറ്റു ചില പേരുകളും. ജനങ്ങൾ അദ്ദേഹത്തെപ്പറ്റി പറയുമ്പോൾ പലപ്പോഴും 'സ്വാമിജി' എന്നുമാത്രമാണ് പറയുക.

## 9. സഞ്ചാരി

രണ്ടുവർഷത്തോളം സ്വാമിജി (നരേൻ) ബാരാനഗർ മഠത്തിൽത്തന്നെ താമസിച്ചു. കൂട്ടത്തിലെ ചില സന്ന്യാസിമാർ ആശ്രമംവിട്ട് സ്വതന്ത്രമായി യാത്രകൾ നടത്തി. ആയിരമായിരം വർഷങ്ങളായി ഹിന്ദുസന്ന്യാ

സിമാർ പിന്തുടർന്നുവരുന്ന ഒരു സമ്പ്രദായമാണിത്. എവിടേയും സ്ഥിരമായി താമസിക്കാതെ സഞ്ചരിച്ചുകൊണ്ടിരിക്കുക. സ്വാമിജിയുടെ മനസ്സും അങ്ങനെയുള്ള യാത്രകൾക്കായി വെമ്പൽപൂണ്ടു. 1888 ൽ സ്വാമിജി മഠത്തിൽനിന്ന് യാത്രയായി. ആദ്യം കാശിയിലാണ് ചെന്നെത്തിയത്. അവിടെ ഒരാഴ്ചയോളം താമസിക്കുകയുണ്ടായി. കാശിയിൽ വെച്ച് പ്രസിദ്ധരായ രണ്ടു സന്ന്യാസിവര്യന്മാരെ അദ്ദേഹം കണ്ടുമുട്ടി; ത്രൈലിംഗസ്വാമിയും ഭാസ്കരാനന്ദസ്വാമിയും.

അവിടെവെച്ച് രസകരമായൊരു സംഭവമുണ്ടായി. ഒരുദിവസം ദുർഗാക്ഷേത്രത്തിൽ തൊഴുത് സ്വാമിജി മടങ്ങിവരികയായിരുന്നു. പെട്ടെന്ന് ഒരുകൂട്ടം കുരങ്ങന്മാർ അദ്ദേഹത്തിന്റെ പിന്നാലെ കൂടി. അവ ദേഹോപദ്രവം ചെയ്താലോ എന്ന പേടിയോടെ അദ്ദേഹം ഓടാൻ തുടങ്ങി. കുരങ്ങന്മാരും പിന്മാറാതെ അദ്ദേഹത്തിന്റെ പുറകെ ചെന്നു. ആകാവുന്നത്രവേഗത്തിൽ ഓടിയിട്ടും സ്വാമിജിക്ക് വാനരക്കൂട്ടത്തിൽനിന്ന് രക്ഷപ്പെടാനായില്ല. കിതപ്പും തളർച്ചയും.... ഇനി എന്ത് എന്ന് രൂപമില്ലാതെ അദ്ദേഹം പരിഭ്രമിക്കെ ഒരു വൃദ്ധസന്ന്യാസി എതിരേ വന്നു. സ്വാമിജിയുടെ പേടിയും പരിഭ്രമവും കണ്ട് അദ്ദേഹം ഉറക്കെ വിളിച്ചുപറഞ്ഞു: "പേടിച്ചോടരുത്, അവിടെ നില്ക്കൂ... ആ ജന്തുക്കളെ ധൈര്യപൂർവ്വം നേരിടൂ". സ്വാമിജി അങ്ങനെതന്നെ ചെയ്തു. തിരിഞ്ഞുനിന്ന് കുരങ്ങന്മാരെ കടുപ്പിച്ചൊന്നു നോക്കി. അത്രയേ വേണ്ടിവന്നുള്ളൂ. അതോടെ വാനരന്മാർ പേടിച്ച് പിന്നോക്കം ഓടാൻ തുടങ്ങി. പിൻതിരിഞ്ഞുംകൊണ്ടുള്ള കുരങ്ങന്മാരുടെ ഓട്ടം! സ്വാമിജി അതുംനോക്കിനിന്ന് പൊട്ടിച്ചിരിച്ചു.

ഉത്തരേന്ത്യയിലെ മറ്റു പല പ്രധാന നഗരങ്ങളും അക്കാലത്ത് സ്വാമിജി സന്ദർശിക്കുകയുണ്ടായി. ഹത്രാസിലെ റെയിൽവേസ്റ്റേഷനിൽവെച്ച് സ്റ്റേഷൻമാസ്റ്ററായിരുന്ന ശ്രീ ശരത്ചന്ദ്രഗുപ്ത അദ്ദേഹത്തിന്റെ ശിഷ്യനായിത്തീർന്നു. അദ്ദേഹം സ്വാമിജിയെ അനുഗമിച്ചു; സ്വാമി സദാനന്ദ എന്ന പേരും സ്വീകരിച്ചു. അവർ രണ്ടുപേരുംകൂടി ഋഷികേശത്തിലെത്തി അവിടെ കുറച്ചുദിവസം ധ്യാനനിരതരായി കഴിഞ്ഞു. അങ്ങനെ അലഞ്ഞുതിരിഞ്ഞുള്ള ജീവിതം തികച്ചും ക്ലേശപൂർണ്ണമായിരുന്നു. അത് അവരുടെ ആരോഗ്യത്തെ ബാധിക്കുകയും ചെയ്തു. ഒടുവിൽ യാത്ര മതിയാക്കി രണ്ടുപേരും ബാരാനഗർ മഠത്തിൽ തിരിച്ചെത്തി.

ഒരു വർഷം മഠത്തിൽ സ്വസ്ഥജീവിതം നയിച്ചതിനുശേഷം സ്വാമിജി വീണ്ടും യാത്രതിരിച്ചു. അദ്ദേഹം ഘാസിപ്പൂരിലെത്തി. അവിടെവച്ച്

പ്രസിദ്ധനായ പാവ്ഹരി ബാബയെ കാണാൻ അവസരമുണ്ടായി. അവിടെനിന്ന് വീണ്ടും അദ്ദേഹം കൽക്കത്തയിലേക്കു മടങ്ങി. 1890 ൽ ഒരിക്കൽക്കൂടി അദ്ദേഹം മഠത്തിൽ നിന്നിറങ്ങി. പിന്നെ ഏതാനും വർഷങ്ങളോളം തിരിച്ചുവന്നതേയില്ല. ഈ പ്രാവശ്യം സഹോദരസന്ന്യാസിമാരിൽ ഒരാളും കൂടെ ഉണ്ടായിരുന്നു. അവർ കാശിയും മറ്റു പല സ്ഥലങ്ങളും സന്ദർശിച്ചതിനുശേഷം ഹിമാലയത്തിലൂടെ സഞ്ചരിക്കാൻ തുടങ്ങി. ഋഷികേശിൽവെച്ച് അവർക്ക് കഠിനമായ പനിപിടിച്ചു. അതിനുശേഷം താഴ്വരയിലേക്കിറങ്ങിവന്ന് മീററ്റിൽ കുറെ ദിവസം വിശ്രമിച്ചു. അവിടെവച്ച് കൽക്കത്തയിൽനിന്നുള്ള ഏതാനും സന്ന്യാസിസഹോദരന്മാരും സ്വാമിജിയുടെകൂടെ കൂടുകയുണ്ടായി.

യാത്രകൾക്കിടയിൽ വൈവിധ്യമാർന്ന പല അനുഭവങ്ങളും സ്വാമിജിക്കുണ്ടായി. ചിലതൊക്കെ അനുകൂലമായിരുന്നു, മറ്റുചിലത് പ്രതികൂലവും. ചിലപ്പോൾ ദിവസങ്ങളോളംതന്നെ ആഹാരമൊന്നുമില്ലാതെ പട്ടിണികിടക്കേണ്ടിവന്നു. വിശന്നും തളർന്നും തീർത്തും അവശനായ സ്ഥിതി. എന്നാൽ പലപ്പോഴും ഉദാരമനസ്കരായ ആളുകൾ സഹായിക്കാൻ സന്നദ്ധരായി അരികിലെത്തുകയും ചെയ്തു. അവരിൽ അധികംപേരും നിർദ്ധനരായ സാധാരണക്കാരായിരുന്നു.

ഒരിക്കൽ സ്വാമിജി ഉത്തർപ്രദേശിലെ ഒരു തീവണ്ടിയാപ്പീസിൽ വണ്ടികാത്തിരിക്കുകയായിരുന്നു. വേനൽക്കാലം. പൊള്ളുന്ന ചൂട്. കഴിഞ്ഞ ദിവസം മുഴുവൻ പട്ടിണിയായിരുന്നു. ഒരു ഗ്ലാസ് വെള്ളം വാങ്ങിക്കുടിക്കാൻകൂടി കൈയിൽ കാശില്ല. അടുത്തുനിന്നിരുന്ന ഒരു കച്ചവടക്കാരൻ സ്വാമിജിയെ ചൊടിപ്പിക്കുവാനായി ഓരോന്ന് പറഞ്ഞുകൊണ്ടിരുന്നു. സന്ന്യാസിമാരോട് പൊതുവെ അയാൾക്ക് പുച്ഛമായിരുന്നു. “നോക്കൂ, ഞാൻ എത്ര നല്ല ആഹാരം കഴിക്കുന്നു! തണുത്ത ശുദ്ധജലം കുടിക്കുന്നു” - സ്വാമിജിയോടയാൾ പറഞ്ഞു. “ഞാൻ അദ്ധ്വാനിച്ചു സമ്പാദിച്ച പണംകൊണ്ടാണ് ഇതൊക്കെ അനുഭവിക്കുന്നത്. നിങ്ങളോ പണിയെടുത്ത് പണം സമ്പാദിക്കാൻ തയ്യാറല്ല... അതിന്റെ ഫലമോ....? ഇതുപോലെ പട്ടിണിയും പാടും....”

സ്വാമിജി മറുപടിയൊന്നും പറഞ്ഞില്ല. എന്നാൽ നിമിഷങ്ങൾക്കുള്ളിൽ അവിടെ സംഭവിച്ചത് ഏറ്റവും അപ്രതീക്ഷിതമായിരുന്നു, അത്രതന്നെ അത്ഭുതകരവും. അവിടെ മധുരപലഹാരങ്ങൾ വിറ്റുനടന്നിരുന്ന ഒരു കച്ചവടക്കാരൻ സ്വാമിജിയുടെ അരികിൽ വന്നു. അദ്ദേഹത്തിനിരിക്കാനായി ഒരു പായ വിരിച്ചു. ഒരു തളികയിൽ നല്ല ഭക്ഷണം വിളമ്പി.

കുടിക്കാനായി ശുദ്ധജലവും കൊണ്ടുവന്നു കൊടുത്തു. ശേഷം സ്വാമിജിയോട് ഭക്ഷണം കഴിക്കാൻ അഭ്യർത്ഥിച്ചു.

സ്വാമിജി വിനീതനായി പറഞ്ഞു: "ചങ്ങാതീ നിങ്ങൾക്ക് ആളെ തെറ്റി എന്നു തോന്നുന്നു. നമ്മൾ തമ്മിൽ മുമ്പ് കണ്ടിട്ടേയില്ലല്ലോ".

"ശരിയാണ് ബാബാജി" മധുരപലഹാരക്കാരൻ പറഞ്ഞു. "പക്ഷേ അങ്ങയെ ഞാൻ സ്വപ്നത്തിൽ കണ്ടിരിക്കുന്നു. സാക്ഷാൽ ശ്രീരാമചന്ദ്രൻ സ്വപ്നത്തിൽവന്ന് എന്നോട് പറഞ്ഞു, അങ്ങേക്കുവേണ്ട ആഹാരം സ്റ്റേഷനിൽ എത്തിച്ചുകൊടുക്കണമെന്ന്. ഇവിടെ വന്നതും ഞാൻ അങ്ങയെ തിരിച്ചറിയുകയും ചെയ്തു. ഇനി വൈകിക്കേണ്ട. ചൂടാറുന്നതിനുമുമ്പുതന്നെ ഭക്ഷണം കഴിച്ചോളൂ".

സ്വാമിജിയുടെ കണ്ണുകളിൽനിന്ന് കൃതജ്ഞതയുടെ അശ്രുപ്രവാഹമായിരുന്നു. ആ അപരിചിതനോട് അദ്ദേഹം വീണ്ടും വീണ്ടും നന്ദിപറഞ്ഞു. "ഞാനാര്... ഒക്കെ ശ്രീരാമചന്ദ്രന്റെ അനുഗ്രഹം" - മധുരപലഹാരക്കാരൻ വിനീതമായി പറഞ്ഞു.

നടക്കുന്നതെല്ലാം നോക്കിക്കൊണ്ട് അപ്പുറത്ത് മാറിനില്ക്കുകയായിരുന്നു സ്വാമിജിയെ പരിഹസിച്ചുകൊണ്ടിരുന്ന ആ കച്ചവടക്കാരൻ. ഇടിവെട്ടേറ്റവനെപ്പോലെ അയാൾ അന്തംവിട്ടുപോയി. ഒടുവിൽ തന്റെ തെറ്റു മനസ്സിലാക്കി കണ്ണീരോടെ അയാൾ സ്വാമിജിയുടെ കാല്ക്കൽ വീണു... മാപ്പപേക്ഷിച്ചു.

സ്വാമിജി മീററ്റിൽനിന്ന് യാത്രയായി. ഇനിയുള്ള യാത്ര തനിയെ മതി എന്നായിരുന്നു അദ്ദേഹത്തിന്റെ തീരുമാനം. സന്ന്യാസിസഹോദരന്മാരോട് തന്റെകൂടെ പോരേണ്ടതില്ലെന്ന് അദ്ദേഹം ഉറപ്പിച്ചുതന്നെ പറഞ്ഞു. മീററ്റിൽനിന്ന് സ്വാമിജി പോയത് രജപുത്താനയിലേക്കാണ്. പരാക്രമികളായ ചരിത്രപുരുഷന്മാരുടെ നാട്. ആൾവാറിൽവെച്ച് രാജകുമാരനായ മംഗൾസിങ്ങുമായി പരിചയത്തിലായി. രണ്ടുപേരും തമ്മിൽ നടന്ന സംവാദം വളരെ രസകരമായിരുന്നു, വിഗ്രഹാരാധനയിൽ തനിക്കു വിശ്വാസമില്ലെന്ന് രാജകുമാരൻ ഉറപ്പിച്ചു പറഞ്ഞു. വെറും കല്ലോ മരമോ ലോഹമോകൊണ്ടു നിർമ്മിച്ച ഒരു പ്രതിമയെ പൂജിക്കുന്നതുകൊണ്ട് എന്തു പ്രയോജനം എന്നായിരുന്നു അദ്ദേഹത്തിന്റെ ചോദ്യം. സ്വാമിജി അതിനു മറുപടി നല്കിയത് മറ്റൊരു പ്രകാരത്തിലായിരുന്നു. അദ്ദേഹം രാജകുമാരനോട് സ്വന്തം ഒരു ഫോട്ടോ കാട്ടിക്കൊടുക്കാൻ പറഞ്ഞു. സ്വാമിജി തന്റെ കൈയിൽ ആ ചിത്രം നീട്ടിപ്പിടിച്ചിട്ട് അരികിൽനിന്നിരുന്ന ദിവാനോടാവശ്യപ്പെട്ടു, "താങ്കൾ ഈ ചിത്ര



*രാജകുമാരന്റെ പടം കയ്യിൽപ്പിടിച്ചുകൊണ്ട് സ്വാമിജി അദ്ദേഹത്തിന്റെ ദിവാനോട് അതിൽ തുപ്പുവാൻ പറഞ്ഞു.*

ത്തിലേക്കൊന്നു തുപ്പൂ" ദിവാൻ പരിഭ്രമിച്ചു പിന്മാറി. "എന്താണ് പറയുന്നത് സ്വാമിജി... ഇത് മഹാരാജാവിന്റെ ഛായാചിത്രമല്ലേ.... അതിന്മേൽ ഞാൻ തുപ്പുകയോ.... ഇത്ര നിന്ദ്യമായൊരു കാര്യം...." സ്വാമിജി പ്രതീക്ഷിച്ചിരുന്ന പ്രതികരണംതന്നെ. അദ്ദേഹം മഹാരാജാവിന്റെ നേരേ തിരിഞ്ഞു. "നോക്കൂ തിരുമനസ്സേ! ഇത് താങ്കളല്ല. താങ്കളുടെ വെറും ഒരു ഛായാചിത്രമാണ്. എന്നിട്ടും ഇതിൽ താങ്കളുടെ സാന്നിധ്യം ഈ വിനീതദാസൻ വ്യക്തമായി മനസ്സിലാക്കുന്നു. അതുപോലെതന്നെയാണ് വിഗ്രഹാരാധനയുടെ കാര്യത്തിലും. ഭക്തന്മാർ പൂജിക്കുന്നത് ഒരു കളിമൺപ്രതിമയെയാകാം. പക്ഷേ ഭഗവാന്റെ തെളിവാർന്ന രൂപം അത് ഭക്തന്റെ മനസ്സിൽ വിടർത്തുന്നു. അങ്ങനെ അവന്റെ ശ്രദ്ധ ഈശ്വരോന്മുഖമായിത്തീരുന്നു. അവർ ആരാധിക്കുന്നത് യഥാർത്ഥ ഈശ്വരനെയാണ്. കല്ലിനേയോ മരത്തേയോ അല്ല".

സ്വാമിജിയുടെ ദൃഢമായ വാക്കുകൾ. മഹാരാജാവിന് തന്റെ അബദ്ധം മനസ്സിലായി. തൊഴുകയോടെ അദ്ദേഹം പറഞ്ഞു.

"വിഗ്രഹാരാധനയുടെ ശരിയായ അർത്ഥം ഇതുവരെ ഞാൻ വേണ്ട വിധത്തിൽ മനസ്സിലാക്കിയിരുന്നില്ല... ഇന്ന് അങ്ങ് എന്റെ കണ്ണുകൾ തുറന്നു".

സ്വാമിജി വീണ്ടും പല സ്ഥലങ്ങൾ സന്ദർശിച്ചതിനുശേഷം മൗണ്ട് അബുവിൽ എത്തിച്ചേർന്നു. അവിടെവെച്ചാണ് ഖേത്രിയിലെ മഹാരാജാവുമായി അദ്ദേഹം പരിചയപ്പെട്ടത്. പിന്നീട് മഹാരാജാവിനോടൊപ്പം അദ്ദേഹം ഖേത്രിയിലേക്കും പോവുകയുണ്ടായി. അദ്ദേഹം അവിടെവെച്ച് സ്വാമിജിയുടെ ശിഷ്യത്വം സ്വീകരിച്ചു. സ്വാമിജിയിൽ മഹാരാജാവിന് അപാരമായ ഭക്തിയും ബഹുമാനവുമുണ്ടായിരുന്നു. രണ്ടുപേരും തമ്മിൽ ദീർഘനേരം സംസാരിച്ചിരിക്കുക പതിവായിരുന്നു. സ്വാമിജിക്കും അദ്ദേഹത്തോട് അത്യധികം വാത്സല്യമുണ്ടായിരുന്നു. വളരെയേറെ ഹൃദ്യമായിരുന്നു അവർ തമ്മിലുള്ള ബന്ധം. പിന്നീട് പല പ്രകാരത്തിലും മഹാരാജാവ് സ്വാമിജിയെ സഹായിക്കുകയുമുണ്ടായി.

യാത്രയ്ക്കുള്ള വെമ്പൽ വീണ്ടും സ്വാമിജിയെ അസ്വസ്ഥനാക്കി. അദ്ദേഹം ഖേത്രിയിൽനിന്ന് ബോംബെയിലേക്കാണ് യാത്രതിരിച്ചത്. ദക്ഷിണേന്ത്യയിലും ആയിടയ്ക്ക് സ്വാമിജി സഞ്ചരിക്കുകയുണ്ടായി. മൈസൂർ മഹാരാജാവിന്റെ ഒപ്പം കുറെ അധികം ദിവസങ്ങൾ അദ്ദേഹം ചെലവഴിച്ചു. സ്വാമിജിയുടെ കടുത്ത ആരാധകനായിത്തീർന്നു മഹാരാജാവ്. സ്വാമിജിയുടെ എല്ലാ പ്രവർത്തനങ്ങളിലും സാമ്പത്തികമായ സഹായങ്ങൾ നല്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു. മഹാരാജാവ് സ്വാമിജിയുടെ ശബ്ദം റെക്കോർഡ് ചെയ്ത് വർഷങ്ങളോളം വളരെ കാര്യമായി തന്റെ കൊട്ടാരത്തിൽ സൂക്ഷിച്ചിരുന്നു.

മൈസൂരിൽനിന്ന് രാമേശ്വരത്തേക്കാണ് സ്വാമിജി പോയത്. വഴിയിൽ അദ്ദേഹം മധുരയിലും തങ്ങുകയുണ്ടായി. ആ അവസരത്തിലാണ് രാമനാട്ടിലെ മഹാരാജാവുമായി അടുത്തത്. രാമനാട്ടിലെ മഹാരാജാവ് എല്ലാംകൊണ്ടും നല്ലൊരു വ്യക്തിയായിരുന്നു. ഒന്നാന്തരം ഒരു ഭരണാധികാരിയും. അദ്ദേഹവും സ്വാമിജിയുടെ ഭക്തനും ശിഷ്യനുമായിത്തീർന്നു. ഇന്ത്യയുടെ ഉന്നമനത്തിനുവേണ്ടി തന്റെ മനസ്സിൽ രൂപംകൊണ്ട ആശയങ്ങളെയെല്ലാം സ്വാമിജി മഹാരാജാവുമായി പങ്കുവെച്ചു. അദ്ദേഹവും ആ കാര്യത്തിൽ സർവ്വവിധ സഹായങ്ങളും വാഗ്ദാനം ചെയ്തു. രാമനാട്ടിൽനിന്ന് രാമേശ്വരത്തേക്കും തുടർന്ന് കന്യാകുമാരിയിലേക്കും യാത്രചെയ്തു. ഇന്ത്യയുടെ തെക്കേ അറ്റത്താണ് കന്യാകുമാരി. അവിടെ കരയിൽനിന്ന് കുറേമാറി കടലിൽ വലിയൊരു പാറയുണ്ട്. സ്വാമിജി കടലിൽക്കൂടി ആ പാറയിൽചെന്നിരുന്നു. അവിടെ



*സ്വാമിജി ഒരു വലിയ പാറയിലേക്ക് നീന്തിക്കയറുകയും അവിടെയിരുന്നുകൊണ്ട് സ്വന്തം മാതൃരാജ്യത്തെക്കുറിച്ച് ചിന്താമഗ്നനാവുകയും ചെയ്തു.*

യിരുന്ന് അദ്ദേഹം സ്വന്തം മാതൃഭൂമിയുടെ അവസ്ഥയെക്കുറിച്ച് ആലോചിച്ചു. അതിനകം ഇന്ത്യ മുഴുവൻ അദ്ദേഹം കണ്ടുകഴിഞ്ഞിരുന്നു. വടക്കുനിന്ന് തെക്കുവരെ, കിഴക്കുനിന്ന് പടിഞ്ഞാറുവരെ നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുകയായിരുന്നല്ലോ! നാട്ടിലുടനീളം കാണാൻകഴിഞ്ഞ ദാരിദ്ര്യവും കഷ്ടപ്പാടും നാട്ടുകാരുടെ ദുഃഖങ്ങളും ദുരിതങ്ങളും സ്വാമിജി നേരിൽ കണ്ടറിഞ്ഞിരുന്നു. വാസ്തവംതന്നെ. ഇന്ത്യയിലെ സാമാന്യജനങ്ങൾ അങ്ങേയറ്റം ദരിദ്രരായിരുന്നു. അതേസമയം അവർ ശാന്തരും സൗമ്യശീലരുമായിരുന്നു. അവരുടെ ഹൃദയത്തിൽ നന്മയും കാരുണ്യവുമുണ്ടായിരുന്നു. അവർ എല്ലാവരും കഠിനമായി അദ്ധ്വാനിച്ചിരുന്നു. കിട്ടിയിരുന്ന കൂലിയോ.... വളരെ നിസ്സാരം.

തന്റെ നാട്ടുകാരുടെ ദുരവസ്ഥയിൽ സ്വാമിജി അഗാധമായി ദുഃഖിച്ചു. അവർക്കുവേണ്ടി എന്തെങ്കിലും ചെയ്യാനായി അദ്ദേഹത്തിന്റെ മനസ്സ് വെമ്പൽകൊണ്ടു. പക്ഷേ തികച്ചും നിർധനനായ ഈ സന്ന്യാസി.... എന്താണദ്ദേഹത്തിന് ചെയ്യാനാവുക? അദ്ദേഹം നാട്ടിലെ നിരവധി രാജാക്കന്മാരോട് യാചിച്ചു. സമ്പന്നരും അഭ്യസ്തവിദ്യരുമായ നാട്ടുകാരെ

ക്കണ്ട് സ്ഥിതിഗതികൾ അറിയിച്ചു. ഇവർ വിദ്യാർത്ഥികളെ വിളിച്ചുകൂട്ടി സഹായസഹകരണങ്ങൾക്കായി അഭ്യർത്ഥിച്ചു. സ്വാമിജിക്ക് പറയാനുള്ളത് എല്ലാവരും അതീവ ശ്രദ്ധയോടെ കേട്ടിരുന്നു. മഹാനായ ഒരു ആചാര്യൻ..... സന്ന്യാസിവര്യൻ...... എല്ലാവരിലും അദ്ദേഹം മതിപ്പുളവാക്കി. എന്നാൽ അദ്ദേഹത്തിന്റെ ആശയങ്ങൾ പ്രവൃത്തികളായി രൂപാന്തരപ്പെടുത്താൻ ഒരാളും മുമ്പോട്ടുവന്നില്ല. സ്വാമിജി വല്ലാതെ നിരാശനായി. ഇനി എന്തു ചെയ്യാൻ? തന്റെ നാട്ടുകാരെ ഏതുവിധത്തിലാണ് സഹായിക്കാനാവുക!

പക്ഷേ സ്വാമിജി ശ്രീരാമകൃഷ്ണന്റെ ശിഷ്യനായിരുന്നു. ഗുരുദേവന്റെ ഇച്ഛയ്ക്കനുസരിച്ച് മാത്രമാണ് അദ്ദേഹം ജീവിതം നയിച്ചിരുന്നത്. അദ്ദേഹത്തിന്റെ മനസ്സിൽ തീവ്രമായൊരു തോന്നൽ. ഗുരുദേവൻ പിന്നെയും പിന്നെയും പറയുന്നു താൻ അമേരിക്കയിലേക്ക് പോകണം: അവിടെ നടക്കുന്ന സർവ്വമതസമ്മേളനത്തിൽ പങ്കെടുക്കണം എന്ന്. അമേരിക്ക..... തീർത്തും അപരിചിതമായ നാട്. സ്ഥിതിചെയ്യുന്നതും വളരെ വളരെ അകലെ. അവിടെയെത്തുക എളുപ്പമാണോ. അതേസമയം മനസ്സിൽ വല്ലാത്തൊരു വിശ്വാസവും നാമ്പെടുത്തു. താൻ പടിഞ്ഞാറൻ രാജ്യങ്ങളിൽ ചെന്നെത്തും. അവിടെനിന്ന് സ്വന്തം നാട്ടുകാരെ ഉയർത്താനുള്ള ശക്തി നേടും.... വഴികൾ കണ്ടെത്തും. ഈശ്വരന്റെ ഇച്ഛ അതാണെങ്കിൽ അതുതന്നെ സംഭവിക്കും. സ്വാമിജി തീർച്ചയാക്കി. അമേരിക്കയിലേക്കുപോവുകതന്നെ. കന്യാകുമാരിയിൽ സമുദ്രത്തിലെ ആ പാറക്കെട്ടിൽ ഇരുന്നുകൊണ്ടാണ് തന്റെ ജീവിതത്തിലെ ഏറ്റവും നിർണ്ണായകമായ ഈ തീരുമാനം അദ്ദേഹം എടുത്തത്.

കന്യാകുമാരിയിൽനിന്ന് മദിരാശിയിലേക്കാണ് സ്വാമിജി പോയത്. അവിടെവെച്ച് വിദ്യാഭ്യാസവും വിവരവുമുള്ള നിരവധി ചെറുപ്പക്കാർ സ്വാമിജിയുടെ ശിഷ്യത്വം ആവേശപൂർവ്വം സ്വീകരിച്ചു. പലതരത്തിലുള്ള വേദികളിലായി സ്വാമിജി മദിരാശിയിൽ ധാരാളം പ്രഭാഷണങ്ങളും നടത്തി. പ്രധാനപ്പെട്ട പല വ്യക്തികളുമായി പരിചയപ്പെടാനും അദ്ദേഹത്തിന് അവസരം ലഭിച്ചു. അവരെല്ലാവരുംതന്നെ അഭ്യസ്തവിദ്യരും സമൂഹത്തിൽ മാന്യമായ സ്ഥാനങ്ങൾ അലങ്കരിക്കുന്നവരുമായിരുന്നു. താൻ അമേരിക്കയിലേക്കുപോകാൻ ആലോചിക്കുന്നതായി സ്വാമിജി അവരോടു പറഞ്ഞു. അതുകേട്ട് അദ്ദേഹത്തിന്റെ യുവശിഷ്യന്മാർ വളരെയേറെ ഉത്സാഹഭരിതരായി. ഉടൻതന്നെ സ്വാമിജിയുടെ യാത്രയ്ക്കാവശ്യമായ ധനസമാഹരണവും അവർ തുടങ്ങി.

ആ സമയത്താണ് ഖേത്രിയിലെ മഹാരാജാവ് തന്റെ രാജധാനിയി

ലേക്ക് സ്വാമിജിയെ വീണ്ടും ക്ഷണിച്ചത്. അദ്ദേഹം സ്വാമിജിയുടെ യാത്രയ്ക്കുവേണ്ട ഒരു ഒന്നാംക്ലാസ്സ് ടിക്കറ്റ് തന്റെ ഉപഹാരമായി സമർപ്പിച്ചു. കാനഡയിലേക്കു പോകുന്ന ഒരു കപ്പലിലായിരുന്നു സ്വാമിജിയുടെ യാത്ര. യാത്രയ്ക്കാവശ്യമായ മറ്റനവധി സാധനങ്ങളും മഹാരാജാവു തന്നെയാണ് ഒരുക്കിക്കൊടുത്തത്. മാത്രമല്ല, സ്വാമിജി 'വിവേകാനന്ദ' എന്ന സന്ന്യാസനാമം സ്വീകരിക്കുന്നത് ഉചിതമായിരിക്കുമെന്ന് അദ്ദേഹം നിർദ്ദേശിക്കുകയും ചെയ്തു. സ്വാമിജി ആ നിർദ്ദേശം അതേപടിതന്നെ സ്വീകരിച്ചു. പിന്നീടദ്ദേഹം പ്രശസ്തനായത് 'വിവേകാനന്ദൻ' എന്ന പേരിലാണ്.

## 10. അമേരിക്കയിലേക്ക്

1893 മെയ് 31-ാം തീയതിയാണ് സ്വാമി വിവേകാനന്ദൻ ബോംബെയിൽനിന്ന് യാത്ര തിരിച്ചത്. കപ്പൽ സിലോൺ, സിംഗപ്പൂർ, ഹോങ്കോങ്ങ് എന്നീ തുറമുഖങ്ങളിൽ നങ്കുരമിട്ടു. തുടർന്ന് ചൈനയിലേക്കും ജപ്പാനിലേക്കും സഞ്ചരിച്ചു. ആ സമുദ്രയാത്ര സ്വാമിജി പൂർണ്ണമായും ആസ്വദിച്ചു. അവസാനം കപ്പൽ കാനഡയിലെ വാൻകുവർ തുറമുഖത്ത് ചെന്നെത്തി. അവിടെനിന്ന് തീവണ്ടിയിലാണ് അദ്ദേഹം ഷിക്കാഗോ നഗരത്തിലേക്ക് യാത്ര ചെയ്തത്. തീവണ്ടിയിൽവച്ച് മിസ്സിസ് സാൻബോൺ എന്ന സ്ത്രീയെ അദ്ദേഹം പരിചയപ്പെട്ടു. കുലീനയും സംസ്കാരസമ്പന്നയുമായിരുന്നു അവർ. സ്വാമിജിയുടെ പ്രൗഢിയും ഗാംഭീര്യവും അദ്ദേഹവുമായുള്ള സംഭാഷണവും അവരിൽ മതിപ്പുളവാക്കി. അവർ തമ്മിൽ അതീവ ഹൃദ്യമായി സംഭാഷണവും നടന്നു. അവർ അദ്ദേഹത്തെ സ്വന്തം വീട്ടിലേക്കു ക്ഷണിച്ചു: "അങ്ങ് എപ്പോഴെങ്കിലും ബോസ്റ്റണിൽ വരുകയാണെങ്കിൽ തീർച്ചയായും എന്റെ വീട്ടിൽ വരണം. എനിക്കതു വളരെ സന്തോഷമാകും. മാത്രമല്ല, എനിക്ക് പല പ്രമുഖവ്യക്തികളുമായി പരിചയപ്പെടാനും അവസരമുണ്ടാകും." ജൂലായ് മാസം പകുതിയോടെയാണ് സ്വാമിജി ഷിക്കാഗോയിൽ എത്തിയത്. തികച്ചും അപരിചിതമായൊരു പുത്തൻലോകം! അദ്ദേഹം ഷിക്കാഗോ ലോകവ്യാപാരമേള നടക്കുന്നിടത്തേക്ക് ചെന്നു. അവിടെത്തന്നെയാണ് സർവ്വമതസമ്മേളനവും നടത്താനുള്ള വേദി ഒരുക്കിയിരുന്നത്. മേളയിൽ കണ്ട പ്രദർശനവസ്തുക്കളും അത്യാധുനികമായ ശാസ്ത്രസാങ്കേതിക കണ്ടുപിടുത്തങ്ങളും അദ്ദേഹത്തെ ശരിക്കും വിസ്മയിപ്പിച്ചു. അത്രയും അത്ഭുതകരമായിരുന്നു അവിടെക്കണ്ട യന്ത്രോപകരണങ്ങളും വ്യവസായോത്പന്നങ്ങളും കരകൗശല-കലാപ്രദർശനങ്ങളും.

ഏതാനും ദിവസങ്ങൾ കഴിഞ്ഞ് സ്വാമിജി "സർവ്വമതസമ്മേളനത്തിന്റെ വിവരങ്ങളന്വേഷിക്കാനായി അവരുടെ കാര്യാലയത്തിൽ ചെന്നു. അപ്പോഴാണ് സെപ്തംബറോടുകൂടിമാത്രമേ മതമഹാസമ്മേളനം ആരംഭിക്കുകയുള്ളൂവെന്ന് ഒരു ഞെട്ടലോടെ സ്വാമിജി അറിഞ്ഞത്. അതുമാത്രമല്ല സമ്മേളനത്തിൽ ഒരു പ്രതിനിധിയായി അദ്ദേഹത്തെ സ്വീകരിക്കാൻ നിർവ്വാഹമില്ല എന്നും അവർ അറിയിക്കുകയുണ്ടായി. കാരണം പ്രത്യേകിച്ച് ഒരു മതത്തെയോ സമുദായത്തെയോ പ്രതിനിധീകരിക്കുന്നുവെന്ന് തെളിയിക്കാനുള്ള ഔദ്യോഗികരേഖകളൊന്നും അദ്ദേഹത്തിന്റെ പക്കലില്ലായിരുന്നു. സമ്മേളനത്തിൽ പങ്കെടുക്കുവാനുള്ള അപേക്ഷകൾ കൈപ്പറ്റുന്ന തീയതിയും കഴിഞ്ഞുപോയിരുന്നു. തീരെ അപ്രതീക്ഷിതമായിരുന്നു കേട്ട വിവരങ്ങളൊക്കെയും. ഏറ്റവും സങ്കടകരം കൈയിൽ കരുതിയിരുന്ന പണവും അവസാനിക്കാറായി എന്നതായിരുന്നു. സമ്മേളനത്തിൽ പങ്കെടുക്കണമെങ്കിൽ ഇനിയും രണ്ടു മാസം കാത്തിരിക്കേണ്ടതുണ്ട്. അത്രയും നാൾ കഴിച്ചുകൂട്ടുവാനുള്ള പണമൊന്നും അദ്ദേഹത്തിന്റെ കൈവശം ഉണ്ടായിരുന്നില്ല. പിന്നെ പട്ടിണികിടക്കുകയേ വഴിയുള്ളൂ.

സ്വാമിജി ഷിക്കാഗോയിൽനിന്ന് ബോസ്റ്റണിലേക്ക് യാത്രയായി. അവിടെ അടുത്താണല്ലോ മിസ്സിസ് സാൻബോൺ താമസിച്ചിരുന്നത്. ആ പരിസരത്ത് ഷിക്കാഗോവിലേക്കാൾ കുറഞ്ഞ ചെലവിൽ താമസിക്കാൻ സാധിക്കുമെന്ന് പലരും പറഞ്ഞുകേട്ടിരുന്നു. പുറമെ മിസ്സിസ് സാൻബോൺ കാര്യമായി ക്ഷണിക്കുകയും ചെയ്തിരുന്നല്ലൊ. അവരുടെ വീട്ടിൽവച്ചാണ് ഹാർവാർഡ് സർവ്വകലാശാലയിലെ പ്രൊഫസർ ജെ. എച്ച്. റൈറ്റിനെ കണ്ടുമുട്ടിയത്. സ്വാമിജിയും പ്രൊഫസറും തമ്മിൽ ദീർഘനേരം സംഭാഷണം നടത്തി. പലപല വിഷയങ്ങളും അവർ ചർച്ച ചെയ്തു. സ്വാമിജിയുടെ അഗാധമായ ജ്ഞാനം പ്രൊഫസറെ വിസ്മയിപ്പിച്ചു. സർവമതസമ്മേളനത്തിൽ ഹിന്ദുമതത്തെ പ്രതിനിധീകരിക്കേണ്ടത് സ്വാമിജിതന്നെ എന്ന് അദ്ദേഹം ശഠിച്ചു. അതിനുവേണ്ട യോഗ്യതാപത്രമൊന്നും തന്റെ കൈവശമില്ലെന്നുപറഞ്ഞ സ്വാമിജിയോട് അദ്ദേഹത്തിന്റെ മറുപടി ഇങ്ങനെയായിരുന്നു: "സ്വാമിജീ! അങ്ങയോട് യോഗ്യതാപത്രം ആവശ്യപ്പെടുകയോ? അസ്സലായി... സൂര്യനോട് പ്രകാശിക്കാൻ എന്തവകാശം എന്ന് ചോദിക്കുന്നതുപോലെയാകും അത്".

സർവമതസമ്മേളനത്തിൽ സംബന്ധിക്കാനാവശ്യമുള്ള എല്ലാ ഏർപ്പാടുകളും സ്വാമിജിക്കുവേണ്ടി ചെയ്തത് പ്രൊഫസർ റൈറ്റ് ആയി



*വഴിയോരത്ത് കിടന്നിരുന്ന വലിയൊരു കാലിപ്പെട്ടിക്കുള്ളിലിരുന്ന് അദ്ദേഹം ആ രാത്രി കഴിച്ചുകൂട്ടി*

രുന്നു. കമ്മിറ്റിയുടെ അദ്ധ്യക്ഷന് സ്വാമിജിയെ പരിചയപ്പെടുത്തിക്കൊണ്ട് അദ്ദേഹം ഒരു കത്തെഴുതി. അതിൽ അദ്ദേഹം ഇങ്ങനെയാണ് എഴുതിയിരുന്നത്: "ഇവിടെയുള്ള പണ്ഡിതന്മാരായ പ്രൊഫസർമാരെ എല്ലാം ചേർത്തുവച്ചാലും അതിലും മേലെയായിരിക്കും ഈ ഒരാളുടെ അറിവും വിവരവും". ഷിക്കാഗോവരെ യാത്രചെയ്യാനുള്ള ടിക്കറ്റ് അദ്ദേഹംതന്നെയാണ് വാങ്ങിക്കൊടുത്തത്. സ്വാമിജിക്ക് അളവറ്റ അത്ഭുതവും ആനന്ദവും തോന്നി. ഈശ്വരന്റെ ഇച്ഛ... ഏതെല്ലാം മാർഗ്ഗങ്ങളിൽക്കൂടിയാണ് അത് നടപ്പിലാകുന്നത്!

സ്വാമിജി ഷിക്കാഗോവിലെത്തി. അപ്പോഴാണ് മനസ്സിലായത്, സർവമതസമ്മേളനത്തിന്റെ കമ്മിറ്റിയുടെ മേൽവിലാസം എങ്ങനെയോ നഷ്ടപ്പെട്ടിരിക്കുന്നു. ഇനി എവിടെപ്പോകണമെന്ന് സ്വാമിജിക്ക് ഒരു രൂപവുമില്ലായിരുന്നു. നല്ല ക്ഷീണം. പോയി വിശ്രമിക്കാൻ ഒരിടമില്ല. വഴിയോരത്ത് കിടന്നിരുന്ന വലിയൊരു കാലിപ്പെട്ടിക്കുള്ളിലിരുന്ന് അദ്ദേഹം ആ രാത്രി കഴിച്ചുകൂട്ടി. രാവിലെ എഴുന്നേറ്റ് അദ്ദേഹം നടക്കാൻ തുടങ്ങി. തെരുവിന്റെ രണ്ടുഭാഗങ്ങളിലും സമ്പന്നരായവർ താമസിക്കുന്ന വലിയ

വീടുകൾ. സന്ന്യാസിമാർ ചെയ്യുന്നതുപോലെ ഓരോ വീട്ടുവാതില്ക്കലും ചെന്ന് ഭിക്ഷ യാചിച്ചു. പക്ഷേ ഒരാളും കരുണ കാണിച്ചില്ല. വേലക്കാർപോലും മോശമായാണ് പെരുമാറിയത്. കാരണം, ഭിക്ഷാടനം പാശ്ചാത്യദേശങ്ങളിൽ വളരെ മോശമായിട്ടാണ് കരുതപ്പെടുന്നത്. എന്തു ചെയ്യണമെന്നറിയാതെ സ്വാമിജി തളർന്നിരുന്നു. ഈശ്വരൻതന്നെ ഒരു വഴി കാണിച്ചുതരും.... കാത്തിരിക്കുകതന്നെ. പ്രത്യേകിച്ചൊരു ദൗത്യവുമായാണ് ഈശ്വരൻ തന്നെ ഇവിടെവരെ എത്തിച്ചത് എങ്കിൽ അത് സഫലമാക്കാനുള്ള മാർഗ്ഗവും അവിടുന്നുതന്നെ കാണിച്ചുതരും. ആ കാര്യത്തിൽ സ്വാമിജിക്ക് തികഞ്ഞ വിശ്വാസമുണ്ടായിരുന്നു. ആ ഒരു ചിന്തയുമായി അദ്ദേഹം വഴിയോരത്ത് കാത്തിരുന്നു. അനുകൂലമായി എന്തെങ്കിലും സംഭവിക്കാതിരിക്കയില്ലെന്ന് അദ്ദേഹത്തിന്റെ മനസ്സ് മന്ത്രിച്ചു. അധികം താമസിച്ചില്ല, തൊട്ടടുത്ത വീടിന്റെ വാതിൽ തുറന്ന് ഒരു സ്ത്രീ പുറത്തുവന്നു. സ്വാമിജിയുടെ അരികിൽചെന്ന് അവർ ചോദിച്ചു: "സർ, അങ്ങ് സർവമതസമ്മേളനത്തിൽ പങ്കെടുക്കുവാൻ വന്ന ഒരു പ്രതിനിധിയാണോ?" സ്വാമിജി തന്റെ വിവരങ്ങളെല്ലാം അവരെ ധരിപ്പിച്ചു. ഉടനെ അവർ അദ്ദേഹത്തെ സ്വന്തം വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. പുതിയ അതിഥിക്കു വേണ്ടതെല്ലാം ചെയ്തുകൊടുക്കാൻ പരിചാരകരെ പറഞ്ഞേല്പിച്ചു. പ്രഭാതഭക്ഷണം കഴിപ്പിച്ചതിനുശേഷം അവർ സ്വയം സ്വാമിജിയെ സമ്മേളനത്തിന്റെ കാര്യാലയത്തിലെത്തിച്ചു. തന്നെ പരിചയപ്പെടുത്തിക്കൊണ്ട് പ്രൊഫസർ എഴുതിയ കത്ത് അദ്ദേഹം ഭാരവാഹികൾക്കു നല്കി. അവർ അദ്ദേഹത്തെ ആദരപൂർവ്വം ഒരു പ്രതിനിധിയായി സ്വാഗതവും ചെയ്തു. സ്വാമിജിക്കുവേണ്ട സഹായങ്ങൾ ചെയ്ത ആ മഹതിയുടെ പേര് മിസ്സിസ് ജോർജ്ജ് ഡബ്ള്യു ഹേൽ എന്നായിരുന്നു. അവരും, ഭർത്താവും മക്കളും ക്രമേണ സ്വാമിജിയുടെ ഏറ്റവും അടുത്ത സുഹൃത്തുക്കളായിത്തീർന്നു.

## 11. സർവ്വമതസമ്മേളനത്തിൽ

1893 സെപ്റ്റംബർ 11 ന് തിങ്കളാഴ്ച ഷിക്കാഗോവിലെ സർവമതസമ്മേളനം ആരംഭിച്ചു. ഹാൾ ഓഫ് കൊളംബസ് എന്നു പേരുകേട്ട വിശാലമായ ഒരു സൗധത്തിലായിരുന്നു സമ്മേളനം. വേദിയിൽ മുൻനിരയിൽത്തന്നെ മറ്റു പ്രതിനിധികളോടൊപ്പം സ്വാമി വിവേകാനന്ദനും ഇരുന്നു. റോമൻ കത്തോലിക്ക പള്ളിയിലെ കർദിനാൾ ഗിബ്ബാൻസ് ആണ് നടുവിൽ ഇരുന്നിരുന്നത്. അദ്ദേഹത്തിന്റെ ഇരുവശങ്ങളിലുമായി ലോകത്തിലെ മിക്കവാറും എല്ലാ രാജ്യങ്ങളേയും മതവിഭാഗങ്ങളേയും പ്രതി



*"അമേരിക്കയിലെ സഹോദരീസഹോദരന്മാരെ"*

നിധീകരിച്ചുകൊണ്ടെത്തിയിരിക്കുന്ന വിശിഷ്ടവ്യക്തികൾ. സ്വാമിജിയെക്കൂടാതെ ഇന്ത്യയിൽനിന്നു വേറെയും ചില പ്രതിനിധികൾ എത്തിയിരുന്നു. ബ്രഹ്മസമാജത്തിന്റെ പ്രതിനിധികളായി മജുംദാറും, നഗാർകറും. ബുദ്ധമതത്തെ പ്രതിനിധീകരിച്ചുകൊണ്ട് സിലോണിൽനിന്ന് ധർമ്മപാലൻ. ചക്രവർത്തിയും, മിസ്സിസ് ബസന്റും തിയോസഫിയെയാണ് പ്രതിനിധാനം ചെയ്തിരുന്നത്. ആയിരക്കണക്കിനാളുകൾ ആ ഹാളിൽ തിങ്ങിനിറഞ്ഞിരുന്നു.

അതിഗംഭീരമായ ഒരു സമ്മേളനം തന്നെയായിരുന്നു അത്. മുമ്പിൽ കണ്ട ആൾക്കൂട്ടം സ്വാമിജിയെ ആദ്യം ചെറുതായൊന്ന് പരിഭ്രമിപ്പിക്കുകയുണ്ടായി. പ്രസംഗിക്കാനായി സഭാദ്ധ്യക്ഷൻ പലതവണ അദ്ദേഹത്തെ ക്ഷണിച്ചു. പക്ഷേ പിന്നീടാകാമെന്ന് പറഞ്ഞ് സ്വാമിജി വിസമ്മതിച്ചു. ഉച്ചകഴിഞ്ഞതിനുശേഷം സ്വാമിജിയോട് സമ്മതം ചോദിക്കാതെതന്നെ അദ്ധ്യക്ഷൻ അദ്ദേഹത്തിന്റെ പേരു വിളിച്ചുപറഞ്ഞു. സ്വാമിജി എഴുന്നേറ്റുചെന്ന് തന്റെ പ്രസംഗം തുടങ്ങി: "അമേരിക്കയിലുള്ള എന്റെ സഹോദരീസഹോദരന്മാരേ" തുടർന്നുപറയാൻ അദ്ദേഹത്തിനു സാധി

ച്ചില്ല. അത്രയും ആവേശപൂർണ്ണമായിരുന്നു ശ്രോതാക്കളുടെ കരഘോഷം. സ്വാമിജിയുടെ ആ സംബോധന അവരുടെ ഹൃദയങ്ങളെ അത്രമാത്രം സ്പർശിച്ചിരുന്നു. നൂറുകണക്കിനാളുകൾ ഹാളിൽ എഴുന്നേറ്റു നിന്നുകൊണ്ട് കൈയടിച്ചും അദ്ദേഹത്തിന്റെ പേരുവിളിച്ചും സ്വാമിജിയെ ഉച്ചത്തിൽ അഭിനന്ദിച്ചു. ഏതാനും മിനിറ്റുകളോളംതന്നെ നീണ്ടുപോയി ആ അഭിനന്ദനവർഷം. സദസ്സ് വീണ്ടും നിശ്ശബ്ദമായപ്പോൾ സ്വാമിജി തന്റെ പ്രസംഗം തുടർന്നു. ഹ്രസ്വമായിരുന്നു ആ പ്രസംഗം. എന്നാൽ, എല്ലാ മതങ്ങളും സത്യമാണെന്നും, എല്ലാ മതങ്ങളും അംഗീകരിക്കപ്പെടേണ്ടവയാണെന്നും പഠിപ്പിക്കുന്ന ഉദാരമായ ഒരു വീക്ഷണമായിട്ടാണ് ഹിന്ദുമതത്തെ ആ നിറഞ്ഞ സദസ്സിൽ സ്വാമിജി അവതരിപ്പിച്ചത്. മറ്റു പ്രാസംഗികരെല്ലാം സ്വന്തം മതങ്ങളുടെ സിദ്ധാന്തങ്ങളെക്കുറിച്ചുമാത്രമാണ് സംസാരിച്ചത്. എന്നാൽ സ്വാമിജി എടുത്തുകാട്ടിയത് ഓരോ മതത്തിന്റേയും സത്തായിട്ടുള്ള ഉണ്മയായിരുന്നു. സ്വാമിജിയുടെ പ്രസംഗത്തിലെ ഓരോ വാക്കും സദസ്സ് ഹൃദയപൂർവ്വം സ്വീകരിച്ചു. മറ്റു പ്രതിനിധികളുടെയൊക്കെ പ്രസംഗങ്ങളേക്കാൾ അവരെ ഏറ്റവും അധികം ആകർഷിച്ചതും അദ്ദേഹത്തിന്റെ പ്രസംഗംതന്നെയായിരുന്നു. പിറ്റേന്നു നേരം പുലർന്നപ്പോഴേക്കും സ്വാമി വിവേകാനന്ദൻ നാട്ടിലെങ്ങും പ്രസിദ്ധനായി. പത്രങ്ങൾ നിർലോഭം അദ്ദേഹത്തെ അഭിനന്ദിച്ചു.

സ്വാമിജി പിന്നെയും പലതവണ സർവമതസമ്മേളനത്തിൽ പ്രസംഗിച്ചു. അതിൽ ഏറ്റവും പ്രസിദ്ധമായത് "ഹിന്ദുമതത്തെക്കുറിച്ചൊരു പ്രബന്ധം" എന്നതായിരുന്നു. ശ്രോതാക്കളുടെ ഏറ്റവും പ്രിയപ്പെട്ട പ്രസംഗകനായിമാറി സ്വാമി വിവേകാനന്ദൻ. എല്ലാ പരിപാടികളിലും അവസാന ഇനമായിരുന്നു സ്വാമിജിയുടെ പ്രസംഗം. ശ്രോതാക്കളെ അവസാനംവരെ പിടിച്ചിരുത്താൻ ഭാരവാഹികൾ കണ്ടെത്തിയ ഒരു സൂത്രം. ചിലപ്പോൾ കുറെ അധികം പേർ കാത്തിരുന്ന് മുഷിഞ്ഞ് എഴുന്നേറ്റുപോകാൻ തയ്യാറാകും. അപ്പോൾ പെട്ടെന്ന് അദ്ധ്യക്ഷൻ എഴുന്നേറ്റുനിന്ന് പറയും: "സമ്മേളനം കഴിയുന്നതിനുമുമ്പ് സ്വാമി വിവേകാനന്ദൻ ചെറിയൊരു പ്രഭാഷണം നടത്തുന്നതായിരിക്കും". പോകാൻ എഴുന്നേറ്റവരെല്ലാം സന്തോഷപൂർവ്വം വീണ്ടും ഇരിക്കും; സ്വാമിജിയുടെ വാക്കുകൾക്കായി കാതോർക്കും. സ്വാമിജിയുടെ വലിയ ഛായാചിത്രങ്ങൾ തയ്യാറാക്കി ഷിക്കാഗോവിലെ തെരുവുകളിൽപ്പോലും പ്രദർശിപ്പിക്കപ്പെട്ടു. എല്ലാവരുടെ നാവിൻതുമ്പിലും ആ ഒരു പേരുമാത്രം തുടിച്ചുനിന്നു.

ഷിക്കാഗോയിൽ സ്വാമിജി നേടിയ വിജയത്തിന്റെ കഥകൾ ഇന്ത്യ

യിലെ പത്രങ്ങളിലും ധാരാളമായി വന്നുകൊണ്ടിരുന്നു. ആ നേട്ടങ്ങളിൽ ഓരോ ഭാരതീയനും അഭിമാനംകൊണ്ടു. ബാരാനഗറിലുള്ള അദ്ദേഹത്തിന്റെ സന്ന്യാസിസഹോദരന്മാരുടെ സന്തോഷം നിസ്സീമമായിരുന്നു. വാസ്തവത്തിൽ അപ്പോൾ മാത്രമേ അവർ അറിഞ്ഞുള്ളൂ, തങ്ങളുടെ പ്രിയപ്പെട്ട നരേൻ ആണ് ലോകപ്രശസ്തനായ ഈ സ്വാമി വിവേകാനന്ദൻ എന്ന്.

സ്വന്തം നാട്ടിലെ നിർദ്ധനരായ ജനലക്ഷങ്ങളെ സ്വാമിജി മറന്നില്ല. അദ്ദേഹത്തിന്റെ ചിന്തകളിൽ എപ്പോഴും അവരുടെ കഷ്ടപ്പാടുകളും ദാരിദ്ര്യവും നിറഞ്ഞുനിന്നു. അവരുടെ ഉന്നമനത്തിനുവേണ്ട വഴികളെക്കുറിച്ചായിരുന്നു അദ്ദേഹം സദാ ആലോചിച്ചുകൊണ്ടിരുന്നത്. അമേരിക്കയിൽ സ്വാമിജി പ്രശസ്തനായതിനുശേഷം അവിടെയുള്ള സമ്പന്നരിൽ പലരും അദ്ദേഹത്തെ സ്വന്തം വീടുകളിലേക്ക് ക്ഷണിക്കുകയുണ്ടായി. എന്നാൽ അവിടെ ലഭിച്ച സുഖസൗകര്യങ്ങൾ സ്വാമിജിക്കു ആസ്വദിക്കാൻ കഴിഞ്ഞില്ല. സർവമതസമ്മേളനത്തിലെ ആദ്യപ്രസംഗത്തിനുശേഷം സ്വാമിജി താമസിച്ചത് വലിയൊരു പണക്കാരന്റെ വീട്ടിലായിരുന്നു. വിശിഷ്ടാതിഥിക്ക് ഗൃഹനാഥൻ എല്ലാ ആഡംബരങ്ങളോടുംകൂടിയ ഒരു കിടപ്പറ നല്കി. എന്നാൽ ആ പട്ടുമെത്തയിൽ കിടന്നുറങ്ങാൻ സ്വാമിജിക്കു സാധിച്ചില്ല. സ്വന്തം നാട്ടിൽ കിടപ്പാടംപോലുമില്ലാതെ പാടുപെടുന്ന പാവപ്പെട്ടവരെക്കുറിച്ചോർത്ത് വ്യാകുലമായിരുന്നു ആ മനസ്സ്. വെറും നിലത്തു കിടന്നാണ് സ്വാമിജി ഉറങ്ങിയത്.

## 12. അമേരിക്കയിലെ ആദ്ധ്യാത്മികാചാര്യൻ

ഷിക്കാഗോവിലെ സർവമതസമ്മേളനം സമാപിച്ചപ്പോഴേക്കും സ്വാമിജി അവിടെയെല്ലാം വളരെ പ്രസിദ്ധനായിക്കഴിഞ്ഞിരുന്നു. ക്ലാസ്സുകളിലും പള്ളികളിലും വിവിധ സഭകളിലും പ്രസംഗിക്കാൻ അദ്ദേഹത്തിന് നിരവധി ക്ഷണക്കത്തുകൾ കിട്ടി. ഒരു പ്രസംഗ ബ്യൂറോയുടെ വാഗ്ദാനം സ്വീകരിച്ച് അവരുടെ സഹായത്തോടെ അമേരിക്കയിൽ പല ഇടങ്ങളിൽ സ്വാമിജി പ്രസംഗങ്ങൾ നടത്തി. അതുല്യനായ ഒരു വാഗ്മിക്കുവേണ്ട സർവ്വഗുണങ്ങളും അദ്ദേഹത്തിൽ ഒത്തുചേർന്നിരുന്നു: ഘനഗംഭീരമായ ശബ്ദം, ഒന്നാന്തരം ഭാഷ, പ്രൗഢിയാർന്ന തേജസ്സുറ്റ മുഖം, അതിനൊത്ത ആകാരസൗഷ്ഠവം. അദ്ദേഹം മുമ്പോട്ടുവെച്ച ആശയങ്ങളും ജനഹൃദയങ്ങളെ അത്യധികം ആകർഷിച്ചു. എത്ര



*കിടക്ക ഉപയോഗിക്കാൻ കഴിയാതെ സ്വാമിജി നിലത്തു കിടന്നുറങ്ങി.*

ഉദാത്തമായിരുന്നു അദ്ദേഹത്തിന്റെ വാക്കുകൾ! അമേരിക്കയിലെ നാനാഭാഗങ്ങളിൽ സ്വാമിജിയുടെ പ്രസംഗത്തിന് ആവശ്യക്കാരുണ്ടായി. ആയാസകരമായ ഒരു പണിതന്നെയായിരുന്നു അത്. നീണ്ട യാത്രകൾ, ചിലപ്പോൾ ഒരുദിവസംതന്നെ പല പ്രസംഗങ്ങൾ. പലപ്പോഴും അദ്ദേഹത്തിന് വലിയ തളർച്ചയും ക്ഷീണവും അനുഭവപ്പെട്ടു. ചിലപ്പോൾ മനസ്സും ഉദാസീനമായിപ്പോകുമായിരുന്നു. അടുത്ത പ്രസംഗവേദിയിൽ എന്താണ് പറയുക എന്ന് ഒരു രൂപവുമില്ലാത്ത അവസ്ഥ. അങ്ങനെ വരുമ്പോൾ ഒരത്ഭുതം സംഭവിക്കും. രാത്രി ഉറങ്ങാൻ കിടക്കവേ അദ്ദേഹത്തിന് തോന്നും, ആരോ അടുത്തിരുന്ന് സ്പഷ്ടമായ സ്വരത്തിൽ സംസാരിച്ചുകൊണ്ടിരിക്കുന്നു. ചിലപ്പോൾ അതൊരു പ്രസംഗം മുഴുവനുമായിരിക്കും. ഏതായാലും അടുത്തദിവസം പ്രസംഗിക്കാനുള്ള വക അതിനകം ആ മനസ്സിലേക്ക് പകർന്നുകിട്ടിയിരിക്കും.

തുടർച്ചയായ പ്രസംഗപരിപാടികൾ നല്ല അദ്ധ്വാനമായിരുന്നിട്ടും എന്നിട്ടും ഒരു വർഷത്തോളം യാത്രകളും പ്രസംഗങ്ങളുമായി സ്വാമിജി തുടർന്നുപോയി. അദ്ദേഹം ചെന്നിടത്തെല്ലാം ആവേശകരമായ വരവേല്പായിരുന്നു. വാർത്താപത്രങ്ങളും അദ്ദേഹത്തെക്കുറിച്ച് നീണ്ട ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്നു. ഒരിക്കൽ അമേരിക്കയുടെ പടിഞ്ഞാറു

ഭാഗത്തുള്ള ഒരു പട്ടണത്തിൽ അദ്ദേഹം പ്രസംഗിക്കാൻ ചെന്നു. അവിടെ ഏതാനും 'കൗബോയ്സ്' എന്നുപറയുന്ന കൂട്ടരുമുണ്ടായിരുന്നു. പ്രസംഗത്തിനിടയിൽ സ്വാമിജി പറഞ്ഞ ഒരു കാര്യം അവർ ശ്രദ്ധിച്ചു; ആദ്ധ്യാത്മികമായി ഔന്നത്യം നേടിയ ഒരാളെ ചുറ്റും നടക്കുന്ന സംഭവങ്ങൾ ഒരുവിധത്തിലും അസ്വസ്ഥനാക്കുന്നില്ല എന്ന്. എന്നാൽ ഒന്നു പരീക്ഷിച്ചുകളയാം എന്ന് അവർ നിശ്ചയിച്ചു. പ്രസംഗം നടന്നിരുന്നത് ഒരു മൈതാനത്തിലായിരുന്നു. മരംകൊണ്ടുണ്ടാക്കിയ ഒരു ടബ്ബിന്റെ മുകളിൽ കയറിനിന്നാണ് അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നത്. പെട്ടെന്ന് അതിഘോരമായൊരു ശബ്ദം കേട്ടു. "കൗബോയ്സ്" അവരുടെ തോക്കുകളെടുത്ത് വെടിവെക്കാൻ തുടങ്ങിയിരുന്നു. വെടിയുണ്ടകൾ സ്വാമിജിയെ തൊട്ടുതൊട്ടില്ല എന്ന മട്ടിൽ ചീറിപ്പാഞ്ഞു. അവർ അദ്ദേഹത്തെ പരീക്ഷിക്കുകയായിരുന്നു. സ്വാമിജിയുണ്ടോ കുലുങ്ങുന്നു. തികച്ചും നിശ്ചിന്തനായി അദ്ദേഹം തന്റെ പ്രസംഗം തുടർന്നു. പ്രസംഗം അവസാനിച്ചപ്പോൾ അവർ അടുത്തുവന്ന് സ്വാമിജിയെ അഭിനന്ദിച്ചു, "സാർ, താങ്കൾ ശരിക്കുമൊരു മാന്യൻതന്നെ".

1894 അവസാനത്തിൽ താൻ വേണ്ടത്ര യാത്രകൾ ചെയ്തുകഴിഞ്ഞുവെന്ന് സ്വാമിജിക്ക് തോന്നി. ഒരു സ്ഥലത്ത് സ്ഥിരിമായി താമസിച്ച് ഏതാനും ശിഷ്യന്മാരെ വേണ്ടവിധത്തിൽ പരിശീലനം നല്കി പാകപ്പെടുത്തി എടുക്കണം എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. തന്റെ കർമ്മപദ്ധതികൾ തുടർന്നുകൊണ്ടുപോകുവാൻ പിൻഗാമികൾ വേണമല്ലോ. അദ്ദേഹം ന്യൂയോർക്ക് നഗരത്തിൽ സ്ഥിരതാമസമാക്കി. അവിടെ ധാരാളം പ്രസംഗപരിപാടികൾ നടത്തി. അദ്ദേഹത്തിന്റെ ആശയങ്ങളിലും ആദർശങ്ങളിലും ആകൃഷ്ടരായി നല്ലൊരു സംഘം ആളുകൾ സ്വാമിജിയോടൊപ്പം കൂടി. അദ്ദേഹത്തിൽ ഭക്തിയും ശ്രദ്ധയും ആത്മാർത്ഥതയുമുള്ളവരായിരുന്നു അവരോരുത്തരും. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ പിന്തുടർന്ന് അവർ നടത്തിയ പ്രയത്നങ്ങളെല്ലാം വിജയകരമായിരുന്നു. അങ്ങനെയാണ് സ്വാമിജി അമേരിക്കയിൽ വേദാന്ത സൊസൈറ്റി എന്ന പേരിൽ ഒരു സംഘടന രൂപീകരിച്ചത്. അദ്ദേഹം അവിടെ പതിവായി പ്രഭാഷണങ്ങളും പഠനശിബിരങ്ങളും നടത്തി. "ഈശ്വരൻ ഓരോ മനുഷ്യനിലും കുടികൊള്ളുന്നുവെന്നും പ്രാർത്ഥനയിലൂടെയും ധ്യാനത്തിലൂടെയും ഈശ്വരനെ സാക്ഷാത്കരിക്കാനാകുമെന്നും സ്വാമിജി അവരെ ഗ്രഹിപ്പിച്ചു. എങ്ങനെ അത് സാധ്യമാക്കാം എന്ന് അദ്ദേഹം അവരെ പഠിപ്പിച്ചു. എല്ലാ മതങ്ങളും ഒരുപോലെ സത്യമാണെന്നും അദ്ദേഹം എടുത്തുപറഞ്ഞു. പല കാര്യങ്ങളിലും സഹാ

യവും ഉപദേശവും തേടി ധാരാളമാളുകൾ സ്വാമിജിയെ സമീപിച്ചുകൊണ്ടിരുന്നു. അവരിൽ പലരും അദ്ദേഹത്തിന്റെ ശിഷ്യന്മാരുമായി. ആ കൂട്ടത്തിൽ പ്രമുഖരായ കുറെ പേരുമുണ്ടായിരുന്നു.

## 13. സ്വാമിജി തൗസന്റ് ഐലൻഡ് പാർക്കിൽ

ന്യൂയോർക്ക് സംസ്ഥാനത്തിന്റെ അതിർത്തികളിൽ ഒരു ഭാഗത്താണ് "സെയ്ന്റ് ലോറൻസ് റിവർ". ഈ നദിയിൽ ഒരിടത്ത് അനവധി തുരുത്തുകൾ രൂപപ്പെട്ടിട്ടുണ്ട്. ഈ പ്രദേശത്തെയാണ് അവിടെയുള്ളവർ "തൗസന്റ് ഐലൻഡ്സ്" എന്നു പറയുന്നത്. അതായത് ആയിരം ദ്വീപുകൾ എന്ന്. 1895 ജൂൺമാസം തുടക്കത്തിൽ സ്വാമിജി ഈ പ്രദേശം സന്ദർശിച്ച് ഏഴാഴ്ചകളോളം അവിടെ താമസിച്ചു. ആയിടയ്ക്ക് പല അവസരങ്ങളിലായി സ്വാമിജിയുടെ പന്ത്രണ്ട് ശിഷ്യന്മാർ അവിടെച്ചെന്ന് അദ്ദേഹത്തോടൊപ്പം താമസിക്കുകയുണ്ടായി. അതിമനോഹരമായൊരു പ്രദേശം. നേരേമുമ്പിൽത്തന്നെ സെയ്ന്റ് ലോറൻസ് നദിയും അതിലെ കൊച്ചുകൊച്ചു തുരുത്തുകളും. വളരെ ശാന്തമായ അന്തരീക്ഷം. കാറ്റിന്റെ മർമ്മരവും കിളിപ്പാട്ടുമല്ലാതെ യാതൊരു ശബ്ദവുമില്ല. എപ്പോഴും സ്വാമിജിയോടൊത്തു കഴിയാം, അദ്ദേഹം പറയുന്നതെല്ലാം കേൾക്കാം എന്നതുതന്നെയായിരുന്നു പ്രധാന വിശേഷം. ഇവിടെ അദ്ദേഹം സ്വന്തം കഴിവിന്റെ പരമാവധിയിലായിരുന്നു. എല്ലാ ദിവസവും വൈകുന്നേരം ഹിന്ദുമതത്തെപ്പറ്റിയും, വേദാന്തത്തെപ്പറ്റിയും സ്വാമിജി സംസാരിക്കും.* ഒരുദിവസം പഠനം രാത്രി വൈകുവോളം നീണ്ടുപോയി. പൗർണമിരാവായിരുന്നു. പൂർണ്ണചന്ദ്രൻ ആകാശത്ത് ഉദിച്ചതും അസ്തമിച്ചതും അവരാരും അറിഞ്ഞതേയില്ല. അത്രയധികം സമയം കടന്നുപോയത് അവരറിഞ്ഞില്ല.

മതത്തെക്കുറിച്ചുമാത്രമല്ല എപ്പോഴും അവർ ചർച്ചചെയ്തുകൊണ്ടിരുന്നത്. പൊട്ടിച്ചിരികളും ആഹ്ലാദപ്രകടനങ്ങളും കൂട്ടത്തിൽ വേണ്ടുവോളമുണ്ടായിരുന്നു. സ്വാമിജി ഇടയ്ക്കിടെ തമാശകൾ പറഞ്ഞ് അവരെ പൊട്ടിച്ചിരിപ്പിക്കും. ചിലപ്പോൾ എല്ലാവരും ചേർന്ന് ഉല്ലാസയാത്രകൾക്കുപോകും. ഇടയ്ക്ക് വല്ലപ്പോഴും സ്വാമിജി ശിഷ്യന്മാർക്കുവേണ്ടി ഭക്ഷണം പാകംചെയ്തുകൊടുക്കും. ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം അതത്ര സുഖമില്ലാത്തൊരു കാര്യമായിരുന്നു. കാരണം, ഭക്ഷണം പാകം ചെയ്യുന്നത് സ്വാമിജിയാണെങ്കിൽ തങ്ങൾക്ക് തേച്ചു

---

*വേദാന്തം വേദങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ്. ഭാരതത്തിലെ ഋഷിമാരുടെ ഉപദേശങ്ങൾ അതിലുൾപ്പെടുന്നു.

കഴുകാൻ ഒരുപാട് പാത്രങ്ങൾ കാണുമെന്ന് അവർക്കറിയാം. അതുപോലെ ഭക്ഷണം കൂടുതൽ രുചികരമാക്കാൻ സ്വാമിജി ധാരാളം മസാലകളും ഉപയോഗിക്കും. സ്വാമിജി പാകം ചെയ്യുന്ന ഭക്ഷണം ശിഷ്യന്മാർക്കിഷ്ടമായിരുന്നു. പക്ഷേ ആ മസാലക്കൂട്ടുകൾ അവർക്ക് സഹിക്കാൻ വിഷമമായിരുന്നു. പലപ്പോഴും എരിവുകൊണ്ട് അവരുടെ നാവ് പൊള്ളിപ്പോകുമായിരുന്നു. എന്നാലും അവർ അത് ആസ്വദിച്ചുകഴിക്കുമായിരുന്നു. സ്വാമിജി വെച്ചുതരുന്ന ഭക്ഷണമല്ലേ..

അളവറ്റ ആദ്ധ്യാത്മികശക്തിയുടെ ഉറവിടമായിരുന്നു സ്വാമിജി. സ്വന്തം ശിഷ്യന്മാരിൽ അദ്ദേഹത്തിന് വളരെയേറെ സ്വാധീനമുണ്ടായിരുന്നു. അവരിൽ രണ്ടുപേർ ആയുഷ്കാലം മുഴുവൻ സ്വാമിജിയെ സേവിക്കുന്നതിൽ നിരതരായിരുന്നു. അതിൽ ഒരാൾ സിസ്റ്റർ ക്രിസ്റ്റീൻ ആയിരുന്നു. ദീർഘകാലം അവർ ഇന്ത്യയിൽ സേവനമനുഷ്ഠിച്ചു. രണ്ടാമത്തെയാളുടെ പേര് ജെ. ജെ. ഗുഡ്വിൻ എന്നായിരുന്നു. സ്വാമിജിയുടെ പ്രഭാഷണങ്ങളെല്ലാം അദ്ദേഹം കുറിച്ചുവെക്കുക പതിവായിരുന്നു. സ്വാമിജിയോടൊപ്പം അദ്ദേഹം ഇന്ത്യയിലേക്കും വന്നു. ഇന്ത്യയിൽവെച്ച് നന്നേ ചെറുപ്പത്തിൽത്തന്നെ അദ്ദേഹം മരണമടഞ്ഞു. മറ്റൊരു ശിഷ്യയായിരുന്ന മിസ് വാൾഡോ, സ്വാമിജി തൗസന്റ് ഐലൻഡ് പാർക്കിൽവച്ച് ചെയ്ത പ്രഭാഷണങ്ങളെല്ലാം എഴുതിവെക്കുകയുണ്ടായി. ഇതെല്ലാംകൂടി Inspired Talks (അമൃതഭാഷണങ്ങൾ) എന്ന പേരിൽ പിന്നീട് ഒരു പുസ്തകമായി പ്രസിദ്ധീകരിക്കുകയും ചെയ്തു. "സന്ന്യാസിഗീതം" എന്ന കവിത സ്വാമിജി രചിച്ചത് ഈ അവസരത്തിലാണ്.

തൗസന്റ് ഐലൻഡ് പാർക്കിലെ താമസത്തിനുശേഷം സ്വാമിജി ഇംഗ്ലണ്ടിലേക്കുപോയി രണ്ടുമാസം താമസിച്ചു. ന്യൂയോർക്കിൽ തുടങ്ങിവെച്ച പല പദ്ധതികളും മുന്നോട്ടുകൊണ്ടുപോകാനായി സ്വാമിജി അവിടേക്ക് തിരിച്ചെത്തി. മുമ്പത്തെപ്പോലെ വീണ്ടും അദ്ദേഹം പ്രഭാഷണങ്ങൾ നടത്തി. ആത്മീയവിഷയങ്ങളിൽ ഉപദേശം തേടിവന്നവർക്കു വേണ്ട സഹായങ്ങൾ നല്കി. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ സമാഹരിച്ച് മൂന്നു പുസ്തകങ്ങളും പ്രസിദ്ധീകൃതമായി.... ജ്ഞാനയോഗം, രാജയോഗം, കർമ്മയോഗം എന്നീ മൂന്നുപുസ്തകങ്ങളും അപ്പോൾത്തന്നെ വലിയ ജനസമ്മതിയും നേടി. അമേരിക്കയിലുടനീളം മഹാനായ ഒരു ആദ്ധ്യാത്മികാചാര്യൻ എന്ന നിലയിൽ സ്വാമിജി പ്രസിദ്ധനായി. പ്രമുഖരും പ്രശസ്തരുമായ പലരും അദ്ദേഹത്തിന്റെ സുഹൃത്തുക്കളായി; ചിലരൊക്കെ ശിഷ്യന്മാരും. ഇന്ത്യയുടേയും അമേരിക്കയുടേയും തന

തായ വിശേഷഗുണങ്ങളെ സമന്വയിപ്പിച്ച് കിഴക്കിനേയും പടിഞ്ഞാറിനേയും കൂട്ടിയിണക്കുക സ്വാമിജിയുടെ സ്വപ്നമായിരുന്നു. ഇന്ത്യയിലെ മതാചാര്യന്മാർ പാശ്ചാത്യദേശങ്ങളിൽ ചെന്ന് ആദ്ധ്യാത്മികസംസ്കാരം പ്രചരിപ്പിക്കും. പടിഞ്ഞാറൻ രാജ്യങ്ങളിൽനിന്നുള്ള ശിഷ്യന്മാർ ഭാരതത്തിൽചെന്ന് ശാസ്ത്രസാങ്കേതികവിഷയങ്ങളും സംഘടനാരൂപീകരണമാർഗ്ഗങ്ങളും സഹകരണവും പഠിപ്പിക്കും.

അമേരിക്കയിലെ വേദാന്തപ്രചാരണം അവസാനിപ്പിച്ചപ്പോഴേക്കും ശാരീരികമായി സ്വാമിജി ക്ഷീണിച്ചിരുന്നു. ഒട്ടും വിശ്രമമില്ലാതെ നാൾതോറുമുള്ള അദ്ധ്വാനം. എന്തു ചെയ്യുമ്പോഴും മറ്റൊരു ചിന്തയുമില്ലാതെ പൂർണമായും അതിൽ മുഴുകുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ശീലം. സ്വതവേ അദ്ദേഹം ദൃഢഗാത്രനായിരുന്നു. എന്നിട്ടും വിശ്രമമില്ലാത്ത ദീർഘകാലത്തെ അദ്ധ്വാനം ആ ശരീരത്തെ തളർത്തിക്കളഞ്ഞു.

## 14. ഇംഗ്ലണ്ടിലും യൂറോപ്പിലും

1895 സെപ്റ്റംബറിലാണ് സ്വാമിജി ആദ്യമായി ഇംഗ്ലണ്ട് സന്ദർശിച്ചതെന്ന് നേരത്തെ പറഞ്ഞുവല്ലോ. സുഹൃത്തുക്കളായ മിസ്സിസ് ഹെൻറിയറ്റ് മുള്ളറും, മിസ്റ്റർ ഇ. ടി. സ്റ്റർഡിയുമാണ് അദ്ദേഹത്തെ സ്വീകരിച്ചത്. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ വൈകുന്നേരങ്ങളിൽ സ്വാമിജി ചെറിയ ക്ലാസ്സുകൾ എടുക്കാൻ തുടങ്ങി. പകൽസമയം ലണ്ടൻ നഗരത്തിലെ പ്രധാന കാഴ്ചകൾ കാണാനാണ് അധികം ചെലവഴിച്ചത്. അധികം ദിവസം കഴിയുംമുമ്പുതന്നെ സ്വാമിജി ഏറെ പ്രശസ്തനായി. അദ്ദേഹത്തിന്റെ ക്ലാസ്സുകളുടെ വലുപ്പവും കൂടിക്കൂടി വന്നു. ധാരാളംപേർ സന്ദർശകരായി എത്തിത്തുടങ്ങി. അദ്ദേഹത്തിന്റെ പ്രസംഗങ്ങളെ സംബന്ധിച്ച വാർത്തകളും പത്രങ്ങളിൽ ധാരാളമായി വന്നിരുന്നു. ലണ്ടനിലുള്ള അദ്ദേഹത്തിന്റെ പരിശ്രമങ്ങൾ തികച്ചും വിജയകരമായിരുന്നു. എങ്കിലും സ്വാമിജിക്ക് ഏറെക്കാലം ലണ്ടനിൽ തുടർന്നുപോകാനായില്ല. അമേരിക്കയിലെ പ്രവർത്തനങ്ങൾ മുന്നോട്ടുകൊണ്ടുപോകാൻ അവിടെ അദ്ദേഹത്തിന്റെ സാന്നിധ്യം ആവശ്യമായിവന്നു.

രണ്ടാമത്തെ തവണ സ്വാമിജി ഇംഗ്ലണ്ടിലേക്ക് യാത്രയായത് 1896 ഏപ്രിൽ 15 നാണ്. വളരെ സന്തോഷത്തോടെയാണ് അദ്ദേഹം വീണ്ടും ലണ്ടനിൽ എത്തിയത്. അവിടെ അദ്ദേഹത്തിന്റെ ഒരു സന്ന്യാസിസഹോദരൻ സ്വാമി ശാരദാനന്ദ അദ്ദേഹത്തെ കാത്തിരുന്നിരുന്നു. അത്യധികം ആഹ്ലാദകരമായിരുന്നു ആ സമാഗമം. വർഷങ്ങളായി അവർ തമ്മിൽ കണ്ടിരുന്നില്ല. വളരെയധികം വിശേഷങ്ങൾ പരസ്പരം അറിയാനും

പറയാനുമുണ്ടായിരുന്നു. ഇന്ത്യയിൽ ചെയ്യേണ്ടതായ കർമ്മപദ്ധതികൾ കുറെ ഏറെ സ്വാമിജി മനസ്സിൽ ചിട്ടപ്പെടുത്തിയിരുന്നു. അതെല്ലാം തന്റെ സഹോദരനുമായി ചർച്ച ചെയ്യാൻ ആ അവസരം പ്രയോജനപ്പെട്ടു.

ലണ്ടനിൽ ഒരിക്കൽകൂടി സ്വാമിജി വേദാന്തത്തെക്കുറിച്ച് ക്ലാസ്സുകൾ എടുക്കാൻ തുടങ്ങി. വേദാന്തത്തെ ആധാരമാക്കിയുള്ള പ്രസംഗങ്ങളും കൂടെ നടത്തിക്കൊണ്ടിരുന്നു. ആദ്യത്തേക്കാൾ കൂടുതൽ വിജയകരമായിരുന്നു രണ്ടാമൂഴം. പ്രസംഗങ്ങൾക്കുവേണ്ടി അദ്ദേഹം ധാരാളം യാത്ര ചെയ്തിരുന്നു. അദ്ദേഹത്തിന് ഏറ്റവും സന്തോഷം തോന്നിയ ഒരു സന്ദർഭം പ്രൊഫസർ മാക്സ്മുള്ളറെ സന്ദർശിച്ചതായിരുന്നു. അന്ന് മാക്സ്മുള്ളർ ഓക്സ്ഫോർഡ് സർവകലാശാലയിൽ പഠിപ്പിച്ചിരുന്നു. ഇന്ത്യയെക്കുറിച്ച് ആഴത്തിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥികൂടിയായിരുന്നു അദ്ദേഹം. സംസ്കൃതവും ഹിന്ദുമതഗ്രന്ഥങ്ങളും അദ്ദേഹം അതീവതാത്പര്യത്തോടെ പഠിക്കുന്നുണ്ടായിരുന്നു. പ്രൊഫസറും സ്വാമിജിയും വളരെനേരം പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചു. പരസ്പരം ഗാഢസൗഹൃദവും സ്ഥാപിച്ചു. അവർതമ്മിൽ പിന്നീട് ധാരാളം എഴുത്തുകുത്തുകൾ നടത്തിയിരുന്നു.

സ്വാമിജിയെ കാണുന്നതിനുമുമ്പുതന്നെ, ശ്രീരാമകൃഷ്ണനെക്കുറിച്ച് അദ്ദേഹം ഒരു ലേഖനം എഴുതിയിരുന്നു. സ്വാമിജിയിൽനിന്ന് കൂടുതൽ അറിയാൻ അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹത്തെ ഈ കാര്യത്തിൽ സഹായിക്കാനായി ശാരദാനന്ദസ്വാമിയെയാണ് സ്വാമിജി ഏർപ്പെടുത്തിയത്. അതിനുവേണ്ട വിവരങ്ങളെല്ലാംതന്നെ ഇന്ത്യയിൽനിന്ന് സ്വാമിജി എത്തിച്ചുകൊടുത്തു. അതിന്റെ ഫലമായി ശ്രീരാമകൃഷ്ണനെക്കുറിച്ച് ആധികാരികമായ ഒരു പുസ്തകംതന്നെ പ്രൊഫസർ മാക്സ്മുള്ളർ രചിക്കുകയുണ്ടായി. ആ പുസ്തകം സ്വാമിജിയുടെ തുടർന്നുള്ള പ്രവർത്തനങ്ങൾക്ക് വളരെയധികം സഹായകമാവുകയും ചെയ്തു.

സ്വാമി വിവേകാനന്ദൻ ഇംഗ്ലണ്ടിൽ വേറെയും നിരവധി സുഹൃത്തുക്കളെ സമ്പാദിച്ചിരുന്നു. കുറേപ്പേർ അദ്ദേഹത്തിന്റെ ശിഷ്യന്മാരുമായി. ആ കൂട്ടത്തിൽ ഏറ്റവും പ്രസിദ്ധമായ പേര് മിസ് മാർഗരറ്റ് നോബിളിന്റേതാണ്. അവരാണ് പില്ക്കാലത്ത് സിസ്റ്റർ നിവേദിത എന്ന പേരിൽ പ്രശസ്തി നേടിയത്. മറ്റ് രണ്ടു പ്രധാന വ്യക്തികൾ സേവിയർ ദമ്പതികളായിരുന്നു. സ്വാമിജിക്ക് ഏറ്റവും വേണ്ടപ്പെട്ട ശിഷ്യരായിരുന്നു. അവർ സ്വാമിജിയുടെകൂടെ ഇന്ത്യയിലേക്കുവന്നു. അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളിലും അകമഴിഞ്ഞ് സഹായിക്കുകയും ചെയ്തു.

ലണ്ടനിൽ ഏതാനും മാസം താമസിച്ചതിനുശേഷം സ്വാമിജി ഒരു

യൂറോപ്പ് സന്ദർശനത്തിനു തയ്യാറായി. അദ്ദേഹത്തിന് വളരെ അടുപ്പമുള്ള മൂന്നു സുഹൃത്തുക്കളുടെ ക്ഷണപ്രകാരമാണ് സ്വാമിജി ആ യാത്രയ്ക്ക് പുറപ്പെട്ടത്. അവർ ഒരുമിച്ച് സ്വിറ്റ്സർലൻഡിൽ എത്തി. അവിടത്തെ മഞ്ഞുമൂടിയ മലനിരകളുടെ കാഴ്ച അദ്ദേഹത്തെ വളരെയധികം സന്തുഷ്ടനാക്കി. അവിടെയുള്ള ഒരു ചെറിയ ഗ്രാമത്തിൽ രണ്ടാഴ്ചയോളം അവർ താമസിച്ചു. അവിടത്തെ ശാന്തിയും സൗന്ദര്യവും നിശ്ശബ്ദതയും സ്വാമിജിയെ തീർത്തും മുഗ്ദ്ധനാക്കി. അദ്ദേഹം പെട്ടെന്ന് മൗനിയായ, പഴയപോലെ ധ്യാനമഗ്നനായ ഒരു യോഗിയായി. അദ്ദേഹത്തിന്റെ ആരോഗ്യം ആ വിശ്രമത്തിനിടയ്ക്ക് സാരമായി മെച്ചപ്പെട്ടു. ഗ്രാമവീഥികളിലൂടെയും മലയോരങ്ങളിൽക്കൂടിയും ദീർഘനേരം നടക്കുക സ്വാമിജിയുടെ പതിവായിരുന്നു. അങ്ങനെയൊരിക്കൽ ഏതാണ്ടൊരു അപകടവും സംഭവിച്ചു. ചങ്ങാതിമാരോടൊപ്പം മലമ്പാതയിലൂടെ നടന്നുപോകുകയായിരുന്നു. നടത്തത്തിനിടയിൽ ഉപനിഷദ്മന്ത്രങ്ങൾ ഉറക്കെ ചൊല്ലിക്കൊണ്ടിരുന്നു. ആത്മീയചിന്തകളിൽ മഗ്നമായിരുന്നു മനസ്സ്. നടത്തം സാവധാനത്തിലായി. കൂട്ടുകാർ കുറേ മുന്നിലായിരുന്നു. എങ്ങോട്ടാണ് നടക്കുന്നത് എന്ന് ശ്രദ്ധിച്ചതേയില്ല. മഞ്ഞുമൂടി വഴുക്കലുള്ള വഴികൾ. തെന്നിവീഴാതിരിക്കാൻ ഒരു ഊന്നുവടി പിടിച്ചിരുന്നു. അത് ഓരോ ചുവടിലും ഊന്നിയുറപ്പിച്ചുകൊണ്ടാണ് മുന്നോട്ടു നടന്നിരുന്നത്. പെട്ടെന്ന് അദ്ദേഹത്തിന്റെ ഊന്നുവടി നിരത്തിലെ ഹിമപാളികൾ കുത്തിപ്പൊളിച്ചുകൊണ്ട് താഴേക്ക് ഊർന്നിറങ്ങി. തൊട്ടുമുന്നിൽ പ്രത്യക്ഷപ്പെട്ടത് അഗാധമായ ഒരു വിള്ളലായിരുന്നു. കാലിടറി അതിൽ വീഴാറായെങ്കിലും അദ്ദേഹത്തിന്റെ സമനില തെറ്റിയില്ല. പരുക്കുപറ്റാതെ അദ്ദേഹം രക്ഷപ്പെട്ടു. വേഗം നടന്ന് സ്വാമിജി ചങ്ങാതിമാരോട് വിളിച്ചുപറഞ്ഞു: "ഈശ്വരാനുഗ്രഹം, അപകടം പറ്റാതെ ഞാൻ രക്ഷപ്പെട്ടു". അതിനുശേഷം സ്വാമിജിയുടെ കാര്യത്തിൽ കൂട്ടുകാർ കൂടുതൽ ശ്രദ്ധ ചെലുത്തി. അദ്ദേഹത്തെ തനിയെ പുറത്തേക്ക് വിടാതിരിക്കാനും അവർ മനസ്സിരുത്തി.

സ്വിറ്റ്സർലൻഡിൽനിന്നും സ്വാമിജി ജർമനിയിലെത്തി. അവിടെവെച്ച് അദ്ദേഹം പ്രൊഫസർ പോൾ ഡ്യൂസനെ പരിചയപ്പെട്ടു. ജർമൻകാരനായ പ്രൊഫസർ വലിയൊരു സംസ്കൃതപണ്ഡിതൻകൂടി ആയിരുന്നു. ആ സൗഹൃദം സ്വാമിജിയെ വളരെയധികം സന്തോഷിപ്പിച്ചു. അവർ ഒരുപാടു സ്ഥലങ്ങൾ ഒരുമിച്ചു സന്ദർശിച്ചു.. വളരെനേരം പല വിഷയങ്ങളെക്കുറിച്ച് സംസാരിച്ചു. സ്വാമിജി ലണ്ടനിലേക്ക് മടങ്ങിയപ്പോൾ പ്രൊഫസറും ആ കൂട്ടത്തിൽ ഒരാളായിച്ചേർന്നു. സ്വാമിജി പഴയപടി

ഒരിക്കൽക്കൂടി തന്റെ പ്രവർത്തനങ്ങളിൽ മുഴുകി. പ്രസംഗങ്ങൾ, അഭിമുഖങ്ങൾ, ചർച്ചകൾ അങ്ങനെ വീണ്ടും തിരക്കായി. അദ്ദേഹം അമേരിക്കയിൽ തന്റെ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടുപോവാനായി സ്വാമി ശാരദാനന്ദയെ പറഞ്ഞയച്ചു. ഇന്ത്യയിൽനിന്ന് സ്വാമി അഭേദാനന്ദയോട് ഇംഗ്ലണ്ടിൽ എത്തിച്ചേരാനും നിർദ്ദേശിച്ചു. അതുപ്രകാരം സ്വാമി അഭേദാനന്ദ ഇംഗ്ലണ്ടിലെത്തി. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ക്ലാസ്സുകളും തികച്ചും വിജയകരമായിരുന്നു. അതുകണ്ട് സ്വാമിജി അത്യധികം സന്തോഷിക്കുകയും ചെയ്തു.

## 15. വീരപുത്രന്റെ മടക്കയാത്ര

അമേരിക്കയിൽ താൻ തുടങ്ങിവെച്ച പ്രവർത്തനങ്ങൾ സ്വാമി അഭേദാനന്ദ ഭംഗിയായി മുമ്പോട്ടുകൊണ്ടുപോകുമെന്ന് സ്വാമിജിക്ക് പൂർണവിശ്വാസമുണ്ടായിരുന്നു. അതുകൊണ്ടുതന്നെയാകണം ഇന്ത്യയിലേക്കു തിരിച്ചുപോകുന്നതിനെപ്പറ്റി അദ്ദേഹം കാര്യമായി ആലോചിക്കാൻ തുടങ്ങി. നേപ്പിൾസിൽനിന്ന് കപ്പൽ കയറാനാണ് ഏർപ്പാടുകൾ ചെയ്തത്. ഗുഡ്വിനും സേവിയർ ദമ്പതികളും അദ്ദേഹത്തോടൊപ്പം ഇന്ത്യയിലേക്കു യാത്ര ചെയ്യുമെന്നും നിശ്ചയിക്കപ്പെട്ടു. മടക്കയാത്രയ്ക്കുമുമ്പ് ഇംഗ്ലീഷുകാരനായ ഒരു സുഹൃത്ത് സ്വാമിജിയോട് ചോദിച്ചു..... "സ്വാമിജീ! കഴിഞ്ഞ നാലുവർഷങ്ങൾ ശക്തവും സമ്പന്നവുമായ പാശ്ചാത്യരാജ്യങ്ങളിലാണ് അങ്ങു ചെലവഴിച്ചത്. ഇവിടത്തെ സമൃദ്ധവും ആഡംബരപൂർണ്ണവുമായ ജീവിതാനുഭവങ്ങൾക്കുശേഷം ഇപ്പോൾ സ്വദേശത്തേക്കു മടങ്ങുമ്പോൾ.... എന്താണ് അങ്ങയുടെ മനസ്സിൽ തോന്നുന്നത്?"

തെല്ലും ആലോചിക്കാതെ സ്വാമിജി മറുപടി പറഞ്ഞു: "ഇങ്ങോട്ടു വരുന്നതിനുമുമ്പുതന്നെ ഇന്ത്യ എനിക്ക് ഏറ്റവും പ്രിയപ്പെട്ടതായിരുന്നു. ഇപ്പോഴാകട്ടെ, അവിടത്തെ ഓരോതരി മണ്ണും എനിക്ക് അതിപാവനമായിത്തോന്നുന്നു. ഇന്ന് ഇന്ത്യ എനിക്ക് പരിശുദ്ധഭൂമിയാണ്..... പുണ്യതീർത്ഥമാണ്".

സ്വാമിജിയുടെ നാട്ടിലേക്കുള്ള തിരിച്ചുവരവ് ഒരു ചരിത്രസംഭവം തന്നെയായിരുന്നു. സർവ്വമതസമ്മേളനത്തിനുശേഷം ഇന്ത്യയിലെ ജനങ്ങൾ അദ്ദേഹത്തെ അങ്ങേയറ്റം ആദരിക്കുവാനും സ്നേഹിക്കുവാനും തുടങ്ങിയിരുന്നു. പലപ്പോഴും പത്രവാർത്തകളിൽ അദ്ദേഹത്തിന്റെ പേരു തെളിഞ്ഞുകണ്ടു. ഇന്ത്യക്കാരുടെ ചുണ്ടുകളിലും ആ പേര് ഒഴിയാതെ നിന്നു. ഒരു വീരനായകനായിട്ടാണ് ജനങ്ങൾ അദ്ദേഹത്തെ കണ്ടിരു

ന്നത്. തങ്ങൾ നിസ്സഹായരും ദുർബലരുമാണെന്നായിരുന്നു പൊതുവെ ജനങ്ങളുടെ ധാരണ. ഇപ്പോഴാകട്ടെ തങ്ങളും ശക്തരാണെന്നൊരു തോന്നൽ അവരിൽ ഉണർന്നുകഴിഞ്ഞിരുന്നു. പാശ്ചാത്യനാടുകളിൽ സ്വാമിജി കരസ്ഥമാക്കിയ വിജയം അവരിൽ ആത്മാഭിമാനത്തിന്റെ തിരി കൊളുത്തി. അതുകൊണ്ടുതന്നെ വിദേശയാത്രകഴിഞ്ഞുവരുന്ന സ്വാമിജിയെ വരവേല്ക്കാനും ആദരിക്കാനും നാടുമുഴുവൻ ഉണർന്നെഴുന്നേറ്റു.

1897 ജനുവരി 15–ാം തീയതി സ്വാമിജി യാത്രചെയ്തിരുന്ന കപ്പൽ കൊളംബോവിലെത്തി. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉത്സാഹവും ആവേശവും നിറഞ്ഞുതുളുമ്പി. "ഇതാ... ഇന്ത്യ!" ഒരിക്കൽകൂടി ആ പാവനഭൂമിയിൽ നടക്കാൻ പോകുകയായിരുന്നു സ്വാമിജി. തന്നെ വരവേല്ക്കാൻ നാട്ടിൽ നടക്കുന്ന ഒരുക്കങ്ങളെക്കുറിച്ച് അദ്ദേഹത്തിന് യാതൊരു രൂപവുമില്ലായിരുന്നു. എല്ലാ പ്രധാന നഗരങ്ങളിലും വെവ്വേറെ സ്വീകരണസംഘങ്ങൾ രൂപംകൊണ്ടിരുന്നു. വർത്തമാനപത്രങ്ങൾ സ്വാമിജിയെക്കുറിച്ചുള്ള മുഖപ്രസംഗങ്ങൾ എഴുതിയിരുന്നു. അദ്ദേഹത്തിന്റെ സഹോദരസന്ന്യാസിമാരിൽ ഒരാൾ സ്വാമിജിയെ സ്വീകരിക്കാനായി കൊളംബോയിൽ എത്തിച്ചേർന്നിരുന്നു. മറ്റുപലരും അദ്ദേഹത്തെ പ്രതീക്ഷിച്ച് മദിരാശിയിലേക്ക് യാത്ര തിരിക്കുകയും ചെയ്തിരുന്നു. കൊളംബോയിൽ കപ്പലിൽനിന്നിറങ്ങിയപ്പോഴാണ് സ്വാമിജി കണ്ടത് - വലിയൊരു ജനക്കൂട്ടംതന്നെ അവിടെ കാത്തുനില്ക്കുന്നു തന്നെ സ്വാഗതം ചെയ്യാനായി. മുമ്പിൽനിന്നവർ അദ്ദേഹത്തിന്റെ കാൽതൊട്ടുവന്ദിക്കാനായി തിരക്കുകൂട്ടി. തുടർന്ന് ഗംഭീരമായൊരു ഘോഷയാത്ര. ചിലർ വേദമന്ത്രങ്ങൾ ചൊല്ലി. ആയിരക്കണക്കിനാളുകൾ സ്വാമിജി വരുന്ന വഴിയിൽ പുഷ്പങ്ങൾ വിതറി. അദ്ദേഹം ഏതാനും ദിവസം കൊളംബോയിൽ തങ്ങുകയുണ്ടായി. അവിടെ ധാരാളം പ്രസംഗങ്ങൾ നടത്തി; സന്ദർശകരെ സ്വീകരിച്ചു. ധനികനേയും ദരിദ്രനേയും അധികാരമുള്ളവനേയും ഇല്ലാത്തവനേയു മെല്ലാം സ്വാമിജി ഒരുപോലെ സ്വീകരിച്ചു.

കൊളംബോയിൽനിന്ന് മദിരാശിയിലേക്ക് ആവികപ്പൽ യാത്രചെയ്യാനാണ് ആദ്യം സ്വാമിജി തീരുമാനിച്ചത്. എന്നാൽ സ്വാമിജിയുടെ പേരിൽ പലദിക്കിൽനിന്നും കമ്പിത്തപാലുകൾ ഒഴുകിയെത്തി. ഏതാനും മിനിറ്റുകളെങ്കിലും തങ്ങളുടെ പട്ടണത്തിൽ ചെലവഴിക്കണമെന്നായിരുന്നു അവരുടെയെല്ലാം അഭ്യർത്ഥന. അതുകൊണ്ട് ആവുംവിധം കരമാർഗ്ഗവും യാത്രചെയ്യാൻവേണ്ട ഏർപ്പാടുകൾ ചെയ്യാൻ സ്വാമിജി നിർദ്ദേശിച്ചു. തീവണ്ടിയിലും കുതിരവണ്ടിയിലുമായിട്ടായിരുന്നു യാത്ര. ഓരോപട്ടണത്തിലും അദ്ദേഹത്തെ ഒരു നോക്കുകാണാൻ ജനങ്ങൾ തടിച്ചുകൂടി



*സ്വാമിജിയുടെ രഥത്തിൽനിന്ന് കുതിരകളെ അഴിച്ചുമാറ്റുകയും, രാജാവും മറ്റുള്ളവരുംചേർന്ന് തെരുവുകളിൽക്കൂടി രഥം വലിക്കുകയും ചെയ്തു.*

യിരുന്നു. വിജയകമാനങ്ങൾകൊണ്ട് വീഥികൾ അലങ്കരിച്ചിരുന്നു. എല്ലാ ദിക്കിലും അദ്ദേഹത്തെ വരവേല്ക്കാനായി ഘോഷയാത്രകളും ഒരുക്കിയിരുന്നു. വാദ്യഘോഷങ്ങളും പടക്കങ്ങളും ആചാരവെടികളുമൊക്കെയായി കേമമായ ആഘോഷങ്ങൾ. പോയ ദിക്കിലൊക്കെ അദ്ദേഹത്തെ സ്വാഗതം ചെയ്തുകൊണ്ട് മംഗളപത്രങ്ങൾ സമർപ്പിക്കപ്പെട്ടു. അതിന് മറുപടി പറഞ്ഞുകൊണ്ട് സ്വാമിജി ചെറുപ്രസംഗങ്ങളും നടത്തി.

സിലോണിൽനിന്ന് കടൽകടന്ന് വൻകരയിലുള്ള പാമ്പനിലെത്തിയത് ഒരു ബോട്ടിലായിരുന്നു. അവിടെ രാമനാട്ടിലെ രാജാവിന്റെ നേതൃത്വത്തിൽ വമ്പിച്ച ഒരു ജനാവലി അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ തയ്യാറായി നിന്നിരുന്നു. വലിയ ആഹ്ലാദാരവങ്ങളോടെയാണ് അവർ സ്വാമിജിയെ എതിരേറ്റത്. വണ്ടിയിൽ കെട്ടിയിരുന്ന കുതിരകളെ അഴിച്ചുമാറ്റി മഹാരാജാവ് സ്വയം മറ്റുള്ളവരുടെ കൂടെ വണ്ടി വലിച്ചു. പട്ടണവീഥികൾ താണ്ടി ആ അപൂർവഘോഷയാത്ര നീങ്ങി. അടുത്ത ദിവസം സ്വാമിജി രാമേശ്വരം ക്ഷേത്രത്തിൽ ദർശനം നടത്തി. നാലു വർഷംമുമ്പ് ഒരു പരിവ്രാജകനായി നാടുമുഴുവൻ സഞ്ചരിച്ചതിനിടയ്ക്ക്

രാമേശ്വരത്തും എത്തിച്ചേർന്നത് അദ്ദേഹം ഓർത്തുപോയി. അന്ന് ഇന്ത്യ മുഴുവൻ കാൽനടയായി സഞ്ചരിച്ചിരുന്ന ആരും അറിയാത്ത ഒരു സാധാരണ സന്ന്യാസിയായിരുന്നു. ഇപ്പോഴോ? ലോകപ്രശസ്തൻ. ഉന്നത ശ്രേണിയിലുള്ളവർപോലും മത്സരിക്കുകയാണ് മഹാനായ ഈ യോഗിവര്യനെ ആദരിക്കുവാനുള്ള അവസരം ലഭിക്കുവാൻ.

ആ വിജയയാത്ര തുടർന്നു. സ്വാമിജി പട്ടണങ്ങൾ കുറെ കടന്നു പോയി. രാമനാട്, മധുര, കുംഭകോണം, .... അങ്ങനെ എത്രയെത്ര നഗരങ്ങൾ. എല്ലായിടത്തും അദ്ദേഹത്തിന്റെ ദർശനത്തിനായി ആയിരക്കണക്കിനാളുകൾ തിങ്ങിക്കൂടിയിരുന്നു. അദ്ദേഹത്തെ കാണുകമാത്രമല്ല ആ പ്രസംഗം ഒരിക്കലെങ്കിലും കേൾക്കണമെന്നും അവർ ആഗ്രഹിച്ചു. മദിരാശിയിൽ ചെന്നപ്പോഴായിരുന്നു ആ വിജയയാത്രയുടെ ശോഭ അതിന്റെ പാരമ്യത്തിലെത്തിയത്. അദ്ദേഹത്തെ വരവേല്ക്കാനായി വഴിയിൽ പതിനേഴു കമാനങ്ങൾ ഉയർത്തിയിരുന്നു. അനവധി സഭകളും സംഘടനകളും അദ്ദേഹത്തിന് മംഗളപത്രങ്ങൾ സമർപ്പിച്ചു. ഒമ്പതു ദിവസത്തോളം സ്വാമിജി മദിരാശിയിൽ താമസിച്ചു. പല പ്രമുഖവ്യക്തികളേയും കണ്ടു. വളരെ പ്രശസ്തമായി ചില പ്രസംഗങ്ങളും അവിടെവച്ചു ചെയ്തു.

## 16. കല്ക്കത്തയിലേക്ക്

നിരന്തരമായ യാത്രകൾ, പ്രസംഗങ്ങൾ, ചർച്ചകൾ; സ്വാമിജി വല്ലാതെ ക്ഷീണിച്ചിരുന്നു. വിശ്രമമില്ലാതെ ഇങ്ങനെ പ്രവർത്തിച്ചുകൊണ്ടിരിക്കുക പ്രയാസമാണെന്ന് അദ്ദേഹത്തിന് സ്വാഭാവികമായും തോന്നിത്തുടങ്ങി. അതുകൊണ്ട് മദിരാശിയിൽനിന്ന് കൽക്കത്തയിലേക്ക് കടൽമാർഗ്ഗം പോകാനാണ് അദ്ദേഹം തീരുമാനിച്ചത്. അങ്ങനെയാണെങ്കിൽ ഏതാനും ദിവസം പൂർണ്ണവിശ്രമവും കിട്ടുമല്ലോ. ആ സമുദ്രയാത്രയിൽ പുരുക്കം ചില സുഹൃത്തുക്കളും ശിഷ്യന്മാരും സ്വാമിജിയോടൊപ്പമുണ്ടായിരുന്നു. ബംഗാളിലെ കിഡർപുർ തുറമുഖത്താണ് കപ്പൽ നങ്കൂരമിട്ടത്. അവിടെനിന്ന് ഒരു പ്രത്യേകതീവണ്ടിവഴി സ്വാമിജിയും കൂട്ടരും സിയാൽഡാ തീവണ്ടിസ്റ്റേഷനിലേക്ക് യാത്രചെയ്തു. സ്വാമിജിയെ എതിരേല്ക്കാനായി ആയിരക്കണക്കിന് ആരാധകർ സ്റ്റേഷനിൽ വന്നുകൂടിയിരുന്നു. സഹോദരസന്ന്യാസിമാരും ആ കൂട്ടത്തിൽ നിറഞ്ഞു നിന്നിരുന്നു. പൂക്കളും, പൂമാലകളും ചാർത്തി അവർ അദ്ദേഹത്തെ സ്വാഗതം ചെയ്തു. ആൾത്തിരക്കുകാരണം നന്നേ പ്രയാസപ്പെട്ടാണ് സ്വാമിജി കുതിരവണ്ടിയിലേക്ക് കയറിയത്. കീർത്തനങ്ങളും വാദ്യഘോ

ഷങ്ങളുമായി പ്രൗഢമായൊരു ഘോഷയാത്രയും ആരാധകർ ഏർപ്പാടു ചെയ്തിരുന്നു. വീഥികൾ നിറയെ പുഷ്പാലങ്കാരങ്ങളും..... ആകർഷകമായ കമാനങ്ങളും. ആയിരക്കണക്കിന് ജനങ്ങളാണ് വഴിയോരങ്ങളിൽ അദ്ദേഹത്തിന്റെ ദർശനത്തിനായി കാത്തുനിന്നിരുന്നത്.

ആലംബസാറിലുള്ള മഠത്തിൽ തന്റെ സന്ന്യാസിസഹോദരന്മാരോടൊപ്പമാണ് സ്വാമിജി രാത്രികാലങ്ങൾ ചെലവഴിച്ചത്. പകൽസമയം അധികവും അദ്ദേഹം കാസിപ്പൂരിലുള്ള വലിയൊരു ബംഗ്ലാവിലായിരുന്നു. സീൽസ് ഗാർഡൻ എന്നാണ് ആ വീട് അറിയപ്പെട്ടിരുന്നത്. പകൽമുഴുവൻ അവിടെ സന്ദർശകരുടെ നിലയ്ക്കാത്ത തിരക്കായിരുന്നു. സ്വാമിജിയെ കാണാനും അദ്ദേഹത്തിന്റെ വേദാന്തപ്രഭാഷണങ്ങൾ കേൾക്കാനും ആരാധകർ ഉത്സാഹത്തോടെ കാത്തുനിന്നു. ഇന്ത്യയെ കരുത്തുറ്റൊരു രാഷ്ട്രമാക്കാൻ വേണ്ട നിർദ്ദേശങ്ങൾ പൊതുജനങ്ങളുടെ മുമ്പിൽ അദ്ദേഹം അവതരിപ്പിച്ചു. നാട്ടിൽ തിരിച്ചുവന്ന് ഒരാഴ്ച കഴിഞ്ഞതിനുശേഷം സ്വാമിജിയെ സ്വാഗതം ചെയ്തുകൊണ്ട് അതിഗംഭീരമായ ഒരു പൊതുസമ്മേളനം നടന്നു. സമൂഹത്തിലെ പ്രമുഖരും പ്രശസ്തരുമായ നിരവധിപേർ ശ്രോതാക്കളായി അന്ന് എത്തിച്ചേർന്നിരുന്നു. അന്ന് അവിടെവെച്ച് അദ്ദേഹം നടത്തിയ പ്രസംഗം, അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലൊക്കെവെച്ച് ഏറ്റവും പ്രസിദ്ധമായ ഒന്നായിരുന്നു. അതിനുപുറമേ കൽക്കത്തയിലെ താമസക്കാലത്ത് മറ്റു പലസ്ഥലങ്ങളിലും അദ്ദേഹം പ്രഭാഷണങ്ങൾ നടത്തുകയുണ്ടായി.

സ്വാമിജി വിദേശത്തുനിന്ന് തിരിച്ചെത്തി അധികം താമസിയാതെ ശ്രീരാമകൃഷ്ണന്റെ ജന്മദിനം ആഘോഷിക്കപ്പെട്ടു. അതിൽ സംബന്ധിക്കാനായി അദ്ദേഹം ദക്ഷിണേശ്വരത്ത് ചെന്നു. അവിടേയും അദ്ദേഹത്തിനെ കാണാനും പ്രസംഗം കേൾക്കാനുമായി വമ്പിച്ച ആൾക്കൂട്ടമുണ്ടായിരുന്നു. ദക്ഷിണേശ്വരത്തെ ഓരോ മുക്കിലും മൂലയിലും അദ്ദേഹം നടന്നുചെന്നു. ശ്രീരാമകൃഷ്ണൻ ജീവിച്ചിരുന്ന ആ പഴയ കാലദിവസങ്ങൾ ഒന്നൊന്നായി അനുസ്മരിച്ചു. ശ്രീരാമകൃഷ്ണന്റെ ഭക്തന്മാരായ നിരവധി പേർ അന്നവിടെ വന്നുചേർന്നിരുന്നു. ആ അപൂർവ്വസമാഗമം..... സ്വാമിജിയെ അത്യധികം സന്തോഷിപ്പിച്ചു.

ആലംബസാർമഠത്തിൽ തന്റെ സന്ന്യാസിസഹോദരന്മാരോടൊപ്പം കഴിയുക, സ്വാമിജിയെ സംബന്ധിച്ചിടത്തോളം പ്രത്യേകം സന്തോഷകരമായിരുന്നു. പരസ്പരം കൈമാറാൻ വർത്തമാനങ്ങൾ ഒരുപാടുണ്ടായിരുന്നു. ഇന്ത്യയുടെ പുനർനിർമാണത്തിനുവേണ്ടി തന്റെ മനസ്സിൽ

ഉരുത്തിരിഞ്ഞ ആശയങ്ങൾ അദ്ദേഹം അവരുമായി പങ്കുവെച്ചു. സാമാന്യജനങ്ങളെ സേവിക്കാനും സഹായിക്കുവാനുമായി സന്ന്യാസിമാർ ചെയ്യേണ്ട കാര്യങ്ങളെക്കുറിച്ചും അദ്ദേഹം അവരെ ഉദ്ബോധിപ്പിച്ചു. അദ്ദേഹത്തിന്റെ സന്ന്യാസിസഹോദരന്മാർക്ക് ആദ്യമൊന്നും ആ ആശയങ്ങൾ അതേപടി അംഗീകരിക്കാൻ സാധിച്ചില്ല. പ്രാർത്ഥനയും ധ്യാനവും ഈശ്വരസാക്ഷാത്കാരവും മാത്രമാണ് സന്ന്യാസിമാർക്ക് വിധിച്ചിട്ടുള്ളത് എന്നായിരുന്നു അവരുടെ ധാരണ. ഒരു സന്ന്യാസി മറ്റുള്ളവർക്കുവേണ്ടി സേവനമനുഷ്ഠിക്കണമെന്നും, ആശുപത്രികളും വിദ്യാഭ്യാസസ്ഥാപനങ്ങളും നടത്തണമെന്നും അവർ ചിന്തിച്ചിരുന്നേയില്ല. എന്നാൽ ഈ ആശയങ്ങളുടെ പ്രയോജനം അദ്ദേഹം അവരെ പറഞ്ഞുമനസ്സിലാക്കി. അദ്ദേഹത്തിന്റെ ലക്ഷ്യം... ആഗ്രഹം സന്ന്യാസിമാരുടേതായ ഒരു പ്രസ്ഥാനം ആരംഭിക്കുകയായിരുന്നു. അങ്ങനെ സന്ന്യാസിമാർ ഒരുമിച്ചുകൂടി അന്യരുടെ സഹായസേവനങ്ങൾക്കായി സ്വന്തം ജീവിതം സമർപ്പിക്കുക. സ്വാമിജിക്കു പറയാനുള്ളത് അവർ ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരുന്നു. ഒടുവിൽ അദ്ദേഹത്തിന്റെ ആശയങ്ങളും നിർദ്ദേശങ്ങളും അംഗീകരിക്കുകയും ചെയ്തു. സ്വാമി രാമകൃഷ്ണാനന്ദനെ അദ്ദേഹം മദിരാശിയിലെ പ്രവർത്തനങ്ങൾക്കായി നിയോഗിച്ചു. സ്വാമി ശാരദാനന്ദനും അഭേദാനന്ദനും സ്വാമിജിയുടെ നിർദ്ദേശാനുസരണം പടിഞ്ഞാറൻ രാജ്യങ്ങളിൽ പ്രവർത്തനം ആരംഭിച്ചുകഴിഞ്ഞിരുന്നു. ആയിടയ്ക്ക് മുർഷിദാബാദിലെ ഗ്രാമവാസികൾ അതികഠിനമായ ക്ഷാമവും വരൾച്ചയും കാരണം കഷ്ടപ്പെടുകയായിരുന്നു. അവിടെ ദുരിതാശ്വാസപ്രവർത്തനങ്ങൾ നടത്തുവാൻ അദ്ദേഹം സ്വാമി അഖണ്ഡാനന്ദനെ പറഞ്ഞയച്ചു. ഇതുപോലുള്ള സേവാകാര്യങ്ങൾ നടത്തുവാൻ മറ്റു സന്ന്യാസിമാരും സന്നദ്ധരായിരുന്നു.

ശ്രീരാമകൃഷ്ണന്റെ സന്ന്യാസിശിഷ്യന്മാരും മറ്റാരാധകരും ഒന്നുചേർന്ന് പ്രവർത്തിക്കണമെന്നായിരുന്നു സ്വാമിജിയുടെ ആഗ്രഹം. ആ ലക്ഷ്യം മുൻനിർത്തിക്കൊണ്ട് 1897 മെയ് 1-ാം തീയതി ശ്രീരാമകൃഷ്ണന്റെ ഭക്തന്മാരുടേയും പ്രമുഖരായ സന്ന്യാസിശിഷ്യന്മാരുടേയും ഒരു സമ്മേളനം സ്വാമിജി വിളിച്ചുകൂട്ടി. ആ വിഷയത്തെക്കുറിച്ച് അവർ ഗൗരവമായി ചർച്ചകൾ നടത്തി. അങ്ങനെ ആ യോഗത്തിൽവെച്ച്, ശ്രീരാമകൃഷ്ണമിഷൻ എന്ന പ്രസ്ഥാനത്തിന് രൂപം കൊടുക്കുവാൻ അവർ ഒരുമിച്ച് തീരുമാനിച്ചു. മിഷന്റെ ഉദ്ദേശ്യങ്ങൾ പലതായിരുന്നു. നല്ല ആചാര്യന്മാരെ പരിശീലിപ്പിച്ചുകൊണ്ടുവരിക, മതപരമായ തത്ത്വങ്ങൾ സാമാ

ന്യജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുക, കല, കരകൗശലവേല, വ്യവസായം മുതലായവയെ പ്രോത്സാഹിപ്പിക്കുക, രാജ്യത്തിന്റെ നാനാഭാഗങ്ങളിലും ശ്രീരാമകൃഷ്ണമഠത്തിന്റെ ശാഖകൾ സ്ഥാപിക്കാനും, വേദാന്തതത്ത്വങ്ങൾ പ്രചരിപ്പിക്കാനുമായി മറ്റുനാടുകളിലേക്ക് പ്രചാരകന്മാരെ അയയ്ക്കാനും ആ യോഗത്തിൽവച്ച് തീരുമാനമുണ്ടായി.

## 17. കല്ക്കത്തയിലും ഉത്തരേന്ത്യയിലുമായി

ആ വർഷം ഫെബ്രുവരി മുതൽ മെയ് വരെ സ്വാമിജി കൽക്കത്തയിൽ ഉണ്ടായിരുന്നു. നിരവധിപേർ നിത്യവും അദ്ദേഹത്തെ കണ്ടുസംസാരിക്കാനായി വന്നിരുന്നു. അഭ്യസ്തവിദ്യരും അവിവാഹിതരുമായ ചെറുപ്പക്കാരോട് അദ്ദേഹത്തിന് പ്രത്യേകിച്ചൊരു താത്പര്യമുണ്ടായിരുന്നു. അവരിൽ പലരും ശ്രീരാമകൃഷ്ണമഠത്തിൽ ചേർന്ന് അദ്ദേഹത്തിന്റെ ശിഷ്യന്മാരായി. വേറെ കുറേപ്പേർ അദ്ദേഹത്തിന്റെ അനുഭാവികളും സഹായികളുമായി കൂടെനിന്നു. കൂടുതൽ നന്മയും, കരുത്തും, ഊർജ്ജവും നേടാൻ...... ആദ്ധ്യാത്മികമായി കൂടുതൽ ഉണർവുനേടാൻ... അതിനെല്ലാം സ്വാമിജി അവരെ സഹായിച്ചു.

1897 മെയ് മുതൽ 1898 ജനുവരിവരെ സ്വാമിജി ഉത്തരേന്ത്യയിലെ വൻനഗരങ്ങൾ സന്ദർശിച്ചു. ചെന്നിടത്തെല്ലാം ഹൃദ്യവും ആവേശപൂർണവുമായ സ്വീകരണങ്ങളാണ് അദ്ദേഹത്തിന് ലഭിച്ചത്. പ്രസംഗങ്ങളിലൂടെയും വർത്തമാനങ്ങളിൽക്കൂടിയും തന്റെ ആശയവിചാരങ്ങൾ അദ്ദേഹം ബഹുജനങ്ങളുമായി പങ്കുവെച്ചു.

കൊളംബോ മുതൽ അൽമോറവരെ തന്റെ യാത്രയിലുടനീളം ഇന്ത്യയിലെ ജനങ്ങൾക്കൊക്കെയുംവേണ്ടി തന്റെ സന്ദേശങ്ങൾ അദ്ദേഹം നല്കിക്കൊണ്ടിരുന്നു. ഭാരതത്തിന്റെ അതിമഹത്തായ ഭൂതകാലത്തെപ്പറ്റി അദ്ദേഹം വീണ്ടും വീണ്ടും അവരെ ഓർമ്മിപ്പിച്ചു. ലോകത്തിലെ ഏതു മഹാസംസ്കാരത്തോടും കിടപിടിക്കത്തക്കവണ്ണം ഉജ്ജ്വലമായ ഒരു സാംസ്കാരിക പാരമ്പര്യം കെട്ടിപ്പടുത്ത സ്വന്തം പൂർവികരെക്കുറിച്ച് ഭക്ത്യാദരങ്ങൾ ഉണ്ടായിരിക്കണം എന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. നമ്മൾ വിദേശീയരുടെ നേരേ കൊതിയോടെ നോക്കേണ്ട കാര്യമുണ്ടോ? നമ്മൾ തിരിഞ്ഞുനോക്കേണ്ടത് നമ്മുടെതന്നെ പോയ കാലങ്ങളിലേക്കാണ്. ആ സ്മരണയോടുകൂടി കൂടുതൽ ആനന്ദവും മഹനീയവുമായ ഒരു ഭാരതം കെട്ടിപ്പടുക്കണം. ധർമ്മാനുഷ്ഠിതമായ ഒരു പൈതൃകമാണ് നമ്മുടെ മൂലധനം. അതുകൊണ്ട് ഇനി നിർമ്മിച്ചെടുക്കേണ്ടതും ധർമ്മത്തിലധിഷ്ഠി

തമായ ഒരു രാഷ്ട്രത്തെത്തന്നെ. ജനങ്ങൾക്കാവശ്യം കരുത്താണ്. കരുത്തുറ്റ ശരീരവും മനസ്സും ഒപ്പം കരുത്തുറ്റ സ്വഭാവശുദ്ധിയും. ചെറുപ്പക്കാരായ ആൺകുട്ടികൾ കളികളിലേർപ്പെട്ടും വ്യായാമം ചെയ്തും അവരുടെ ശരീരത്തെ അരോഗദൃഢഗാത്രമാക്കണം. ധൈര്യവും കരുത്തും ആത്മാഭിമാനവും ഓരോരുത്തർക്കും അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. സത്യവും ത്യാഗവും സേവനവുമാണ് ഈ നാടിന്റെ ആദർശങ്ങൾ. അതുതന്നെ മുറുകെപ്പിടിച്ചുകൊണ്ടുവേണം നമ്മൾ മുന്നോട്ട് പോകാൻ. ഇന്ത്യയുടെ ഭാവി സ്ഥിതിചെയ്യുന്നത് ഇന്ത്യക്കാരുടെ മാത്രം കൈകളിലാണ്. ജനങ്ങൾ ശക്തരാണെങ്കിൽ അവർ സൃഷ്ടിക്കുന്ന ഇന്ത്യയും എല്ലാ വിധത്തിലും ശക്തവും മഹത്തുമായിരിക്കും. വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഈ കരുത്തു നേടാനാകൂ. ഇന്ത്യയിലെ സർവജനങ്ങൾക്കും മാന്യമായ വിദ്യാഭ്യാസം ലഭിക്കണം. അങ്ങനെ അവർ ശക്തി പ്രാപിക്കണം... ശക്തമായ ഒരു രാഷ്ട്രം കെട്ടിപ്പടുക്കണം.

സ്വാമിജിയുടെ സന്ദേശങ്ങൾ ശ്രവിച്ച ജനലക്ഷങ്ങൾ അതുകേട്ട് അത്യധികം പ്രചോദിതരായി. നഷ്ടപ്പെട്ട ആത്മവിശ്വാസം അവർക്കു വീണ്ടുകിട്ടി. അഗതികളേയും അശരണരേയും സഹായിക്കാൻ അവർ സന്നദ്ധരായി. മാതൃഭൂമിയുടെ സേവനത്തിനായി അവർ സ്വയം സമർപ്പിച്ചു. ഇന്ത്യയുടെ ചരിത്രത്തിലെ സുപ്രധാനമായ ഒരു വഴിത്തിരിവായിരുന്നു അത്. പുതിയൊരു പ്രഭാതം തെളിഞ്ഞുവരികയായിരുന്നു.... അമ്പതു വർഷംകൂടി... ഇന്ത്യ സ്വതന്ത്രമാവുകയായി.

## 18. സ്വാമിജിയും ശിഷ്യന്മാരും

1898 ജനുവരിയിൽ സ്വാമി വിവേകാനന്ദൻ കല്ക്കത്തയിൽ തിരിച്ചെത്തി. പഴയതുപോലെത്തന്നെ പ്രഭാഷണങ്ങളും, ആരാധകരെ കാണലും, സംഭാഷണങ്ങളുമായി തിരക്കുതന്നെ. കൂട്ടത്തിൽ രാമകൃഷ്ണ സന്ന്യാസിസംഘത്തിൽ ചേരുന്ന ബ്രഹ്മചാരികൾക്കുവേണ്ട പരിശീലനം നല്കുന്ന ചുമതലയും. അധികം താമസിയാതെ മഠം പുതിയ ഒരു സ്ഥലത്തേക്ക് മാറ്റി സ്ഥാപിച്ചു. ബേലൂരിൽ ഗംഗയുടെ പടിഞ്ഞാറെ കരയിലുള്ള നീലാംബർ മുഖർജിയുടെ ഉദ്യാനഗൃഹത്തിലായിരുന്നു പുതിയ ശ്രീരാമകൃഷ്ണമഠം. ബേലൂരിൽ ഒരു മഠം പണിയാനാവശ്യമായ സ്ഥലവും ഇതിനിടെ സ്വാമിജി വാങ്ങിക്കുകയുണ്ടായി. ശ്രീരാമകൃഷ്ണ മഠത്തിന് സ്ഥിരമായൊരു ആസ്ഥാനമന്ദിരം അവിടെ നിർമ്മിക്കാനായിരുന്നു സ്വാമിജി ആഗ്രഹിച്ചത്. ആ സ്ഥലത്തുതന്നെയുള്ള ചെറിയൊരു വീട്ടിൽ ഏതാനും ശിഷ്യന്മാരോടൊപ്പം അദ്ദേഹം താമസിക്കുകയും

ചെയ്തു. ആ കൂട്ടത്തിൽ മിസ് മാർഗരറ്റ് നോബിളും ഉണ്ടായിരുന്നു. ഈ അവസരത്തിലാണ് ബ്രഹ്മചര്യത്തിനായി അവർ ദീക്ഷയെടുത്തതും, നിവേദിത എന്ന പുതിയ പേര് സ്വീകരിച്ചതും.

പാശ്ചാത്യനാടുകളിൽനിന്നുള്ള തന്റെ ശിഷ്യരോടൊപ്പം സ്വാമിജി വളരെയധികം സമയം ചെലവഴിച്ചിരുന്നു. അവരുടെ അടുത്തുചെന്ന് ദിവസവും ഏറെനേരം സംസാരിച്ചിരിക്കുക പതിവായിരുന്നു. ഇന്ത്യയെക്കുറിച്ചും വേദാന്തത്തെക്കുറിച്ചും വളരെ വിശദമായി അദ്ദേഹം അവരെ പറഞ്ഞുമനസ്സിലാക്കി. അവർ ഇന്ത്യയെക്കുറിച്ച് വേണ്ടവിധത്തിൽ മനസ്സിലാക്കിയിരിക്കണം എന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനുവേണ്ടി, ഇന്ത്യയുടെ ചരിത്രത്തെക്കുറിച്ചും വിശ്വാസങ്ങളെക്കുറിച്ചും ജനങ്ങളുടെ ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചും വിസ്തരിച്ചു സംസാരിച്ചു. ഹിന്ദുമതവും മറ്റുപല വിഷയങ്ങളും അവിടെ ചർച്ചചെയ്യപ്പെട്ടു. കേട്ടതെല്ലാം അവരെ സംബന്ധിച്ച് പുതുമയുള്ള കാര്യങ്ങളായിരുന്നു. എന്നാൽ സ്വാമിജിയുടെ വിവരണങ്ങളോരോന്നും അതീവ ലളിതമായിരുന്നു; അത്രതന്നെ സ്പഷ്ടവും.

വിശ്രമമില്ലാത്ത അദ്ധ്വാനം. സ്വാമിജിയുടെ ആരോഗ്യസ്ഥിതി മോശമായിരുന്നു. 1898 മാർച്ചിൽ വിശ്രമത്തിനായി അദ്ദേഹം ഡാർജിലിങ്ങിൽ എത്തി. ഒരു മാസത്തോളം അദ്ദേഹം അവിടെ ഉണ്ടായിരുന്നു. അപ്പോഴേക്കും കേട്ടു; കല്ക്കത്തയിലെങ്ങും മാരകമായ പ്ലേഗ്രോഗം പൊട്ടിപ്പുറപ്പെട്ടിരിക്കുന്നു. ഉടനെത്തന്നെ സ്വാമിജി കല്ക്കത്തയിലേക്കു മടങ്ങി. രോഗബാധിതർക്കുവേണ്ട ആശ്വാസപ്രവർത്തനങ്ങൾ സംഘടിപ്പിച്ചു. ജനങ്ങൾ അങ്ങേയറ്റം ഭയന്നിരുന്നു. പലരും നഗരംവിട്ട് പലായനം ചെയ്യുകയും ചെയ്തു. ഒട്ടും സമയം കളയാതെ സ്വാമിജി ആശ്വാസനടപടികൾ തുടങ്ങി. സന്ന്യാസിസഹോദരന്മാരിൽ ഒരാൾ പരിഭ്രമത്തോടെ തിരക്കി, "സ്വാമിജീ, ഇതിനൊക്കെവേണ്ട പണം നമുക്കെവിടെനിന്നു കിട്ടും?"

"അത്രയ്ക്കു ഞെരുക്കം വന്നാൽ, മഠം പണിയാനായി വാങ്ങിയിട്ടുള്ള ഭൂമി വിറ്റ് നമുക്ക് പണമുണ്ടാക്കാം" ഒരു സംശയവും കൂടാതെ സ്വാമിജി മറുപടി പറഞ്ഞു. "നമ്മൾ സന്ന്യാസിമാരല്ലേ.... വേണ്ടിവന്നാൽ ഭിക്ഷയാചിക്കാം.... മരച്ചുവട്ടിൽ അന്തിയുറങ്ങാം..."

ഭാഗ്യവശാൽ ഭൂമി വില്ക്കേണ്ട അവസ്ഥ ഉണ്ടായില്ല. പൊതുജനങ്ങൾ ഉദാരമായി നല്കിയ സംഭാവനകൾ. സ്വാമിജിക്ക് ദുരിതാശ്വാസപ്രവർത്തനങ്ങൾ തുടങ്ങാൻ യാതൊരു തടസ്സവുമുണ്ടായില്ല.



*പ്ലേഗ് ബാധിച്ചവരെ ദുരിതാശ്വാസകൂടാരങ്ങളിൽ പരിചരിക്കുകയുണ്ടായി.*

വിസ്താരമേറിയ ഒരു പറമ്പ് അവർ തത്കാലത്തേക്ക് വാടകയ്ക്കെടുത്തു. അവിടെ ഒരു ക്യാമ്പും സംഘടിപ്പിച്ചു. പ്ലേഗ് ബാധിച്ചവരെ അവിടെക്കൊണ്ടുവന്ന് ആവശ്യമായ ചികിത്സയും പരിചരണവും നല്കി. സ്വാമിജിയേയും ശിഷ്യന്മാരേയും സഹായിക്കാൻ തയ്യാറായി ധാരാളം പേർ അവിടെ വന്നെത്തി. അവർ നഗരത്തിലെ വീടുകളും തെരുവുകളും ശുചിയാക്കി. ജനങ്ങളിൽ ശുചിത്വബോധം വളർത്തി. പ്രതിരോധ നടപടികളും പഠിപ്പിച്ചുകൊടുത്തു.

ജനങ്ങളെ സംബന്ധിച്ചിടത്തോളം ഇത് വലിയൊരു കാര്യമായിരുന്നു. അവർക്കത് ആശ്വാസവും ധൈര്യവും പകർന്നുകൊടുത്തു. അവർ സ്വാമിജിയെ കൂടുതലായി സ്നേഹിക്കാനും ആരാധിക്കാനും തുടങ്ങി. അവർ അദ്ദേഹത്തെ വെറുമൊരു സന്ന്യാസിയായിട്ടല്ല, കർമ്മനിരതനായ വേദാന്തിയായിക്കാണാൻ തുടങ്ങി. ഏറ്റവും ഉദാത്തമായ ആത്മീയതത്ത്വങ്ങൾ പഠിപ്പിക്കുകമാത്രമല്ല അദ്ദേഹം ചെയ്തത്, അദ്ദേഹം അവരെ സ്നേഹിക്കുകകൂടി ചെയ്തിരുന്നു. ദരിദ്രനിൽ ദരിദ്രനായവനും സ്വാമിജിക്ക് പ്രിയപ്പെട്ടവനായിരുന്നു. അവരുടെ സങ്കടങ്ങളും വേദനകളും അകറ്റാൻ അദ്ദേഹം സ്വയംമറന്ന് പാടുപെട്ടു.

## 19. ഹിമാലയത്തിലേക്ക്

ഏതാനും ദിവസങ്ങൾക്കുള്ളിൽ പ്ലേഗിന്റെ തീവ്രത ശമിച്ചു; അപകടമൊഴിവായി. ആശ്വാസപ്രവർത്തനങ്ങളും നിലച്ചു. സ്വാമിജി ഏതാനും ശിഷ്യരോടൊപ്പം ഹിമാലയത്തിലേക്ക് യാത്രയായി. പാശ്ചാത്യരായ ഏതാനും ശിഷ്യന്മാരും ആ സംഘത്തിലുണ്ടായിരുന്നു. ആ യാത്ര വളരെ രസകരമായിരുന്നു. പാറ്റ്ന, ബനാറസ്, ലക്നൗ തുടങ്ങിയ പല നഗരങ്ങളിലൂടെ അവർ കടന്നുപോയി. ഓരോ സ്ഥലത്തുചെല്ലുമ്പോഴും അതിന്റെ ചരിത്രപ്രാധാന്യവും മഹത്ത്വവും സ്വാമിജി വിസ്തരിച്ചു. ഇന്ത്യയിലെ ജനങ്ങളേയും അവരുടെ ജീവിതത്തേയുംകുറിച്ച് സ്വാമിജി അവർക്ക് പറഞ്ഞുകൊടുത്തു. മതവും ആചാരങ്ങളും വിശദമായി ചർച്ച ചെയ്തു.

ആദ്യം അവർ ഇറങ്ങിയത് നൈനിത്താളിലാണ്. അവിടെനിന്ന് അൽമോറയിലേക്ക് യാത്രതുടർന്നു. ധാരാളം പേരെ യാത്രയ്ക്കിടയിൽ കണ്ടുമുട്ടി. അവരുമായി സ്വാമിജി സംഭാഷണങ്ങളും നടത്തി. ഇന്ത്യയെപ്പറ്റി സ്വാമിജി നല്കിയ വിവരങ്ങളെല്ലാം കുറിച്ചുവെച്ച് സിസ്റ്റർ നിവേദിത ഒരു പുസ്തകമായി സമാഹരിച്ചിട്ടുണ്ട്.

ഒരു മാസം അൽമോറയിൽ താമസിച്ചതിനുശേഷം പാശ്ചാത്യശിഷ്യന്മാരേയുംകൂട്ടി സ്വാമിജി കാശ്മീരിലേക്കുപോയി. കാശ്മീരിൽ പല ഭാഗങ്ങളിലും അവർ ചെന്നെത്തി. കുറേദൂരെ ഗൃഹനൗകകളിലും സഞ്ചരിക്കുകയുണ്ടായി. അവിടത്തെ പ്രകൃതിരമണീയത അവർ ആവോളം ആസ്വദിച്ചു. കാശ്മീരിലെ ചരിത്രത്തെക്കുറിച്ചും അവിടത്തെ ജനങ്ങളെക്കുറിച്ചും അദ്ദേഹം വിശദമായിത്തന്നെ അവരെ പറഞ്ഞു മനസ്സിലാക്കി.

ഈ അവസരത്തിൽ സ്വാമിജിയുടെ ചിന്തയിലും വാക്കുകളിലും നിറഞ്ഞുനിന്നത് ശിവനായിരുന്നു. ഹിമാലയത്തിന്റെ ഉൾമടക്കുകളിൽ സ്ഥിതിചെയ്യുന്ന അമർനാഥ് എന്ന ഗുഹാക്ഷേത്രത്തിൽ ചെന്ന് ശിവദർശനം നടത്താൻ അദ്ദേഹം തീർച്ചയാക്കി. മഞ്ഞുകൊണ്ടുള്ള ഒരു ശിവലിംഗമായിരുന്നു അവിടുത്തെ പ്രതിഷ്ഠ. തന്നെ അനുഗമിക്കാൻ സിസ്റ്റർ നിവേദിതയ്ക്ക് അദ്ദേഹം അനുമതി നല്കി. ആസ്വാദ്യകരമായ ഒരു യാത്രയായിരുന്നു അത്. ലോകത്തിൽവെച്ചുതന്നെ ഏറ്റവും മനോഹരം എന്നു വിശേഷിപ്പിക്കാവുന്ന ഭൂപ്രകൃതിയാണ് പലദിക്കിലും അവരുടെ കണ്ണിനുമുമ്പിൽ വിടർന്നുനിന്നത്.

ആ തീർത്ഥാടനസംഘത്തിൽ വേറെയും അനവധിപേരുണ്ടായിരുന്നു. ഇന്ത്യയുടെ വിവിധഭാഗങ്ങളിൽനിന്നായി ധാരാളം സ്ത്രീകളും പുരുഷന്മാരും കുട്ടികളും പുറമെ പല വിഭാഗങ്ങളിൽപ്പെട്ട സന്ന്യാസിമാരും രാത്രി വിശ്രമത്തിനായി വഴിയിൽ തങ്ങുമ്പോൾ നിമിഷങ്ങൾക്കുള്ളിൽ കൂടാരങ്ങളുടെ ഒരു വൻനഗരംതന്നെ അവിടെ ഉയർന്നുവരും. സന്ന്യാസിമാർ ധാരാളംപേർ ആ സമയം പ്രയോജനപ്പെടുത്തി പലതും അറിയാനും മനസ്സിലാക്കാനുമായി സ്വാമിജിയെ സമീപിക്കുമായിരുന്നു. അമർനാഥിലേക്കുള്ള യാത്ര ഒട്ടും എളുപ്പമായിരുന്നില്ല. സമുദ്രനിരപ്പിൽനിന്ന് പതിന്നാലായിരത്തി അഞ്ഞൂറ് അടി ഉയരത്തിൽ അവരെത്തി. തുടർന്ന് വലിയ മഞ്ഞുമലകൾതന്നെയാണ് കയറി ഇറങ്ങേണ്ടിയിരുന്നത്. പലപ്പോഴും കുന്ന്, പാറക്കെട്ടുകളുടെ അരികുപറ്റിയായിരിക്കും പാതയുടെ കിടപ്പ്. തീർത്ഥയാത്രയിൽ അനുഷ്ഠിക്കേണ്ടതായ എല്ലാ വിധികളും സ്വാമിജി മുറ തെറ്റാതെ അനുഷ്ഠിച്ചു. അതികഠിനമായ തണുപ്പ് വകവെക്കാതെ വഴിയരികിലെ അരുവികളിൽ അദ്ദേഹം ഇറങ്ങി കുളിച്ചു.

ആഗസ്റ്റ് രണ്ടാംതീയതി അവർ അമർനാഥിലെത്തി. സ്വാമിജിയുടെ മനസ്സ് ഈ സമയം പൂർണമായും ശിവമയമായിരുന്നു. അത്യന്തം ഭക്തിയോടുകൂടി സ്വാമിജി ഗുഹയിൽ പ്രവേശിച്ചു. ആ ഹിമലിംഗത്തിനു മുമ്പിൽ സ്വയം മറന്ന് തൊഴുതുനിന്നു. അത് വിശാലമായ ഒരു ഗുഹയായിരുന്നു. അനവധിപേർ ഒരുമിച്ചുനിന്ന് ശിവസ്തുതികൾ പാടിക്കൊണ്ടിരുന്നു. ആ വേളയിൽ ദിവ്യമായ ഒരദ്ധ്യാത്മാനുഭൂതിക്ക് സ്വാമിജി പാത്രമായി. എങ്ങും എല്ലാം ശിവസ്വരൂപം മാത്രം. യോഗികളിൽ യോഗിയായ ശിവൻ.... ശാശ്വതമായ ശിവൻ.... മനസ്സുനിറയെ ശിവപ്രഭാവം. മറ്റൊരു ചിന്തയുമില്ല. പിന്നെ ദിവസങ്ങളോളം സ്വാമിജി സംസാരിച്ചത് ശിവനെക്കുറിച്ചുമാത്രമായിരുന്നു.

അമർനാഥിൽനിന്ന് സ്വാമിജി ശ്രീനഗറിലേക്കു തിരിച്ചുവന്നു. സെപ്തംബർ അവസാനംവരെ അവിടെത്തന്നെ താമസിക്കുകയും ചെയ്തു. ഇവിടെ കൂടുതൽ കൂടുതൽ സമയം അദ്ദേഹം ധ്യാനനിരതനായി കഴിഞ്ഞു. ഇടയ്ക്കു ചിലപ്പോൾ തികച്ചും ഏകാന്തവാസവും അനുഷ്ഠിച്ചു; ദിവസങ്ങളോളം. എന്നാൽ ശിഷ്യന്മാരോടൊപ്പം ചേരുമ്പോൾ അദ്ദേഹം വാചാലനാകുമായിരുന്നു. അവരെ ആവേശഭരിതരാക്കിക്കൊണ്ട് പുതിയ പുതിയ ആശയങ്ങൾ മുന്നോട്ടുവെച്ചു. ഇന്ത്യയെ കൂടുതൽ മനസ്സിലാക്കിക്കൊടുക്കുവാനായി കഥകളും കാര്യങ്ങളും പറഞ്ഞുകൊടുത്തു.

ശ്രീനഗറിൽവെച്ച് ഈശ്വരനെ ശക്തിസ്വരൂപിണിയായ മഹാദേവിയായി അദ്ദേഹം കൂടുതൽ കൂടുതൽ തീവ്രമായി ധ്യാനിക്കുവാൻ തുടങ്ങി. പലപ്പോഴും രാമപ്രസാദിന്റെ ദുർഗാസ്തുതികളും കീർത്തനങ്ങളും അദ്ദേഹം ഉച്ചത്തിൽ പാടുന്നത് കേൾക്കാമായിരുന്നു. രാമപ്രസാദ് പ്രസിദ്ധനായ ഒരു ബംഗാളി കവിയും യോഗിയുമായിരുന്നു. മഹാദേവിയെക്കുറിച്ച് ധാരാളം കീർത്തനങ്ങളും കവിതകളും അദ്ദേഹം രചിച്ചിട്ടുണ്ട്. പലപ്പോഴും ജഗദംബികയുടെ കൈക്കുഞ്ഞാണ് താൻ എന്ന മട്ടിൽ അദ്ദേഹം പെരുമാറി. താൻ ചെയ്യുന്നതെല്ലാം അമ്മയുടെ നിയോഗം മാത്രമാണെന്ന് അദ്ദേഹം വിശ്വസിച്ചു. പലപ്പോഴും മണിക്കൂറുകളോളം ഭുവനേശ്വരിയുടെ ധ്യാനത്തിൽ മുഴുകി ഇരുന്നു. വഞ്ചിയിൽ കയറി അകലെ ഒറ്റപ്പെട്ട ഒരിടത്തുചെന്നിരുന്ന് അദ്ദേഹം കാളീമാതാവിന്റെ ധ്യാനത്തിൽ ലീനനായി. ഈ ഒരു സാധന കുറേ ഏറെനാൾ തുടർന്നു. അവസാനം മഹാദേവി അദ്ദേഹത്തിന് ദർശനമരുളി. കാളിയുടെ സാന്നിധ്യംകൊണ്ട് മനസ്സുനിറഞ്ഞു. ആയിടയ്ക്കാണ് 'കാളീമാതാവ്' എന്ന കവിത അദ്ദേഹം എഴുതിയത്. അദ്ദേഹത്തിന്റെ രചനകളിൽ ഏറ്റവും മികവുറ്റ ഒരു കവിത!

ജഗജ്ജനനിയാണ് സർവ്വവും. താൻ ആ കൈയിൽ വെറുമൊരു കളിപ്പാട്ടം മാത്രം. ഇന്ത്യയുടെ ഭാവിയെക്കുറിച്ച് ആ മനസ്സിൽ രൂപംകൊണ്ട ചിത്രങ്ങളെല്ലാം എങ്ങോ മറന്നുപോയി. ഇപ്പോൾ താൻ കേവലം ഒരു കുട്ടിമാത്രം. സ്വന്തമായി ഇച്ഛയില്ല... ആഗ്രഹങ്ങളില്ല. പൂർണമായും അവിടുത്തെ മാത്രം ആശ്രയിച്ചിരിക്കുന്നു...

## 20. ബേലൂർമഠത്തിൽ

സ്വാമി അഗാധമായ ആത്മീയാനുഭൂതികൾക്ക് വീണ്ടും വീണ്ടും പാത്രമായിക്കൊണ്ടിരുന്നു. അതേസമയം ആ ശരീരം ക്രമേണ ദുർബലമായിവരികയായിരുന്നു. ആരോഗ്യം തീരെ മോശമാകുന്നു എന്ന് സ്വയം മനസ്സിലായപ്പോൾ അദ്ദേഹം കൽക്കത്തയിലേക്ക് മടങ്ങാൻ തീർച്ചയാക്കി. ഒക്ടോബർ 18-ാം തീയതിയാണ് സ്വാമിജി രാമകൃഷ്ണമഠത്തിൽ തിരിച്ചെത്തിയത്. അദ്ദേഹത്തിന്റെ തിരിച്ചുവരവ്.... സഹോദരസന്ന്യാസിമാരെ ഒരിക്കൽക്കൂടി ആഹ്ലാദഭരിതരാക്കി. അദ്ദേഹത്തിന്റെ ദുർബലമായ ആരോഗ്യസ്ഥിതി അവരെ ആകുലരാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അസുഖം... അപ്പോഴാണവർ നേരിൽ കണ്ടറിഞ്ഞത്. എന്നിട്ടും സ്വാമിജി തന്റെ പതിവുകൾ തുടർന്നു. ബ്രഹ്മചാരികൾക്കുവേണ്ടി ക്ലാസ്സുകളെടുത്തു. അവരുമായി സംഭാഷണങ്ങൾ നടത്തി.

സ്വാമിജിയുടെ പ്രധാനപ്പെട്ട ആഗ്രഹങ്ങളിലൊന്ന് ആ കാലത്താണ് സഫലമായത്. ഇന്ത്യയിലെ സ്ത്രീകൾക്കുവേണ്ടി എന്തെങ്കിലും കാര്യമായി ചെയ്യണമെന്ന് വളരെ നാളുകളായി അദ്ദേഹം ആഗ്രഹിച്ചിരുന്നു. സൽസ്വഭാവത്തിന്റേയും ഹൃദയശുദ്ധിയുടേയും കാര്യത്തിൽ ഭാരതീയ സ്ത്രീകൾ സമ്പന്നരായിരുന്നു. എന്നാൽ അവരിൽ ഭൂരിഭാഗവും നിരക്ഷരരായിരുന്നു. കാര്യമായ വിദ്യാഭ്യാസം നേടാത്തവരായിരുന്നു അധികഭാഗവും. സമൂഹജീവിതത്തിൽ കാര്യമായൊരു പങ്കുവഹിക്കാൻ അവർക്ക് സാധ്യമല്ലായിരുന്നു. സ്ത്രീകൾക്ക് ആവശ്യമായ വിദ്യാഭ്യാസം നല്കണം. അങ്ങനെ സ്വന്തം പ്രശ്നങ്ങൾ സ്വയം പരിഹരിക്കാനുള്ള പ്രാപ്തി നേടണം. അതായിരുന്നു സ്വാമിജി വിഭാവനം ചെയ്തിരുന്നത്. അത് മനസ്സിൽവെച്ചുകൊണ്ട് സിസ്റ്റർ നിവേദിത പ്രവർത്തനമാരംഭിച്ചപ്പോൾ അദ്ദേഹത്തിന് അളവറ്റ സന്തോഷം തോന്നി. ഭാരതീയസ്ത്രീകളെ സഹായിക്കുവാൻവേണ്ടിത്തന്നെയാണ് അവർ വിദേശത്തുനിന്ന് ഇവിടേക്കു വന്നത്. അവർ കല്ക്കത്തയിൽ സ്ത്രീകൾക്കുമാത്രമായി ഒരു വിദ്യാലയം ആരംഭിച്ചു. ഇന്ത്യയിൽ വന്ന ഉടനെ അവർ താമസിച്ചിരുന്നത് ശ്രീശാരദാദേവിയോടൊപ്പമായിരുന്നു. ശ്രീരാമകൃഷ്ണന്റെ മറ്റുചില ഭക്തകളും അവിടെ ഉണ്ടായിരുന്നു. അവർക്കെല്ലാം ഹിന്ദുമതത്തെപ്പറ്റി നന്നായി അറിയാമായിരുന്നു. രാമായണവും മഹാഭാരതവും മറ്റു പുരാണഗ്രന്ഥങ്ങളും അവർ മനസ്സിലാക്കിയിരുന്നു. അവരിൽനിന്ന് സിസ്റ്റർ നിവേദിതയും അതിനകം പലതും പഠിച്ചിരുന്നു. സ്വാമിജിയും അവരെ ആവശ്യാനുസരണം സഹായിച്ചുകൊണ്ടിരുന്നു. വിശേഷിച്ചും സ്കൂളിന്റെ കാര്യത്തിൽ അദ്ദേഹത്തിന് വളരെയധികം താത്പര്യമുണ്ടായിരുന്നു. ക്രമേണ സിസ്റ്റർ നിവേദിത വേറിട്ടൊരു വീടുതന്നെ വാടകയ്ക്കെടുത്തു. തുടക്കത്തിൽ ഒട്ടനവധി തടസ്സങ്ങൾ അവർക്ക് നേരിടേണ്ടിവന്നു. പതുക്കെപ്പതുക്കെ അവരുടെ ദൗത്യം വിജയിച്ചു. സ്കൂൾ എന്ന സ്വപ്നം സാക്ഷാത്കരിക്കുവാൻ സാധിച്ചു. ഇപ്പോൾ ആ വിദ്യാലയം ഒരു മഹാസ്ഥാപനമായിത്തീർന്നിരിക്കുന്നു. ഇന്ത്യയിലെ സ്ത്രീകളുടെ ഉന്നമനത്തിനുവേണ്ടി ഈ സ്ഥാപനം വലുതായൊരു പങ്കു വഹിക്കുകയുണ്ടായി.

കഴിയുന്നതുംവേഗം ബേലൂരിൽ പുതിയ മഠം ആരംഭിക്കണമെന്ന് സ്വാമിജി ആഗ്രഹിച്ചു. അതിനുവേണ്ട ഭൂമി നേരത്തെതന്നെ വാങ്ങിയിരുന്നു. 1898 മാർച്ച് മാസത്തിൽ ഭൂമിപൂജയും നടത്തിയിരുന്നു. അധികം താമസിയാതെതന്നെ കെട്ടിടങ്ങളുടെ പണിയും തുടങ്ങി. ആ വർഷം ഡിസംബർ മാസത്തിൽ സ്വാമിജിയും ഏതാനും ശിഷ്യന്മാരും പുതിയ

മഠത്തിലേക്ക് താമസം മാറ്റി. അധികം താമസിയാതെ എല്ലാ സന്ന്യാസിമാരും അവിടേക്ക് താമസം മാറ്റി. പുതിയമഠം അതിമഹത്തായ ഒരു സ്ഥാപനമായി വളരുമെന്ന് സ്വാമിജി ദൃഢമായി വിശ്വസിച്ചു. എല്ലാ മതങ്ങളും എല്ലാ മതാചാര്യന്മാരും ഒരുപോലെ സമാദരിക്കപ്പെടുന്ന ഒരു മഹനീയ കേന്ദ്രമായി അത് മാറുകയും നൂതനമായ ആശയങ്ങൾ അവിടെനിന്ന് നാമ്പെടുത്ത് ലോകം മുഴുവൻ പ്രചരിക്കുകയും ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ജിജ്ഞാസുക്കളായ സന്ദർശകർ അവിടേക്ക് വന്നെത്തുമെന്നും സ്വാമിജി വിശ്വസിച്ചിരുന്നു.

സ്വാമിജി ആവശ്യപ്പെട്ടതനുസരിച്ച്, അമേരിക്കയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ശാരദാനന്ദസ്വാമികൾ ഇന്ത്യയിലേക്കു മടങ്ങിവന്നു. പുതിയ മഠത്തിലെ കാര്യങ്ങൾ വേണ്ടതുപോലെ നോക്കിനടത്താനായി സ്വാമിജി അദ്ദേഹത്തെ നിയോഗിച്ചു. അങ്ങനെ ആ പ്രവർത്തനം സുഗമമായി പുരോഗമിച്ചു. ആത്മീയവിഷയങ്ങൾ ചർച്ചചെയ്യുവാനും ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ പഠിച്ചു മനസ്സിലാക്കുവാനുമാണ് സന്ന്യാസിമാരുടെ സമയത്തിൽ അധികഭാഗവും നീക്കിവെച്ചിരുന്നത്. കർശനമായ നിയമങ്ങൾക്ക് വിധേയമായിരുന്നു അവരുടെ ജീവിതം. ബ്രഹ്മചാരിമാരിൽ കുറേപ്പേരെ വേദാന്തപ്രചാരകരായി സ്വാമിജി സ്വയം പരിശീലിപ്പിച്ചു. അവരെക്കൊണ്ട് അദ്ദേഹം പതിവായി പ്രഭാഷണങ്ങൾ നടത്തിച്ചു. 1899 തുടക്കത്തിൽ രണ്ടു ശിഷ്യന്മാരെ അദ്ദേഹം ഡാക്കയിലേക്കയച്ചു; സ്വാമി ശാരദാനന്ദനേയും തുരീയാനന്ദനേയും ഗുജറാത്തിലേക്കും. അവരുടെ നാലുപേരുടേയും ദൗത്യം വളരെയേറെ ഫലപ്രദമായിരുന്നു.

## 21. രണ്ടാമതും പാശ്ചാത്യദേശത്തേക്ക്

വേനലിന്റെ ചൂടു കൂടിയതോടെ സ്വാമിജിയുടെ ആരോഗ്യസ്ഥിതി പിന്നേയും മോശമായി. വീണ്ടും ഒരു പാശ്ചാത്യയാത്ര, സ്വാമിജിയുടെ ആരോഗ്യത്തിന് ഗുണകരമായിരിക്കുമെന്ന് ഡോക്ടർമാർ അഭിപ്രായപ്പെട്ടു. സമുദ്രയാത്ര ആരോഗ്യം വീണ്ടെടുക്കാൻ സഹായിക്കും. അങ്ങനെ ഒരിക്കൽക്കൂടി സ്വാമിജി വിദേശയാത്രയ്ക്കു തയ്യാറായി. സ്വാമി തുരീയാനന്ദയും സിസ്റ്റർ നിവേദിതയുമാണ് ആ യാത്രയിൽ സ്വാമിജിയോടൊപ്പം ഉണ്ടായിരുന്നത്.

1899 ജൂൺ 20-ാം തീയതി "ഗോൾക്കൊണ്ട" എന്ന കപ്പലിൽ അവർ യാത്രയായി. വർഷകാലമായിരുന്നു. കടൽ കുറച്ചധികം പ്രക്ഷുബ്ധമായിരുന്ന സമയം. കപ്പൽ മദിരാശിയിൽ നങ്കൂരമിട്ടു. എന്നാൽ ഇന്ത്യ

ക്കാരായ യാത്രക്കാരെ കരയ്ക്കിറങ്ങാൻ അനുവദിച്ചില്ല. കാരണം, കല്ക്കത്ത പ്ലേഗ് ബാധിത പ്രദേശമായിരുന്നല്ലോ. സ്വാമിജിയുടെ നിരവധി സുഹൃത്തുക്കളും ആരാധകരും ചെറുതോണികളിലേറി കപ്പലിന്റെ അരികുപറ്റിനിന്ന് സ്വാമിജിയുമായി സംസാരിച്ചു. പിന്നീട് കപ്പൽ നിന്നത് കൊളംബോവിലാണ്. അവിടെയും ധാരാളംപേർ സ്വാമിജിയെ കാണാനെത്തി. പഴയ സുഹൃത്തുക്കളിൽ പലരേയും സ്വാമിജിക്ക് വീണ്ടും കാണാൻ അവസരമുണ്ടായി..

അപ്പോഴത്തെ കപ്പൽയാത്ര അത്ര സുഖകരമായിരുന്നില്ല, കോളു കൊണ്ട കടൽ. കപ്പൽ വല്ലാതെ ആടിയുലഞ്ഞുകൊണ്ടാണ് മുന്നോട്ടു പോയിരുന്നത്. എന്നിട്ടും ആ ദിവസങ്ങൾ അവിസ്മരണീയമായിരുന്നു. തന്നോടൊപ്പം യാത്ര ചെയ്തിരുന്ന ശിഷ്യന്മാരോട് സ്വാമിജി ദീർഘ നേരം സംസാരിച്ചിരിക്കുക പതിവായിരുന്നു. ഇന്ത്യയെപ്പറ്റിയും ഹിന്ദു മതത്തെപ്പറ്റിയും അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും അദ്ദേഹം അവർക്ക് പറഞ്ഞുകൊടുത്തു. രസകരമായ ഈ സംഭാഷണങ്ങൾ കപ്പലിൽ സമയംപോകാൻ അവരെ സഹായിച്ചു. അങ്ങനെ ജൂലായ് 1-ാം തീയതി അവർ ലണ്ടനിൽ കരയ്ക്കിറങ്ങി. രണ്ടാഴ്ച അവിടെ തങ്ങിയതിനുശേഷം സ്വാമിജി അമേരിക്കയിലേക്ക് യാത്ര തുടർന്നു. അമേരിക്കയിൽനിന്ന് രണ്ടു വനിതകൾ സ്വാമിജിയെ കൂട്ടിക്കൊണ്ടുപോകാനായി ലണ്ടനിൽ വന്നിരുന്നു. അവരേയുംകൂടി തന്റെ സംഘത്തിൽ ചേർത്തു കൊണ്ടാണ് അദ്ദേഹം അറ്റ്ലാന്റിക് സമുദ്രം കടന്നത്. ഈ യാത്ര തീർത്തും സുഖകരമായിരുന്നു. പത്തുദിവസത്തെ കടൽയാത്രയ്ക്കു ശേഷം അവർ ന്യൂയോർക്ക് തുറമുഖത്തെത്തി. സ്വാമിജി ന്യൂയോർക്ക് നഗരത്തിൽ താമസിച്ചില്ല. നേരിട്ട് ലെഗ്ഗറ്റ് ദമ്പതിമാരുടെ ഗ്രാമീണ വസതിയിലേക്കാണ് പോയത്. അവർ രണ്ടുപേരും അദ്ദേഹത്തിന് വളരെ പ്രിയപ്പെട്ട സുഹൃത്തുക്കളായിരുന്നു. ന്യൂയോർക്ക് നഗരത്തിൽനിന്ന് 150 നാഴിക അകലെ, കാറ്റ്സ്കിൽ മലയരികിലായിരുന്നു ആ ഗ്രാമം. വളരെയേറെ ശാന്തവും സുന്ദരവുമായ പ്രദേശം. നവംബർമാസംവരെ അദ്ദേഹം അവിടെത്തന്നെയാണ് താമസിച്ചത്. വേണ്ടത്ര വിശ്രമം ലഭിച്ചതുമൂലം അദ്ദേഹത്തിന്റെ ആരോഗ്യനിലയും സാരമായി മെച്ചപ്പെട്ടു. അവിടെവെച്ച് സ്വാമി അഭേദാനന്ദയെ കണ്ടതും അദ്ദേഹത്തിന് ഏറെ സന്തോഷം നല്കി. ശ്രീരാമകൃഷ്ണമിഷന്റെ അമേരിക്കയിലെ പ്രവർത്തനങ്ങൾ അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് നടന്നുവന്നിരുന്നത്. ന്യൂയോർക്കിലെ "വേദാന്ത സൊസൈറ്റി"യുടെ ചുമതലയും അദ്ദേഹത്തിനായിരുന്നു.

ആരോഗ്യം കുറെയൊക്കെ പഴയ മട്ടിലായി. സ്വാമിജി ന്യൂയോർക്ക് നഗരത്തിലേക്ക് താമസം മാറ്റി. അവിടെ സ്വാമിജി വേദാന്തസംബന്ധിയായ ക്ലാസ്സുകളെടുത്തു. പഴയ സുഹൃത്തുക്കളേയും ശിഷ്യന്മാരേയും കണ്ടു. സ്വാമിജി ഒരിക്കൽക്കൂടി ആ നഗരത്തിൽ എത്തിയതിൽ അവരെല്ലാവരും അത്യധികം സന്തോഷിച്ചു. പലരും അദ്ദേഹത്തെ നേരിൽ കണ്ടിരുന്നില്ല. പുസ്തകങ്ങളിലൂടെ മാത്രമേ സ്വാമിജിയെ പരിചയപ്പെട്ടിരുന്നുള്ളൂ. തങ്ങളുടെ ആ ആചാര്യനെ നേരിട്ടു കണ്ടു സംസാരിക്കാൻ കഴിഞ്ഞത് അവരിലെല്ലാവരിലും കൃതാർത്ഥത ഉളവാക്കി. രണ്ടാഴ്ചയ്ക്കുശേഷം അമേരിക്കയുടെ പടിഞ്ഞാറേ തീരത്തുള്ള കാലിഫോർണിയയിലേക്ക് സ്വാമിജി യാത്രയായി. ആദ്യം പോയത് ലോസ് ഏഞ്ചൽസിലേക്കാണ്. സ്വാമിജിയെ കാണാനും പ്രസംഗം കേൾക്കാനും അവിടെയുള്ളവർ ആകാംക്ഷാഭരിതരായിരുന്നു. പത്രങ്ങളിലെ വാർത്തകൾ വായിച്ചും സ്വാമിജിയുടെ പുസ്തകങ്ങൾ വായിച്ചും അവർ അദ്ദേഹത്തെക്കുറിച്ച് കുറെയൊക്കെ മനസ്സിലാക്കിയിരുന്നു.

അതുകൊണ്ടുതന്നെ ധാരാളം പ്രസംഗങ്ങളും അദ്ദേഹത്തിന് അവിടെ നടത്തേണ്ടിവന്നു. ചില പ്രസംഗങ്ങൾക്കിടയിൽ അദ്ദേഹം രാമായണത്തിലേയും മഹാഭാരതത്തിലേയും കഥകൾ പറയുമായിരുന്നു.

ഫെബ്രുവരിമാസത്തിൽ സ്വാമിജി സാൻഫ്രാൻസിസ്കോയിലെത്തി. വലിയ ആൾത്തിരക്കായിരുന്നു അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ കേൾക്കാൻ. ജനങ്ങളുടെ താത്പര്യം കണക്കിലെടുത്ത് സ്വാമിജി പലപ്പോഴും പ്രത്യേകം ക്ലാസ്സുകളും എടുത്തിരുന്നു. അദ്ദേഹം അവർക്ക് വേദാന്തതത്ത്വങ്ങൾ പറഞ്ഞുകൊടുത്തു. ഗീത പഠിപ്പിച്ചു. ധ്യാനിക്കേണ്ടവിധവും പരിശീലിപ്പിച്ചു. ക്ലാസ്സുകൾ സൗകര്യമായി നടത്താൻവേണ്ടി വലിയൊരു ഫ്ളാറ്റുതന്നെ അദ്ദേഹം അവിടെ വാടകയ്ക്കെടുത്തു. പൊതുവേദികളിൽ ധാരാളമായി പ്രസംഗിച്ചു. അതിനുപുറമേ സമീപപ്രദേശത്തുള്ള പല പട്ടണങ്ങളിലുംപോയി പ്രസംഗങ്ങൾ നടത്തി. സ്വാമിജിയുടെ ക്ലാസ്സുകളിലേക്ക് വളരെയധികംപേർ വന്നുചേരുന്നുണ്ടായിരുന്നു. ഒടുവിൽ അദ്ദേഹം സാൻഫ്രാൻസിസ്കോയിലും ഒരു "വേദാന്ത സൊസൈറ്റി" ആരംഭിച്ചു.

ഒരിക്കൽ അദ്ദേഹം അമേരിക്കയിലെ ഒരു പട്ടണത്തിൽ പുഴയോരത്തുകൂടി നടക്കുകയായിരുന്നു. നദിയിലൂടെ ഏതാനും മുട്ടത്തോടുകൾ ഒഴുകിനീങ്ങിയിരുന്നു. അതിന്മേൽ ഉന്നംവെച്ച് വെടിവെച്ചുകൊണ്ട് ഏതാനും ചെറുപ്പക്കാരും അവിടെ നിന്നിരുന്നു. എന്നാൽ അവരുടെ ഉന്നം പിഴച്ചുകൊണ്ടിരുന്നു. ഒരാൾക്കും വെടിയുണ്ട ലക്ഷ്യത്തിലെത്തി

ക്കാനായില്ല. അതുകണ്ട് സ്വാമിജിക്ക് കൗതുകംതോന്നി. ഒരു ചെറു ചിരിയോടെ സ്വാമിജി നില്ക്കുന്നതുകണ്ടപ്പോൾ അവർക്ക് നീരസം തോന്നി. തങ്ങളെ പരിഹസിച്ചുകൊണ്ടാണ് അദ്ദേഹം ചിരിക്കുന്നതെന്നാണ് അവർ കരുതിയത്. "താങ്കൾ വിചാരിക്കുന്നപോലെ എളുപ്പമല്ല ഈ കാര്യം.... വേണമെങ്കിൽ ഒന്നു പരീക്ഷിച്ചുനോക്കിക്കൊള്ളൂ". ഒരു വെല്ലുവിളിയുടെമട്ടിൽ അവർ അദ്ദേഹത്തിന്റെ നേരേ തോക്കു നീട്ടി. സ്വാമിജി മടികൂടാതെ ആ തോക്കുവാങ്ങി ഉന്നം തെറ്റാതെ ഒഴുകിപ്പോകുന്ന മുട്ടത്തോടുകൾക്കുനേരേ വെടിവെച്ചു. ഒരിക്കലല്ല, പലതവണ. ഒരു വിദഗ്ദ്ധന്റെ കൈയിൽനിന്ന് സ്വാമിജി നല്ല പരിശീലനം നേടിയിട്ടുണ്ടാകണം എന്ന് ആ ചെറുപ്പക്കാർ അനുമാനിച്ചു. അല്ലാതെ ഇത്ര കൃത്യമായി വെടിവെക്കുന്നതെങ്ങനെ? എന്നാൽ താൻ ആദ്യമായാണ് ഒരു തോക്ക് കൈയിലെടുക്കുന്നത് എന്ന് സ്വാമിജി പറഞ്ഞപ്പോൾ അവർ അക്ഷരാർത്ഥത്തിൽത്തന്നെ അത്ഭുതസ്തബ്ധരായി. മനസ്സിന്റെ ഏകാഗ്രതയാണ് തന്റെ വിജയത്തിനു കാരണം എന്നുകൂടി അദ്ദേഹം അവർക്ക് പറഞ്ഞുകൊടുത്തു.

സ്വാമിജിയുടെ ശിഷ്യന്മാരിൽ ഒരാൾ ദാനമായി അദ്ദേഹത്തിന് കുറച്ചു ഭൂമി കൊടുത്തു. ഒരാശ്രമം അവിടെ പണിയട്ടെ എന്നായിരുന്നു



*സ്വാമിജി അവരിൽനിന്ന് തോക്കുവാങ്ങി ഒരു ഡസനോളം ഷെല്ലിനു വെടിവെച്ചു.*

ആ ശിഷ്യന്റെ മോഹം. വളരെ പ്രശാന്തരമണീയമായ സ്ഥലം. ഏറ്റവും അടുത്തുള്ള പട്ടണവും ഗ്രാമവുംപോലും കുറേ ഏറെ ദൂരെയായിരുന്നു. ആ വർഷാന്ത്യത്തിൽ തുരീയാനന്ദസ്വാമിയും പന്ത്രണ്ടു ശിഷ്യന്മാരും അവിടെ എത്തി ആശ്രമം തുടങ്ങി. ഇന്നത് അറിയപ്പെടുന്നത് "ശാന്തി ആശ്രമം" എന്ന പേരിലാണ്.

തന്റെ പതിവനുസരിച്ച് അവിടേയും വിശ്രമമില്ലാതെ സ്വാമിജി തന്റെ പണികൾ തുടർന്നുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതിയും അത്ര നന്നായിരുന്നില്ല. ന്യൂയോർക്ക് നഗരത്തിൽ താമസിക്കുന്ന അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ, ലെഗ്ഗറ്റ് ദമ്പതികൾ ഇതു കേട്ട് ഉത്കണ്ഠാകുലരായി. തങ്ങളോടൊപ്പം പാരീസിലേക്കു ചെല്ലാൻ അവർ അദ്ദേഹത്തെ ക്ഷണിച്ചു. പാരീസിൽ ആ കാലത്ത് നടക്കാനിരുന്ന "സർവ്വമത ചരിത്ര സമ്മേളന"ത്തിൽ പങ്കെടുക്കുവാനും സ്വാമിജിക്ക് ക്ഷണം ലഭിച്ചിരുന്നു. പോകുന്നതിനുമുമ്പ് ഏതാനും ആഴ്ചകൾ ന്യൂയോർക്ക് നഗരത്തിൽ താമസിക്കണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം കാലിഫോർണിയയിൽ നിന്ന് വീണ്ടും ന്യൂയോർക്കിലേക്ക് യാത്രയായി. സാമാന്യത്തിലധികം നീണ്ട ഒരു യാത്ര. അവിടെ ചെന്നപ്പോഴേക്കും അദ്ദേഹം വല്ലാതെ അവശനായിരുന്നു. എന്നാലും ഏതാനും പ്രസംഗങ്ങൾ അവിടേയും നടത്തുകയുണ്ടായി. ആദ്യകാല സുഹൃത്തുക്കളേയും സ്വാമിജി കണ്ടുസംസാരിച്ചു. ''വേദാന്ത സൊസൈറ്റി'' കൈവരിച്ച പുരോഗതി.... സ്വാമിജിയുടെ മനം കുളിർപ്പിച്ചു.

## 22. യൂറോപ്പിലേക്ക്

സ്വാമിജി യൂറോപ്പിലേക്ക് യാത്രയായി. 1900-ാമാണ്ട് ആഗസ്റ്റിലാണ് അദ്ദേഹം ന്യൂയോർക്കിൽനിന്ന് പാരീസിലെത്തിയത്. ലെഗ്ഗറ്റ് ദമ്പതികൾക്ക് പാരീസിൽ മനോഹരമായൊരു വീടുണ്ടായിരുന്നു. അവരോടൊപ്പം അവിടെത്തന്നെയാണ് സ്വാമിജി താമസിച്ചത്. പ്രമുഖരായ പല വ്യക്തികളേയും കാണാനും സംഭാഷണങ്ങൾ നടത്താനും അദ്ദേഹത്തിന് അവസരം ലഭിച്ചു. സ്വന്തം ആശയങ്ങൾ പ്രചരിപ്പിക്കുവാനുള്ള നല്ലൊരു ഉപാധിയായിരുന്നു അത്.

പാരീസിൽ താമസിച്ച കാലത്തെ പ്രധാന സംഭവം 'സർവ്വമത ചരിത്രസമ്മേളനം' തന്നെയായിരുന്നു. അമേരിക്കയിലെ താമസക്കാലത്ത് സ്വാമിജി ഫ്രഞ്ചുഭാഷ പഠിക്കാൻ തുടങ്ങിയിരുന്നു. ഇപ്പോൾ കൂടുതൽ ഗൗരവത്തോടെ അദ്ദേഹം ആ ഭാഷ സ്വായത്തമാക്കാനുള്ള

ശ്രമം തുടർന്നു. സമ്മേളനത്തിൽ ഫ്രഞ്ചുഭാഷയിൽ സംസാരിക്കണമെന്നായിരുന്നു സ്വാമിജിയുടെ മോഹം. അതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു. സങ്കീർണമായ ചോദ്യങ്ങൾക്കുപോലും അദ്ദേഹം ഫ്രഞ്ചുഭാഷയിൽ ഉത്തരം നല്കി.

പക്ഷേ അദ്ദേഹത്തിന്റെ ശരീരത്തിന് തീരെ സുഖമില്ലായിരുന്നു. എന്നിട്ടും രണ്ടു പ്രാവശ്യം സ്വാമിജി സമ്മേളനത്തിൽ സംസാരിക്കുകയുണ്ടായി. മറ്റു പണ്ഡിതന്മാരിലും അദ്ദേഹത്തിന്റെ പ്രസംഗം വലിയ മതിപ്പുളവാക്കി. സ്വാമിജി കൂടുതൽ പ്രസിദ്ധനായി. പ്രധാനപ്പെട്ട പല വ്യക്തികളും അദ്ദേഹത്തെ കണ്ടു സംസാരിക്കുവാനായി വരുകയുണ്ടായി. ആ സമയത്ത് മഹാനായ ഭാരതീയശാസ്ത്രജ്ഞൻ ഡോക്ടർ ജെ. സി. ബോസ് പാരീസിലുണ്ടായിരുന്നു. അദ്ദേഹത്തെ സ്വാമിജി പല തവണ കാണുകയുണ്ടായി. സ്വന്തം നാട്ടുകാരന്റെ ശാസ്ത്രീയമായ കണ്ടുപിടിത്തങ്ങൾ... സ്വാമിജി അതിൽ വളരെയധികം അഭിമാനംകൊണ്ടു. സ്വാമിജി അന്ന് യൂറോപ്പിൽ പലയിടത്തും പര്യടനം നടത്തുകയുണ്ടായി. ആസ്ട്രിയയും ടർക്കിയും ആയിടയ്ക്ക് അദ്ദേഹം സന്ദർശിച്ചു. ഇന്ന് ഇസ്താംബുൾ എന്നു വിളിക്കുന്ന അന്നത്തെ കോൺസ്റ്റാന്റിനോപ്പിളിൽ അദ്ദേഹം കുറേ ദിവസങ്ങളോളം താമസിക്കുകയുണ്ടായി. പ്രധാനപ്പെട്ട പല സ്ഥലങ്ങളും അദ്ദേഹം അവിടെ ചെന്നു കാണുകയുണ്ടായി. ഏതാനും പ്രമുഖ വ്യക്തികളുമായും പരിചയപ്പെടാൻ ആ സന്ദർശനം പ്രയോജനപ്പെട്ടു.

അവിടെനിന്ന് കപ്പൽമാർഗ്ഗം സ്വാമിജി ഗ്രീസിലേക്ക് യാത്രയായി. ഏതാനും ദിവസം അവിടെ തങ്ങിയതിനുശേഷം ഈജിപ്റ്റിലേക്ക് യാത്ര തുടർന്നു. ഈ യാത്രകളിലെല്ലാം ധാരാളം സുഹൃത്തുക്കൾ അദ്ദേഹത്തെ അനുഗമിച്ചിരുന്നു. കെയ്റോവിലെ മ്യൂസിയവും പിരമിഡും അദ്ദേഹത്തെ വളരെയധികം ആകർഷിച്ചു. ക്രമേണ കാഴ്ചകൾ കാണാനുള്ള രസം കുറഞ്ഞു. മനസ്സ് സദാ ഈശ്വരചിന്തയിൽ മഗ്നമായി. ലോകത്തിലെ കാഴ്ചകളൊന്നും കാണണമെന്ന തോന്നലേ ഇല്ലാതായി. സ്വാമിജി ഇന്ത്യയിലേക്ക് മടങ്ങാനായി തിടുക്കംകൂട്ടിത്തുടങ്ങി. ഒരുദിവസം സുഹൃത്തുക്കളോട് തുറന്നു പറയുകയും ചെയ്തു "ഞാൻ ഇന്ത്യയിലേക്ക് മടങ്ങുകയാണ്, താമസമില്ല". ആ വാക്കുകൾ അവരെ വല്ലാതെ സങ്കടപ്പെടുത്തി.

## 23. ഇന്ത്യയിലേക്കു മടങ്ങുന്നു.

ഇന്ത്യയിലേക്കു പോകുന്ന ആദ്യത്തെ കപ്പലിൽത്തന്നെ സ്വാമിജി

യാത്രയായി. ഈ തവണ ആരും കൂടെ ഉണ്ടായിരുന്നില്ല. താൻ തിരിച്ചു വരുന്നുവെന്ന് നാട്ടിൽ ആരേയും അദ്ദേഹം അറിയിച്ചിരുന്നില്ല. 1900 -ാമാണ്ട് ഡിസംബർ 9-ാം തീയതി രാത്രി അല്പം വൈകിയിട്ടാണ് സ്വാമിജി ബേലൂർമഠത്തിൽ എത്തിച്ചേർന്നത്. കപ്പൽ ഇന്ത്യയുടെ കരയിലെത്തിയപ്പോൾത്തന്നെ സ്വാമിജിയുടെ മനസ്സ് സന്തോഷംകൊണ്ട് തുളുമ്പാൻ തുടങ്ങിയിരുന്നു. അദ്ദേഹത്തിന്റെ വരവിനെക്കുറിച്ച് ഒരാളും അറിഞ്ഞിരുന്നില്ലല്ലോ. അദ്ദേഹം പടിക്കലെത്തിയത് പാശ്ചാത്യരീതിയിലുള്ള വേഷം ധരിച്ചിട്ടായിരുന്നു. കാവൽക്കാരൻ അദ്ദേഹത്തെ തിരിച്ചറിഞ്ഞില്ല. അതുകൊണ്ടുതന്നെ അകത്തേക്ക് കടത്തിവിട്ടതുമില്ല. അയാൾ അകത്തേക്കോടി മറ്റു സ്വാമിമാരെ വിവരമറിയിച്ചു. "ഒരു സായ്പ് വന്ന് പടിക്കൽ നില്ക്കുന്നു". അവരെല്ലാവരും അത്താഴം കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു.

"സായ്പോ?" അവർക്ക് ആളെ പിടികിട്ടിയില്ല. ആരായിരിക്കും? എന്തിനുവേണ്ടിയായിരിക്കും? അവർ പടിക്കലേക്ക് അന്വേഷിക്കാനായി ചെല്ലുംമുമ്പേതന്നെ "സായ്പ്" സ്വയം അവിടേക്ക് കയറിച്ചെന്നിരുന്നു. "സ്വാമിജി വന്നു... സ്വാമിജി വന്നു...." എല്ലാവരും ഉത്സാഹത്തോടെ പിന്നേയും പിന്നേയും വിളിച്ചുപറഞ്ഞു. അദ്ദേഹത്തെ പായ വിരിച്ചിരുത്തി, ഒരു തളിക നിറയെ കിച്ചടി വിളമ്പിക്കൊടുത്തു. വയറു നിറയെ സ്വാമിജി ആസ്വദിച്ചു കഴിച്ചു. മാസങ്ങളോളമായി അദ്ദേഹം വേണ്ടവിധത്തിൽ ഭക്ഷണം കഴിച്ചിരുന്നില്ല. മണിക്കൂറുകളോളം ആ രാത്രി അവരെല്ലാവരും സംസാരിച്ചുകൊണ്ടിരുന്നു. സ്വാമിജി തന്റെ യാത്രാനുഭവങ്ങളും വിദേശവാസകാലത്തെ വിശേഷങ്ങളും അവരുമായി സസന്തോഷം പങ്കുവെച്ചു.

സ്വാമിജിയോട് പറയാനായി ഒരു ദുഃഖവാർത്ത അവർ ഒതുക്കിപ്പിടിച്ചിരുന്നു. അദ്ദേഹത്തിന്റെ വിദേശസുഹൃത്തുക്കളിൽ ഏറ്റവും പ്രിയപ്പെട്ട മിസ്റ്റർ ജെ. എച്ച്. സേവിയർ ആയിടയ്ക്ക് അന്തരിച്ചിരുന്നു. സേവിയർ ദമ്പതികൾ അവരുടേതായ എല്ലാംതന്നെ സ്വാമിജിക്കുവേണ്ടി ത്യജിച്ചിരുന്നു. ആദ്യയാത്രകഴിഞ്ഞ് സ്വാമിജി വിദേശത്തുനിന്ന് നാട്ടിലെത്തിയപ്പോൾ അവർ രണ്ടുപേരും അദ്ദേഹത്തോടൊപ്പം വന്നിരുന്നു. ഇന്ത്യയിൽ പലയിടത്തും അവർ സ്വാമിജിയോടൊപ്പം യാത്രചെയ്തു. അവസാനം ഹിമാലയത്തിൽ സ്ഥിരതാമസവുമാക്കി. ഹിമാലയത്തിലെ മായാവതിയിൽ അവർ ഒരു ആശ്രമം സ്ഥാപിച്ചു. ഇപ്പോഴിതാ മിസ്റ്റർ സേവിയർ മരിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ പത്നി അനുഭവിക്കുന്ന അഗാധമായ ദുഃഖം സ്വാമിജിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഉടനെത്തന്നെ അവരെ

ചെന്നുകണ്ട് സാന്ത്വനിപ്പിക്കാൻ ആ ഹൃദയം വെമ്പി. താൻ വരുന്ന വിവരമറിയിച്ചുകൊണ്ട് അദ്ദേഹം മായാവതിയിലേക്ക് കമ്പി അടിച്ചു.

ശീതകാലത്തിന്റെ മദ്ധ്യത്തിലായിരുന്നു സ്വാമിജിയുടെ മായാവതി യാത്ര. ആഴത്തിൽ മഞ്ഞുവീഴുന്ന സമയം. കഠിനമായ തണുപ്പും, പ്രതികൂലമായ കാലാവസ്ഥയും യാത്രാക്ലേശങ്ങളും. എന്നിട്ടും അദ്ദേഹം യാത്ര മാറ്റിവെച്ചില്ല. 1901 ജനുവരി 3-ാം തീയതിയാണ് സ്വാമിജി മായാവതിയിലെത്തിയത്. മിസ്സിസ് സേവിയറിനും ആശ്രമവാസികളായ മറ്റു സന്ന്യാസിമാർക്കും സ്വാമിജിയുടെ വരവ് അളവറ്റ ആനന്ദം പകർന്നു. മഞ്ഞുമൂടിക്കിടക്കുന്ന പാതകളും, ഭയങ്കരമായ തണുപ്പും വകവെക്കാതെ അദ്ദേഹം വളരെ ദൂരം നടന്നുപോവുക പതിവായിരുന്നു. അവിടത്തെ അന്തേവാസികളുമായി ദീർഘനേരം സംസാരിച്ചിരിക്കാനും അദ്ദേഹത്തിനിഷ്ടമായിരുന്നു. രണ്ടാഴ്ച അവിടെ താമസിച്ചതിനുശേഷം അദ്ദേഹം ബേലൂർമഠത്തിലേക്കുതന്നെ മടങ്ങിവന്നു.

ഏതാനും ആഴ്ചകൾ ബേലൂർ മഠത്തിൽ കഴിച്ചതിനുശേഷം സ്വാമിജി കിഴക്കൻ ബംഗാളിലെ ഡാക്കയിലേക്ക് യാത്രയായി. അദ്ദേഹത്തിന്റെ ആരോഗ്യനില വീണ്ടും മോശമാവുകയായിരുന്നു. ഡാക്കയാത്ര അദ്ദേഹത്തിന് സുഖം നല്കുമെന്ന് എല്ലാവരും പ്രതീക്ഷിച്ചു. മാർച്ച് 18-ാം തീയതിയാണ് അദ്ദേഹം കല്ക്കത്തയിൽനിന്നു പുറപ്പെട്ടത്. ഒരു സംഘം സന്ന്യാസിമാരും അദ്ദേഹത്തെ അനുഗമിച്ചു. സ്വാമിജിയുടെ അമ്മയും സംഘത്തിൽ ഉണ്ടായിരുന്നു. ഡാക്കയിൽ നൂറുകണക്കിന് ഭക്തന്മാർ അദ്ദേഹത്തെ കാണാനും പ്രസംഗം കേൾക്കാനുമായി തിങ്ങിക്കൂടി. ദേഹസുഖം ഇല്ലാതിരുന്നിട്ടും ഡാക്കയിൽ നീണ്ട രണ്ടു പ്രസംഗങ്ങൾ അദ്ദേഹം നടത്തുകയുണ്ടായി. ഡാക്കയുടെ സമീപത്തുള്ള ഏതാനും തീർത്ഥസ്ഥാനങ്ങൾ അദ്ദേഹം സന്ദർശിച്ചു. ആസാമിലെ ഗോഹാട്ടിയിലും കുറച്ചുദിവസം സ്വാമിജി താമസിക്കുകയുണ്ടായി. അവിടേയും മൂന്നു പ്രസംഗങ്ങൾ അദ്ദേഹം നടത്തി.

സ്വാമിജിക്ക് വീണ്ടും സുഖമില്ലാതായി. അദ്ദേഹത്തെ പ്രമേഹം ബാധിച്ചിരുന്നു. ഡാക്കയിൽവച്ച് ആസ്തമയും അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. അദ്ദേഹം ആസാമിലെ ഷില്ലോങ്ങിലേക്കു പോകാൻ തീർച്ചയാക്കി. അവിടത്തെ വരണ്ട കാലാവസ്ഥ തനിക്കു ഗുണം ചെയ്യുമെന്ന് അദ്ദേഹം കരുതി. ഷില്ലോങ്ങിലെ ചീഫ് കമ്മീഷണറായ സർ ഹെന്റി കോട്ടൻ ഇന്ത്യയുടെ അനുഭാവിയായിരുന്നു. അദ്ദേഹവുമായി സ്വാമിജി ചർച്ചകൾ നടത്തി. അവിടേയും സ്വാമിജിയുടെ പ്രസംഗം കേൾക്കാൻ വമ്പിച്ച ജനക്കൂട്ടമുണ്ടായിരുന്നു.

## 24. അവസാന ദിവസങ്ങൾ

മെയ് മാസത്തിൽ സ്വാമിജി ബേലൂർമഠത്തിൽ തിരിച്ചെത്തി. അദ്ദേഹത്തിന്റെ അസുഖങ്ങൾക്ക് ഒട്ടും ശമനമുണ്ടായില്ല. എന്നാലും സന്ദർശകരെ സ്വീകരിക്കുവാനും അവർക്കുവേണ്ട ആദ്ധ്യാത്മികസാന്ത്വനം നല്കാനും അദ്ദേഹത്തിനെപ്പോഴും ഉത്സാഹമായിരുന്നു. സന്ന്യാസിമാർക്കും ബ്രഹ്മചാരിമാർക്കുംവേണ്ടി നടത്തിയിരുന്ന ക്ലാസ്സുകളും മുടക്കംകൂടാതെ അദ്ദേഹം തുടർന്നുകൊണ്ടുപോയി. പലപ്പോഴും ഉറക്കെ അദ്ദേഹം കീർത്തനങ്ങൾ പാടുമായിരുന്നു. ആശ്രമത്തിലെ സന്ന്യാസിമാർക്കായി അദ്ദേഹം കൃത്യമായ നിയമങ്ങൾ നിർമ്മിച്ചു. അവരെല്ലാവരും അത് യഥാവിധി പാലിക്കുകയും ചെയ്തു. അതിരാവിലെ സന്ന്യാസിമാർ എഴുന്നേറ്റ് ധ്യാനിക്കണമെന്നത് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. താനും ആ നിഷ്ഠ മുടക്കം കൂടാതെ പാലിച്ചുപോന്നിരുന്നു. ബേലൂർമഠത്തിലെ എല്ലാ കാര്യങ്ങളിലും സ്വാമിജിക്ക് അതീവ താത്പര്യമായിരുന്നു. ഉദ്യാനവും പശുക്കളും പാചകവും മറ്റു കാര്യങ്ങളും..... എല്ലായിടത്തും ഒരുപോലെ അദ്ദേഹത്തിന്റെ ശ്രദ്ധചെന്നെത്തി.

മൃഗങ്ങളോട് സ്വാമിജിക്ക് പ്രത്യേകമായൊരു മമത ഉണ്ടായിരുന്നു. മഠത്തിൽ ധാരാളം മൃഗങ്ങളുമുണ്ടായിരുന്നു. ബാഗാ എന്നൊരു നായ, ഹൻസി–അരയന്നപ്പിട– എന്നു വിളിച്ചിരുന്ന ഒരു പെണ്ണാട്, അതിനു പുറമെ കുറെ പശുക്കളും ചെമ്മരിയാടുകളും. ഒരുപറ്റം താറാവുകളും, ഒരു കൊറ്റിയും, ഒരു കലമാനുംകൂടി ആ പരിസരത്ത് വിഹരിച്ചിരുന്നു. മാതൃ എന്ന് സ്വാമിജി പേരിട്ട ആട്ടിൻകുട്ടി പലപ്പോഴും രാത്രി ഉറങ്ങിയിരുന്നത് അദ്ദേഹത്തിന്റെ മുറിയിലായിരുന്നു. എന്നാലും മൃഗരാജൻ ബാഗ തന്നെയായിരുന്നു. ഒരിക്കൽ അവൻ എന്തോ വികൃതി കാണിച്ചു. ചില സന്ന്യാസിമാർ അവനെ പിടിച്ച് പുഴയ്ക്കക്കരെ കൊണ്ടുവിട്ടുപോന്നു. പക്ഷേ ബാഗ മഠത്തിലേക്കുതന്നെ തിരിച്ചുവന്നു. അവൻ ഒരു കടത്തുവള്ളത്തിലേക്കു ചാടിക്കയറി. തോണിക്കാരൻ ഉന്തി താഴെയിടാൻ ശ്രമിച്ചപ്പോൾ അവൻ ഉറക്കെ കുരച്ച് ഭീഷണിപ്പെടുത്തി. അയാൾ പേടിച്ച്, നായയേയുംകൊണ്ട് തോണി തുഴഞ്ഞ് ഇക്കരെ വന്നെത്തി. നേരം പുലർന്നപ്പോൾ സ്വാമിജി കണ്ടു, തലേന്നാൾ കാട്ടിൽ കളഞ്ഞ ബാഗ തിരിച്ചെത്തി തന്റെ വാതില്ക്കൽത്തന്നെ കാത്തുകിടക്കുന്നു. അവനെ പുറത്തുതട്ടി സന്തോഷിപ്പിച്ചുകൊണ്ട് സ്വാമിജി മറ്റുള്ളവരോട് പറഞ്ഞു: “അവനെ ഇനി എങ്ങും പറഞ്ഞയയ്ക്കേണ്ട, അവൻ ഇനി ഇവിടെ കഴിഞ്ഞോട്ടെ”.

1901 ഒക്ടോബറിൽ ബേലൂർമഠത്തിൽ ദുർഗാപൂജ കേമമായി കൊണ്ടാടുകയുണ്ടായി. ശ്രീരാമകൃഷ്ണ ഭക്തന്മാരും അനുഭാവികളുമായി നിരവധിപേർ അന്നവിടെ എത്തിച്ചേർന്നു. ആഘോഷങ്ങളെല്ലാം അതിഗംഭീരമായിരുന്നു. നൂറുകണക്കിനാളുകൾക്കിടയിൽ പ്രസാദവിതരണവും നടത്തി. അതിനുശേഷം സ്വാമിജി ലക്ഷ്മീപൂജയും കാളീപൂജയും നിർവ്വഹിച്ചു.

സ്വാമിജിയുടെ ആരോഗ്യസ്ഥിതി ക്രമേണ മോശമായി വരികയായിരുന്നു. ദിവസങ്ങളോളം കിടപ്പിൽത്തന്നെ കഴിയേണ്ടിവന്നു. ഏതാനും ദിവസത്തെ പൂർണവിശ്രമത്തിനുശേഷം കുറച്ചൊന്നു സുഖപ്പെടും. എന്നാലും പഴയതുപോലെ കർമ്മനിരതനാകാൻ അദ്ദേഹത്തിനു സാധിച്ചില്ല.

ആ വർഷാവസാനത്തിൽ ജപ്പാനിൽനിന്നുള്ള രണ്ടു പണ്ഡിതന്മാർ സ്വാമിജിയെ കാണാനായി ബേലൂർമഠത്തിലെത്തി. ജപ്പാനിൽ നടത്താൻ ഉദ്ദേശിക്കുന്ന ഒരു മതസമ്മേളനത്തിൽ സ്വാമിജിയും പങ്കെടുക്കണമെന്ന് അവർ ആഗ്രഹിച്ചു. സ്വാമിജിക്ക് പോയാൽക്കൊള്ളാമെന്നുണ്ടായിരുന്നു. പക്ഷേ ദേഹസ്ഥിതി ഒട്ടും അനുകൂലമല്ലായിരുന്നു. എന്നിട്ടും ജപ്പാനിൽനിന്നുവന്ന മിസ്റ്റർ ഒക്കാകൂറയോടൊപ്പം അദ്ദേഹം കാശിയും ബോധഗയയും സന്ദർശിക്കുകയുണ്ടായി. കാശിയിൽ ധാരാളമാളുകൾ സ്വാമിജിയെ കാണാനെത്തി. ബനാറസ്സിൽ ഒരു മഠം സ്ഥാപിക്കാൻ വേണ്ട ധനസഹായം ചെയ്യാമെന്ന് ബിംഗയിലെ മഹാരാജാവ് വാഗ്ദാനം ചെയ്തു. സ്വാമിജി സന്തോഷപൂർവ്വം ആ സഹായം സ്വീകരിച്ചു. താമസിയാതെ അവിടെ ശ്രീരാമകൃഷ്ണമഠം സ്ഥാപിക്കുവാനായി ശിവാനന്ദസ്വാമിയെ പറഞ്ഞയയ്ക്കുകയും ചെയ്തു.

ബനാറസ്സിൽ സ്വാമിജിക്ക് നിരവധി അനുഭാവികളുണ്ടായിരുന്നു; അദ്ദേഹത്തിന്റെ ആശയങ്ങളെ ഹൃദയപൂർവ്വം പിന്തുടരുന്ന കുറേ ചെറുപ്പക്കാർ. അവർ ചെറിയൊരു വീട് വാടകയ്ക്കെടുത്ത് ദരിദ്രരും രോഗികളും അനാഥരുമായവരെ സഹായിച്ചുകൊണ്ടിരുന്നു. സ്വന്തം സുഖസൗകര്യങ്ങളെക്കുറിച്ച് ചിന്തിക്കാതെയാണ് അവർ ഇങ്ങനെ അഗതിസേവ ചെയ്തിരുന്നത്. നിസ്വാർത്ഥമായി അവർ ചെയ്തുവരുന്ന ഈ സേവനം സ്വാമിജിയെ അത്യധികം സന്തോഷിപ്പിച്ചു. അവരെക്കുറിച്ച് അദ്ദേഹത്തിന് അളവറ്റ അഭിമാനവും തോന്നി. ബനാറസിലെ അന്നത്തെ താമസം സ്വാമിജി തികച്ചും ആസ്വദിച്ചു. കാലാവസ്ഥയും സുഖകരമായിരുന്നു. അദ്ദേഹത്തിന്റെ ആരോഗ്യം കുറച്ചൊന്ന് തെളിയുകയും ചെയ്തു. ക്ഷീണം മാറി അല്പം ശക്തി വീണ്ടും കിട്ടിയതായി അദ്ദേഹ

ത്തിന് സ്വയം തോന്നി. ഏതായാലും അധികം വൈകാതെ അദ്ദേഹം ബേലൂർമഠത്തിലേക്കുതന്നെ മടങ്ങിവന്നു.

ബേലൂർമഠത്തിൽവെച്ച് രസകരമായ ഒരു സംഭവമുണ്ടായി. എൻസൈക്ലോപീഡിയ - സർവ്വവിജ്ഞാനകോശം - ബ്രിട്ടാനിക്കയുടെ പുതിയ ഒരു പതിപ്പ് മഠത്തിലുണ്ടായിരുന്നു. ഇരുപത്തിയഞ്ച് ബൃഹദ്ഗ്രന്ഥങ്ങളുടെ ഒരു കൂട്ടമായിരുന്നു അത്. സ്വാമിജി ആ പുസ്തകങ്ങൾ വായിക്കാൻ തുടങ്ങി. അദ്ദേഹത്തിന് സ്വാഭാവികമായുണ്ടായിരുന്ന ഏകാഗ്രതയും വായനാസാമർത്ഥ്യവും അത്ഭുതാവഹമായിരുന്നു. വളരെ വേഗത്തിൽ അദ്ദേഹം പത്തു പുസ്തകങ്ങൾ പൂർത്തിയാക്കി; പതിനൊന്നാമത്തേത് തുടങ്ങി. ആ സന്ദർഭത്തിൽ അവിടെ വന്ന ഒരു ശിഷ്യൻ പുസ്തകങ്ങളുടെ നീണ്ടനിര കണ്ട് അത്ഭുതം കൂറി. "ഒരായുഷ്കാലം മുഴുവൻ വായിച്ചുകൊണ്ടിരുന്നാലും ഒരാൾക്കും ഇതു മുഴുവൻ മനസ്സിലാക്കാനാവില്ല".

"അങ്ങനെയൊന്നുമില്ല", സ്വാമിജി പറഞ്ഞു: "ഇതിൽ പത്തെണ്ണം ഞാൻ വായിച്ചുകഴിഞ്ഞു. അതിൽനിന്നും ഇഷ്ടമുള്ള ചോദ്യം ചോദിച്ചോള്ളൂ..... ഞാൻ ഉത്തരം പറയാം".

ശിഷ്യൻ പ്രയാസമുള്ള പല ചോദ്യങ്ങളും ആ പത്തു പുസ്തകങ്ങളിൽനിന്നുമായി കണ്ടെടുത്ത് ചോദിച്ചു. ഓരോ ചോദ്യത്തിനും സ്വാമിജി കൃത്യമായി ഉത്തരം പറയുകയും ചെയ്തു. ചില ചോദ്യങ്ങൾക്ക് മറുപടിയായി പുസ്തകത്തിലുള്ള അതേ വാക്കുകളും വാചകങ്ങളും ഉദ്ധരിക്കുകയും ചെയ്തു. ശിഷ്യൻ അത്ഭുതാദരങ്ങളോടെ കൈകൾ കൂപ്പി. "സാധാരണക്കാർക്കൊന്നും, അല്ല ഒരു മനുഷ്യനും തന്നെ സാധിക്കാവുന്ന കാര്യമല്ല ഇത്...." "എന്നു കരുതേണ്ട", സ്വാമിജി വിശദമാക്കി. "മനസ്സിന് ഏകാഗ്രതയുണ്ടാകണം, അത്രയേ വേണ്ടൂ. പരിശുദ്ധമായൊരു ജീവിതം നയിക്കുന്ന ആർക്കും ഈ ഏകാഗ്രത വളർത്തിയെടുക്കാൻ സാധിക്കുന്നതാണ്".

## 25. മഹാസമാധി

സ്വാമി വിവേകാനന്ദന്റെ ജീവിതത്തിലെ അവസാനത്തെ ഏതാനും മാസങ്ങൾ ബേലൂർമഠത്തിൽത്തന്നെയാണ് കഴിച്ചുകൂട്ടിയത്. ബ്രഹ്മചാരികളെ പഠിപ്പിക്കലും, ആവശ്യക്കാരെ വേണ്ടവിധത്തിൽ സഹായിക്കലും അവസാനംവരെ സ്വാമിജി തുടർന്നുകൊണ്ടുപോയി. ജനങ്ങളെപ്രതി

അദ്ദേഹത്തിന്റെ മനസ്സിൽ അളവറ്റ സ്നേഹമുണ്ടായിരുന്നു. തന്നാൽ ആവുന്നവിധത്തിലെല്ലാം അവരെ സഹായിക്കാൻ സദാ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. തന്റെ അന്ത്യം അടുത്തിരിക്കുന്നുവെന്ന് സ്വാമിജിക്ക് അറിയാമായിരുന്നു. മരണത്തെ നേരിടാൻ സ്വയം സന്നദ്ധനുമായിരുന്നു. ആയുസ്സ് ഇനി അധികം ഇല്ലെന്ന് ശിഷ്യന്മാരോട് അദ്ദേഹം പറഞ്ഞിരുന്നു. എന്നാൽ അവർക്കത് വിശ്വസിക്കാൻ സാധിച്ചില്ല. സ്വാമിജി എപ്പോഴും ഉന്മേഷവാനായിരുന്നു. ദേഹസ്ഥിതിയും ഒന്നു തെളിഞ്ഞിരുന്നു. അവർ മോഹത്തോടെ പ്രതീക്ഷിച്ചു, കുറെക്കാലംകൂടി സ്വാമിജി തങ്ങളോടൊപ്പം ഉണ്ടാകുമെന്ന്.

സമാധിയാകുന്നതിന് മൂന്നുദിവസംമുമ്പ് ബേലൂർമഠത്തിലെ മൈതാനത്തുകൂടി സ്വാമിജി നടക്കുകയായിരുന്നു. പ്രേമാനന്ദസ്വാമിയും അപ്പോൾ കൂടെയുണ്ടായിരുന്നു. അവിടെ പ്രത്യേകിച്ചൊരു സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ട് സ്വാമിജി പറഞ്ഞു: "ഞാൻ ഈ ശരീരം ഉപേക്ഷിക്കുമ്പോൾ അതിനെ ഇവിടെ സംസ്കരിക്കണം". അതേ സ്ഥലത്തുതന്നെയാണ് ഇന്നത്തെ വിവേകാനന്ദക്ഷേത്രം നിലകൊള്ളുന്നത്.

അങ്ങനെ ആ അവസാനദിവസവും വന്നെത്തി, 1902 ജൂലായ് 4. അദ്ദേഹം രാവിലെ പ്രാർത്ഥനാമന്ദിരത്തിൽ പ്രവേശിച്ചു. ജനലുകളും വാതിലുകളും അടച്ചു. മൂന്നുമണിക്കൂറോളം ധ്യാനനിരതനായി ഇരുന്നു. ജഗദംബയെക്കുറിച്ച് അതിമധുരമായ ഒരു കീർത്തനം ആലപിച്ചു. ക്ഷേത്രത്തിൽനിന്നു പുറത്തുവന്ന് കുറച്ചുനേരം ആ മുറ്റത്ത് ഉലാത്തി. ഭക്ഷണശാലയിലിരുന്ന് മറ്റ് സന്ന്യാസിമാരോടൊപ്പം ആഹാരം കഴിച്ചു.

ഉച്ചഭക്ഷണത്തിനുശേഷം ബ്രഹ്മചാരിമാരെ സംസ്കൃതവ്യാകരണം പഠിപ്പിച്ചു. ഏതാണ്ട് മൂന്നുമണിക്കൂറോളം ആ ക്ലാസ്സ് നീണ്ടുപോയി. അദ്ദേഹം കുറച്ചു ക്ഷീണിച്ചതുപോലെതോന്നി. പിന്നീട് സ്വാമി പ്രേമാനന്ദയോടൊപ്പം കുറേദൂരം നടന്നു. മഠത്തിൽത്തന്നെ വേദങ്ങൾ പഠിപ്പിക്കാനായി ഒരു കോളേജ് തുടങ്ങേണ്ട കാര്യമാണ് പ്രധാനമായും സംസാരിച്ചത്. നടത്തംകഴിഞ്ഞ് തിരിച്ചുവന്ന് മറ്റു സന്ന്യാസിമാരുമായി സ്വാമിജി കുറച്ചുനേരം സംസാരിച്ചിരുന്നു.

സന്ധ്യയായി. സ്വാമിജി കൂടുതൽ കൂടുതൽ ഉൾവലിഞ്ഞു. ചുറ്റും നടക്കുന്നതിലൊന്നും തെല്ലും ശ്രദ്ധയില്ലാത്ത ഭാവം. ദീപാരാധന സമയം അറിയിച്ചുകൊണ്ടുള്ള മണി മുഴങ്ങി. സ്വാമിജി സ്വന്തം മുറിയിലേക്കുചെന്നു. ഗംഗയെ മുഖാമുഖം കണ്ടുകൊണ്ട് അദ്ദേഹം ധ്യാന



*സ്വാമിജി സ്വന്തം മുറിയിൽ ധ്യാനമഗ്നനായി*

മഗ്നനായി. ഒരു മണിക്കൂറിനുശേഷം അദ്ദേഹം ശിഷ്യന്മാരിൽ ഒരാളെ വിളിച്ച് തലയിൽ വീശിക്കൊടുക്കാനായി പറഞ്ഞു. സ്വാമിജി മെത്തയിൽ നിവർന്നുകിടന്നു. ശിഷ്യൻ കുറേനേരം വീശിക്കൊടുത്തു. പിന്നെ കാലടികൾ തടവാൻ തുടങ്ങി. സ്വാമിജി ഉറങ്ങുകയാണെന്നാണ് ആ ബ്രഹ്മചാരി കരുതിയത്. ഇടയിൽ അദ്ദേഹത്തിന്റെ കൈ ചെറുതായൊന്നു വിറയ്ക്കുന്നതുകണ്ടു. അദ്ദേഹം ദീർഘമായി രണ്ടുപ്രാവശ്യം ശ്വാസമെടുത്തു. അസാധാരണമായി എന്തോ സംഭവിക്കുന്നുവെന്ന് ശിഷ്യനു തോന്നി. ശിഷ്യൻ മറ്റൊരു സന്ന്യാസിയെ അകത്തേക്കു വിളിച്ചു. അദ്ദേഹം വന്നുനോക്കി. നാഡിമിടിപ്പ് നിലച്ചിരുന്നു; ശ്വാസവും. സ്വാമിജി മഹാസമാധിയടഞ്ഞുകഴിഞ്ഞിരുന്നു. അപ്പോൾ രാത്രി ഒമ്പതുമണികഴിഞ്ഞ് ഏതാനും മിനിറ്റുകളായിരുന്നു.

ആയുഷ്കാലം മുഴുവൻ സ്വാമിജി കഠിനമായി അദ്ധ്വാനിച്ചുകൊണ്ടിരുന്നു. "ഇപ്പോളിതാ ക്ഷീണിച്ചുതളർന്ന കുട്ടി അവന്റെ അമ്മയുടെ മടിത്തട്ടിൽ ഉറക്കമായിരിക്കുന്നു". അദ്ദേഹത്തിന്റെ ആയുസ്സേ അവസാനിച്ചിട്ടുള്ളൂ. സ്വാമിജി തുടങ്ങിവെച്ച പ്രവർത്തനങ്ങൾ ഇന്നും

നിർവിഘ്നം തുടർന്നുകൊണ്ടുപോകുന്നു. "എഴുന്നേല്ക്കൂ..... ഉണരൂ...... ലക്ഷ്യത്തിലെത്തുംവരെ നില്ക്കരുത്......" അതായിരുന്നു തന്റെ നാട്ടുകാരോട് സ്വാമിജിക്ക് പറയാനുണ്ടായിരുന്നത്. ആ സന്ദേശം അവർ പൂർണ്ണമായും ഉൾക്കൊള്ളുകയും ചെയ്തു.

നാടുമുഴുവൻ ഉണർന്നെഴുന്നേറ്റു. നൂതനവും ഉജ്ജ്വലവുമായൊരു ചൈതന്യം ഏറ്റുവാങ്ങിക്കൊണ്ട് കർമ്മനിരതമായി. നാടെങ്ങും പല പല കർമ്മപദ്ധതികളാൽ സജീവമായി. ദരിദ്രരെയും അധഃകൃതരെയും ഉദ്ധരിക്കുവാനായി പുരുഷന്മാരും സ്ത്രീകളും ഒരുമിച്ച് സേവനസന്നദ്ധരായി. സ്വാമി വിവേകാനന്ദൻ തുടങ്ങിവെച്ച ഈ പ്രസ്ഥാനമാണ് പിന്നീട് ഇന്ത്യയെ സ്വാതന്ത്ര്യത്തിലേക്ക് നയിച്ചത് എന്നാണ് പരക്കെയുള്ള വിശ്വാസം.

* * *

# ഉള്ളടക്കം

# 1. മനുഷ്യന്റെ ദിവ്യത്വം

*എന്റെ ആദർശത്തെ തീർച്ചയായും കുറച്ചു വാക്കുകളിൽ സംഗ്രഹിക്കാം; അതായത് മനുഷ്യവർഗ്ഗത്തോട് അവരുടെ ദിവ്യത്വത്തേയും അതെങ്ങനെ ഓരോ ജീവിതചേഷ്ടയിലും വെളിപ്പെടുത്താമെന്നുള്ളതും പഠിപ്പിക്കുക.*

*ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു മാർഗ്ഗവുമാകുന്നു. ഇതു കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക, സ്വതന്ത്രനാകുക! ഇതത്രേ മതസർവ്വസ്വം; ശാസ്ത്രസിദ്ധാന്തങ്ങളോ ആഗമവാക്യങ്ങളോ പൂജാവിധികളോ ഗ്രന്ഥങ്ങളോ ക്ഷേത്രങ്ങളോ പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണ്.*

*മനുഷ്യപ്രകൃതിയിൽ ശക്തിയുടെയോ നന്മയുടെയോ പ്രഭാവത്തിന്റെയോ രൂപത്തിലുള്ളതെല്ലാം ആ ഈശ്വരതത്വത്തിൽനിന്നു വന്നതാണ്. പലരിലും അതു അവികസിതമായിരിക്കുന്നേ ഉള്ളുവെങ്കിലും, മനുഷ്യനും മനുഷ്യനും തമ്മിൽ സാരാംശത്തിൽ വ്യത്യാസമില്ല. എല്ലാവരിലും ഒരുപോലെ ഈശ്വരാംശം കുടികൊള്ളുന്നു.*

*നിങ്ങൾക്കെന്തും ഏതും ചെയ്യാൻ കഴിവുണ്ട്. അതു വിശ്വസിക്കുക. "ദുർബലരാണ് ഞങ്ങൾ" എന്നു കരുതരുത്. എഴുന്നേറ്റുനിന്നു നിങ്ങളിലുള്ള ദിവ്യതയെ ആവിഷ്കരിക്കുക.*

*സർവ്വശക്തന്റെ സന്താനങ്ങളാണ് നാം. പരിമിതിയറ്റ, ദിവ്യമായ അഗ്നിയിൽനിന്നുണ്ടായ സ്ഫുലിംഗങ്ങളാണ് നാം. നാം എങ്ങനെ വെറും ശൂന്യമാകും? എല്ലാം നാമാണ്; എന്തു ചെയ്യാനും നാം ഒരുക്കമാണ്. എല്ലാം ചെയ്യാൻ നമുക്കു കഴിയും. എല്ലാംതന്നെ മനുഷ്യൻ ചെയ്യണം.*

*നമ്മുടെ ശക്തിയും ആനന്ദവും ജ്ഞാനവും അപരിമിതത്തിലേക്കു വളർന്നേ തീരൂ. അനന്തശക്തിയും അനന്തസത്തയും അനന്താനന്ദവും നമ്മുടേത്. നാം അവയെ സമ്പാദിക്കേണ്ടതില്ല, എപ്പോഴും അവ നമുക്കുള്ളതാണ്. നാം അവയെ പ്രകാശിപ്പിക്കയേ വേണ്ടൂ.*

നിങ്ങളിലുള്ള ദിവ്യത തെളിയിക്കുക; അതിനുചുറ്റും എല്ലാം പൊരുത്തപ്പെട്ടു നിരന്നുകൊള്ളും.

അനന്തപൂർണ്ണത എല്ലാ മനുഷ്യനിലുമുണ്ട്; അപ്രകാശിതമാണെങ്കിലും. സംസിദ്ധതയോ, ഋഷിപദമോ, ഭൗതികമായ കണ്ടുപിടിത്തങ്ങൾക്കു പേരുകേട്ട ഒരു ധീരന്റെ മഹത്ത്വമോ പ്രാപിക്കാനുള്ള കഴിവ് ഓരോ മനുഷ്യനിലുമുണ്ട്.

മനുഷ്യനു തന്നിൽത്തന്നെ അനന്തശക്തിയുണ്ട്, അതവനു സാക്ഷാത്കരിക്കുകയും ചെയ്യാം - താൻ സ്വയം ഒരേയൊരു അനന്താത്മാവാണെന്നു അയാൾക്കു സാക്ഷാത്കരിക്കാൻ കഴിയും. അതു ചെയ്യാൻ കഴിയും, പക്ഷേ അവനതു വിശ്വസിക്കുന്നില്ല.

സ്വയം ദീനനും ഹീനനുമാണെന്ന വിചാരം പാപവും അജ്ഞതയുമാണെന്ന് ഞാൻ പറയുന്നു.

അനന്തമായ ജ്ഞാനം അതിന്റെ മുഴുവനളവിൽ എല്ലാവരിലും കുടികൊള്ളുന്നു. നിങ്ങൾക്കു മറിച്ചു തോന്നുന്നുണ്ടെങ്കിലും നിങ്ങൾ പരമാർത്ഥത്തിൽ അജ്ഞാനികളല്ല. ഇതു കേട്ട് നിങ്ങളിപ്പോൾ ചിരിച്ചേക്കാം. എന്നാൽ നിങ്ങൾക്കതു ബോധ്യപ്പെടുന്ന ഒരു കാലം വരും. വന്നേ മതിയാവൂ. അതു ബോധ്യപ്പെടാതെ ആരും അവശേഷിക്കില്ല.

ഈ ആത്മാവ് സർവ്വഭൂതങ്ങളിലും സമാനമാണ്. ഓരോ ജീവിയിലും അതിന്റെ വികാസത്തിനു തരതമമുണ്ടെന്നുമാത്രം. ഈ ആത്മവസ്തുവിനെ പ്രകാശിപ്പിക്കാൻ പ്രയത്നിക്കൂ. അപ്പോൾ കാണാം ബുദ്ധി സർവ്വവിഷയങ്ങളിലും പ്രവേശിക്കുന്നത്. ആത്മദർശനം സാധിച്ചാൽ, ശാസ്ത്രവും ദർശനവും എല്ലാം സ്വായത്തമാകും.

'ഉയരുക, ഉണരുക, ഇനി ഉറങ്ങരുത്.' സകലതരത്തിലുള്ള അഭാവങ്ങളും ദുഃഖങ്ങളും നീക്കം ചെയ്വാൻ വേണ്ട ശക്തി നിങ്ങളുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നുണ്ട്; ഈ തത്ത്വം വിശ്വസിക്കുക, എന്നാൽ ആ ശക്തി ഉണർന്നുയരും.

മനുഷ്യൻ സ്വയം ആത്മാവിന്റെ മഹത്ത്വത്തിന്മേൽ നില്ക്കുന്നു - അപരിമിതവും ശാശ്വതവും അമരവുമായ ആത്മാവിന്റെ. ഈ ആത്മാവിനെ ആയുധങ്ങൾക്കു മുറിക്കാനോ, വെയിലിനു വരട്ടാനോ, തീയ്ക്ക് എരിക്കാനോ, വെള്ളത്തിന് അലിയിക്കാനോ ആവില്ല.

*അപരിമിതവും അജവും അമർത്ത്യവുമത്രേ അത്. അതിന് ആദിയും അന്തവും ഇല്ല. അതിന്റെ പെരുമയുടെ മുമ്പിൽ ആകാശം ശൂന്യതയിൽ അലിഞ്ഞുപോകുന്നു. കാലം അഭാവത്തിൽ ആണ്ടുപോകുന്നു. മഹനീയമായ ഈ ആത്മാവിൽ നാം വിശ്വസിക്കണം. അവിടെനിന്നും ശക്തിയുണ്ടാകും.*

***ആ**ത്മാവിന്റെ അനന്തമായ ഈ ശക്തി ജഡത്തിന്മേൽ വ്യാപരിക്കുമ്പോൾ ഭൗതികവികാസമുണ്ടാകുന്നു; ചിന്തയുടെമേൽ വ്യാപരിക്കുമ്പോൾ ബുദ്ധിവികാസമുണ്ടാകുന്നു; അതിന്റെമേൽത്തന്നെ വ്യാപരിക്കുമ്പോൾ അത് മനുഷ്യനെ ഈശ്വരനാക്കുന്നു.*

***അ**തുകൊണ്ട് തന്നിൽത്തന്നെ വിശ്വസിക്കുക. ഭൗതികമായ വിത്തമാണ് വേണ്ടതെങ്കിൽ അത് (ആത്മവികാസം) പ്രായോഗികമാക്കുക. വിത്തം വന്നുചേർന്നുകൊള്ളും. ബുദ്ധിപരതയാണ് വേണ്ടതെങ്കിൽ അത് ബുദ്ധിയുടെ തലത്തിൽ പ്രായോഗികമാക്കണം, നിങ്ങൾ അപ്പോൾ ബുദ്ധിമാന്മാരാകും. നിങ്ങൾ സ്വാതന്ത്ര്യമാണാഗ്രഹിക്കുന്നതെങ്കിൽ അത് ആത്മീയതലത്തിൽ പ്രായോഗികമാക്കണം. അപ്പോൾ നിങ്ങൾക്ക് മുക്തരാകാം, നിർവ്വാണത്തിൽ, നിത്യാനന്ദത്തിൽ, ചെന്നെത്താം.*

***അ**നന്തമായ ശക്തി മനുഷ്യാത്മാവിലുണ്ട്. അത് മനുഷ്യൻ അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും ശരി, അതു പ്രകാശിപ്പാൻ അതിനെക്കുറിച്ച് ബോധമുണ്ടോ എന്ന ചോദ്യമേ ഉള്ളൂ. തന്റെ അപാരമായ ബുദ്ധിയേയും ശക്തിയേയുംകുറിച്ച് ബോധാവാനായി ഈ മഹാഗംഭീരൻ തൻകാലിൽ എഴുന്നേറ്റു നില്ക്കും.*

***ലോ**കത്തിൽ മുഴുവൻ ഇപ്രകാരം കാഹളധ്വനി മുഴക്കുക – "നിന്നിൽ പാപമില്ല. നിന്നിൽ ദുഃഖമില്ല. നീ സർവ്വശക്തികളുടേയും സംഭരണകേന്ദ്രമാണ്. ഉത്തിഷ്ഠത, ജാഗ്രത, തന്നിലുള്ള ദിവ്യത്വം പ്രകാശിപ്പിക്കുക."*

***അ**നന്തമായ പരിപൂർണ്ണതയുടെ ബീജം എല്ലാവരിലും ഉണ്ട്. നമ്മൾ ശുഭാപ്തിവിശ്വാസത്തെ പരിപോഷിപ്പിക്കുകയും എല്ലാറ്റിലുമുള്ള നന്മയെ കാണുവാൻ ശ്രമിക്കുകയും വേണം. നമ്മുടെ മാനസികവും ശാരീരികവുമായ അപൂർണ്ണതയെക്കുറിച്ച് വേവലാതിപ്പെട്ടിട്ട് ഒന്നും നേടാനില്ല. പ്രതികൂലസാഹചര്യങ്ങളെ കീഴടക്കുവാനുള്ള ധീരപ്രയത്നങ്ങളാണ് നമ്മുടെ പ്രസരിപ്പ് വർദ്ധിപ്പിക്കുന്നത്.*

**ഓ**രോ മനുഷ്യജീവിയിലും ഈശ്വരത്വമുണ്ടെന്നുള്ള പരമാർത്ഥ ബോധം കാലം നീങ്ങുംതോറും എന്നിൽ അധികമധികം ദൃഢമായി വരികയാണ്. എത്ര വഷളരായാലും ഒരൊറ്റ പുരുഷനിലും സ്ത്രീയിലും ഈശ്വരത്വം നശിക്കുന്നതല്ല.

**നി**ങ്ങൾ ആരാണെന്ന്, നിങ്ങളുടെ യഥാർത്ഥ സ്വഭാവം എന്താണെന്ന് നിങ്ങൾ അറിയണം. നിങ്ങളുടെ ഉള്ളിലുള്ള അനന്തശക്തിയെക്കുറിച്ച് നിങ്ങൾ ബോധവാനാകണം, അപ്പോൾ നിങ്ങളുടെ ബന്ധനങ്ങളെല്ലാം അറ്റുപോകും.

**നി**ങ്ങൾ അനന്തശക്തിയാർന്ന ആത്മാവാണെന്ന് ഭാവന ചെയ്യുക. അപ്പോഴറിയാം എത്രത്തോളം ശക്തി നിങ്ങളിലുണ്ടെന്ന്.

"**ജ്ഞാ**നമാണ് ശക്തി" എന്നു പഴമൊഴി പറയുന്നു. അറിവിലൂടെയാണ് ശക്തി പകരുന്നത്. അനന്തശക്തിയുടെ ഉറവിടമാണ് മനുഷ്യൻ എന്നത് അവനറിയണം. വാസ്തവത്തിൽ മനുഷ്യൻ സ്വഭാവേന സർവ്വജ്ഞനും സർവ്വശക്തനുമാണെന്ന് അവനറിയണം. എത്ര കണ്ട് അറിയുന്നുവോ അത്രകണ്ട് അവനിൽ ആത്മജ്ഞാനം വെളിവാകുന്നു, അവൻ ബന്ധനമറ്റ് സ്വതന്ത്രനാകുന്നു.

**ആ**ത്മാവിനെസ്സംബന്ധിച്ച് ജനനമരണാദിപ്രസംഗം അസംബന്ധമാണ്. അതിനു ജനനവുമില്ല, മരണവുമില്ല. മൃത്യുഭയാദികൾ വെറും മിഥ്യാഭ്രമം. നമുക്ക് ഇതിനു കഴിവുണ്ട്, അതിനു കഴിവില്ല ഇത്യാദി ഭാവനകളും അബദ്ധം. സർവ്വശക്തികളും ആത്മാവിലുണ്ട്.

**ആ**ത്മമഹിമയിൽ വിശ്വസിക്കാത്തവനെ വേദാന്തം നിരീശ്വരവാദി എന്നു പറയുന്നു. തീർച്ചയായും പലർക്കും ഇതൊരു ഭയാനകമായ ആശയമാണ്. നമ്മളിൽ പലരും ഈ ആശയത്തെ അഗ്രാഹ്യമെന്നു കരുതുന്നു. എന്നാൽ ഇത് എല്ലാവരാലും സാക്ഷാത്കരിക്കാൻ കഴിയുമെന്ന് വേദാന്തം ഉറപ്പിച്ചുപറയുന്നു.

**ഈ** ആത്മവസ്തുവിനെസ്സംബന്ധിച്ചു സദാ കീർത്തിക്കുക, കേൾക്കുക, വിചാരം ചെയ്യുക. ഈ രൂപത്തിൽ സാധന ചെയ്തുചെയ്ത് കാലക്രമത്തിൽ കാണാം, നിങ്ങളുടെ ഉള്ളിലും സിംഹം-ബ്രഹ്മം-ഉണർന്നു വരുന്നത്.

അകത്ത് ആത്മാവു സർവ്വദാ ജ്വലിച്ചുകൊണ്ടിരിക്കുന്നു; അങ്ങോട്ടു തിരിയാതെ, ആളുകൾ ഈ വിചിത്രമാംസാസ്ഥിപഞ്ജരമാകുന്ന ജഡശരീരത്തിൽ കണ്ണുറപ്പിച്ച് 'ഞാൻ, ഞാൻ' എന്നിങ്ങനെ പറഞ്ഞും കൊണ്ടിരിക്കുന്നു. ഇതാണ് സകലവിധത്തിലുള്ള ദൗർബല്യത്തിന്റെയും മൂലം.

പഞ്ചമഹാഭൂതങ്ങൾക്ക് അല്പം ശക്തിയുണ്ടെങ്കിൽ, വിചാരത്തിനു സർവ്വശക്തിയുമുണ്ട്. ഈ ആശയം, നിങ്ങളുടെ സർവ്വശക്തിത്ത്വം, മഹത്ത്വം, വിഭുത്വം, ഈ ഭാവന ജീവിതത്തിൽ കലർത്തണം.

ഈ വേദാന്തസങ്കല്പങ്ങൾ പുറത്തുവരണം; അല്ലാതെ വനത്തിലും ഗുഹയിലും അമർന്നാൽ പോരാ. പുറത്തുവന്നു ബാറിലും ബഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവന്റെ കുടിലിൽ പ്രവർത്തിക്കണം, മീൻ പിടിക്കുന്ന മുക്കുവന്റെ കൂടെയും പ്രവർത്തിക്കണം, പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. മുക്കുവൻ താൻ ചൈതന്യമാണെന്നു കരുതിയാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും. വിദ്യാർത്ഥി താൻ ചൈതന്യമാണെന്നു കരുതിയാൽ, അവൻ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ താൻ ചൈതന്യമാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാകും. ഇതുപോലെ മറ്റുള്ളവരും.

## 2. ഭാരതത്തിലെ യുവാക്കളോടുള്ള ആഹ്വാനം

"യുവാക്കന്മാരിലാണ്, ഇന്നത്തെ തലമുറയിലാണ്, എന്റെ വിശ്വാസം; എന്റെ പ്രവർത്തകന്മാർ അവരിൽനിന്നു വരും. അവർ സിംഹങ്ങളെപ്പോലെ സമസ്തപ്രശ്നവും പരിഹരിക്കും. ഞാൻ ആശയം രൂപവത്കരിച്ചിട്ടുണ്ട്, അതിനായി എന്റെ പ്രാണനും കൊടുത്തിട്ടുണ്ട്. നാം ഭാരതം മുഴുവൻ വ്യാപിച്ചുകഴിയുംവരെ, അവർ ഒരു കേന്ദ്രത്തിൽനിന്നു വേറൊരു കേന്ദ്രത്തിലേക്കു വ്യാപിക്കും.

യുവാക്കന്മാരെ സംഘടിപ്പിക്കാൻ പിറന്നവനാണ് ഞാൻ. മാത്രമല്ല, ഓരോ നഗരത്തിലും ഇനിയും നൂറുകണക്കിന് എന്നോടു ചേരുവാൻ ആളുകൾ തയ്യാറുണ്ട്. അവരെ അത്യന്തം നീചന്റെയും ചവുട്ടിമെതിക്കപ്പെട്ടവന്റേയും വാതിലിലേക്ക് സന്തോഷവും സദാചാരവും മതവും വിദ്യാഭ്യാസവും എത്തിച്ചുകൊണ്ട് എതിർക്കാനാവാത്ത തിരമാലകളെപ്പോലെ ഭാരതോപരി പ്രവഹിപ്പിക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു. ഇതെല്ലാം ഞാൻ ചെയ്യും, അല്ലെങ്കിൽ മരിക്കും.

ആദ്യമായി നമ്മുടെ യുവാക്കൾ കരുത്തരാകണം. മതം പിന്നീടു വന്നു കൊള്ളും. യുവസുഹൃത്തുക്കളെ, നിങ്ങൾ കരുത്തരാകുവിൻ. അതാണ് നിങ്ങൾക്കെന്റെ ഉപദേശം. ഗീത പഠിച്ചിട്ടെന്നതിലുമധികം ഫുട്ബോൾ കളിച്ചിട്ടു സ്വർഗ്ഗത്തോടടുക്കാം. കുറെ കടന്ന വാക്കുകളാണിവ; എങ്കിലും നിങ്ങളെ സ്നേഹിക്കുന്നതുകൊണ്ട് എനിക്കിതു പറയണം. എനിക്കറിയാം, തകരാറെവിടെയാണെന്ന്. കുറച്ചനുഭവം എനിക്കുണ്ടായിട്ടുണ്ട്. ബാഹുബലവും ശരീരബലവും കുറച്ചുകൂടിയുണ്ടെങ്കിൽ നിങ്ങൾക്കു ഗീത കൂടുതൽ നന്നായി മനസ്സിലാകും.

ഒരു ഇംഗ്ലീഷ് പയ്യൻ നിങ്ങളോടു പറയും. "ഞാനൊരു ഇംഗ്ലീഷുകാരനാണ്, എനിക്ക് ചെയ്യാനാവാത്തതൊന്നുമില്ല." അമേരിക്കൻ പയ്യനും യൂറോപ്യൻ പയ്യനും അതുതന്നെ പറയും. നമ്മുടെ പയ്യന്മാർക്കും അതു പറയാൻ കഴിയുമോ? ഇല്ല. ഈ പയ്യന്മാരുടെ അച്ഛന്മാർക്ക് അതിനു കഴിവില്ല. നമ്മിൽനിന്ന് ആത്മവിശ്വാസം ചോർന്നുപോയിരിക്കുന്നു.

എന്റെ ചുണക്കുട്ടികളെ, നിങ്ങളെല്ലാം വൻ കാര്യങ്ങൾ ചെയ്യാൻ പിറന്നവരാണെന്ന വിശ്വാസം നിങ്ങൾക്കു വേണം! നായ്ക്കുട്ടികളുടെ കുര കേട്ട് ഭയപ്പെടരുത്! പോരാ, ആകാശത്തിലെ ഇടിത്തീകൊണ്ടുപോലും ഭയപ്പെടരുത്! എഴുന്നേല്ക്കൂ, പ്രവർത്തിക്കൂ.

എഴുന്നേല്ക്കുക, ധീരനാകുക, കരുത്തനാകുക. സ്വന്തം ഭാരം സ്വന്തം ശിരസ്സിൽ വഹിക്കുക. നിങ്ങളുടെ വിധാതാവ് നിങ്ങൾതന്നെ. നിങ്ങൾക്കു വേണ്ടുന്ന ബലവും സാഹായ്യവും നിങ്ങളുടെ ഉള്ളിലുണ്ട്. അതുകൊണ്ട് ഭാവിയെ ശോഭനമാക്കുക.

ചെറുപ്പക്കാർ, ചെറുപ്പക്കാരാണ് നമുക്കാവശ്യം; മറ്റെല്ലാം തയ്യാറാകും. പക്ഷേ നമുക്കു വേണ്ടത് കരുത്തും ചുറുചുറുക്കും ശ്രദ്ധയുമുള്ള, നട്ടെല്ലുമുട്ടെ ആർജ്ജവമുള്ള, ചെറുപ്പക്കാരെയാണ്. അത്തരം ഒരു നൂറു പേരുണ്ടെങ്കിൽ ലോകത്തെ സമൂലമായി മാറ്റാം.

നമ്മുടെ ഇന്നത്തെ അവസ്ഥയ്ക്കുത്തരവാദി നാംതന്നെ. മേലിൽ ഏതവസ്ഥയിൽ ആകണമെന്ന് നാം ആഗ്രഹിക്കുന്നുവോ, ആ അവസ്ഥയിലാകുവാനുള്ള ശക്തിയും നമുക്കുണ്ട്. നമ്മുടെ ഇന്നത്തെ അവസ്ഥ സ്വന്തം പൂർവ്വകർമ്മങ്ങളുടെ ഫലമാണെങ്കിൽ, ഭാവിയിൽ നാം ആഗ്രഹിക്കുന്നവിധമുള്ള ഏതവസ്ഥയും നമ്മുടെ ഇപ്പോഴത്തെ

കർമ്മങ്ങൾകൊണ്ടു വരുത്താവുന്നതാണെന്നും അതിൽനിന്നു സിദ്ധി ക്കുന്നു; അതുകൊണ്ട്, കർമ്മം ചെയ്യേണ്ടത് എങ്ങനെ എന്നറിയേണ്ട താവശ്യം.

സർവ്വവും വിട്ടെറിഞ്ഞ് നാടിനുവേണ്ടി ജീവാർപ്പണം ചെയ്യുവാൻ കുറെ ചെറുപ്പക്കാരെ നമുക്കു വേണം. ആദ്യം അവരുടെ ജീവിതം രൂപപ്പെടു ത്തണം. അപ്പോൾ പണിയെന്തെങ്കിലും നടക്കും.

ഈ ഒറ്റ കർത്തവ്യത്തിനുവേണ്ടി - ഭാരതജനരാശിയെ ഉണർത്തുക യെന്ന കർത്തവ്യത്തിനുവേണ്ടി - ഹൃദയവും ആത്മാവും സമർപ്പിക്കാൻ കഴിയുന്ന ആ യുവജനങ്ങളുടെ ഇടയിൽ പ്രവർത്തിക്കുക. അവരെ ഉണർത്തുക, അവരെ ഒന്നിക്കുക. ഈ ത്യാഗാദർശംകൊണ്ട് അവരെ പ്രചോദിപ്പിക്കുക; ഇതു പൂർണ്ണമായും ഭാരതത്തിലെ യുവജനങ്ങളെ ആശ്രയിച്ചിരിക്കുന്നു.

സിരകൾക്ക് കരുത്തേകുക; ഇരുമ്പിൻ മാംസപേശികളും, ഉരുക്കിൻ സിരാതന്തുക്കളുമാണ് നമുക്ക് വേണ്ടത്. നാം വേണ്ടത്ര കരഞ്ഞിരി ക്കുന്നു. ഇനി കരച്ചിൽ വേണ്ട. തൻകാലിൽ നില്ക്കുക.

വിഷൂചിക തുടങ്ങിയ മഹാമാരിയുള്ളിടത്ത്, ജനങ്ങൾ കഷ്ടനഷ്ട ങ്ങളിൽ പെടുന്നിടത്ത്, പ്രാണികൾ പട്ടിണികൊണ്ടു പൊരിയുന്നിട ത്ത്, കടന്നുചെന്ന് അവരെ ആശ്വസിപ്പിക്കുക.

നിങ്ങൾ എന്റെ വാക്കുകളെ ആദരിക്കുന്നുവെങ്കിൽ... ഞാൻ പറയുന്നു... നിങ്ങളുടെ വീടിന്റെ ജനലുകളും കതകുകളും മലർക്കെ തുറന്നി ടുവിൻ. നിങ്ങളുടെ ഭാഗത്ത് വളരെയധികം ആളുകൾ അവമാന ത്തിലും കഷ്ടപ്പാടിലും കഴിയുന്നുണ്ട്. നിങ്ങൾ അത്യുത്സാഹത്തോടെ ആവേശപൂർവ്വം അവരെ സേവിക്കണം. രോഗികൾക്കു വേണ്ട മരുന്നു വിതരണം ചെയ്യുന്നതിനും അവരെ ശുശ്രൂഷിക്കുന്നതിനും, പട്ടിണികിടക്കുന്നവന് ഭക്ഷണം നല്കുന്നതിനും വിദ്യാഭ്യാസമില്ലാത്ത വന് നിങ്ങളുടെ അത്ര അറിവ് നല്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്യുക. ഒരു നൂറായിരം പുരുഷന്മാരും സ്ത്രീകളും പവിത്രതയുടെ ഉത്സാഹംകൊണ്ട് ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധ കൊണ്ടു ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും ചവിട്ടി മെതിക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ട് സിംഹവിക്രമമുറ്റ കരുത്തോടുകൂടി മോക്ഷത്തിന്റെ സുവിശേഷം ഘോഷണം ചെയ്തു കൊണ്ടു നെടുകെയും കുറുകെയും നാടാകെ സഞ്ചരിക്കണം, സാഹായ്യത്തിന്റെ സുവിശേഷം - സാമൂഹ്യോത്ഥാപനത്തിന്റെ

സുവിശേഷം - (പരമ) സമത്വത്തിന്റെ സുവിശേഷം - ഘോഷണം ചെയ്തുകൊണ്ട്.

പരിശുദ്ധി, ക്ഷമ, സ്ഥിരോത്സാഹം, സർവ്വോപരി പ്രേമം ഇവയത്രെ വിജയത്തിനാവശ്യം.

ഉയരുവിൻ, ഉണരുവിൻ, സ്വയം ഉണർന്ന് സകലരേയും ഉണർത്തുവിൻ. മരണത്തിനുമുമ്പ് മാനവജന്മം സഫലമാക്കിച്ചെയ്‌വിൻ. "ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാൻ നിബോധത."

നിങ്ങൾ യഥാർത്ഥത്തിലെന്റെ കുട്ടികളാണെങ്കിൽ നിങ്ങളൊന്നിനേയും ഭയപ്പെടില്ല; ഒന്നുംകൊണ്ടും മടങ്ങുകയുമില്ല. നിങ്ങൾ സിംഹസദൃശരായിരിക്കും. നമുക്കു ഭാരതത്തേയും ലോകത്തെ മുഴുവൻതന്നെയും ഉണർത്തണം. വേണ്ടിവന്നാൽ എന്റെ കുട്ടികൾ കാര്യസാധ്യത്തിനു വേണ്ടി തീയിലേക്ക് എടുത്തുചാടാനും തയ്യാറാകണം.

എല്ലാവരുടെ അടുത്തും പോയി പറയൂ, 'ഉയരുക, ഉണരുക, ഇനി ഉറങ്ങരുത്'. സകലതരത്തിലുള്ള അഭാവങ്ങളും ദുഃഖങ്ങളും നീക്കം ചെയ്‌വാൻവേണ്ട ശക്തി നിങ്ങളുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നുണ്ട്; ഈ തത്ത്വം വിശ്വസിക്കുക, എന്നാൽ ശക്തി ഉയർന്നുവരും. അനന്തജ്ഞാനം, അജയ്യമായ ഊർജ്ജം ഇവ നിങ്ങളിൽ ഉണ്ടെന്നു കരുതുന്നുവെങ്കിൽ, നിങ്ങൾക്ക് ആ ശക്തി ആവിഷ്ക്കരിക്കാം. നിങ്ങൾക്കും എന്നെപ്പോലെയാകാം.

## 3. ആത്മവിശ്വാസം

ശാസ്ത്രങ്ങളിലുള്ളതു മുഴുവനും, ഒരായിരം മടങ്ങു കൂടുതലും നിങ്ങളിലുണ്ട്. ഒരിക്കലും ആത്മവിശ്വാസം കൈവിടരുത്; ഈ വിശ്വത്തിൽ നിങ്ങൾക്കെന്തും സാധിക്കും. ഒരിക്കലും (തന്നെത്താൻ) തളർത്തരുത്; സർവ്വശക്തിയും നിങ്ങളുടേതാണ്.

നമുക്കു ശ്രദ്ധ വേണം, നമുക്കു നമ്മിൽത്തന്നെ വിശ്വാസം വേണം. ബലമാണ് ജീവിതം, ദൗർബല്യം മരണവും. നാം ആത്മാവ് - അമരം, സ്വതന്ത്രം; ശുദ്ധം, സ്വഭാവേന ശുദ്ധം. നമുക്കെപ്പോഴെങ്കിലും പാപം ചെയ്യാനാവുമോ? അസാദ്ധ്യം! - അത്തരം വിശ്വാസമാണ് വേണ്ടത്. അത്തരം ശ്രദ്ധ നമ്മെ മനുഷ്യരാക്കുന്നു, നമ്മെ ദേവന്മാരാക്കുന്നു. ശ്രദ്ധയുടെ ഈ ആദർശം നഷ്ടമായതുകൊണ്ടാണ് രാജ്യം നാശമടഞ്ഞത്.

**ഓ**രോ മനുഷ്യനേയും വലുതാക്കാൻ, ഓരോ ജനതയേയും വലുതാക്കാൻ മൂന്നു സംഗതികൾ ആവശ്യമാണ്.

1. നന്മയുടെ ശക്തികളിൽ ഉറച്ച വിശ്വാസം
2. അസൂയയുടേയും സംശയത്തിന്റേയും അഭാവം
3. നല്ലത് ആകാനും ചെയ്യാനും ശ്രമിക്കുന്ന എല്ലാവരേയും സഹായിക്കൽ

**ത**ന്റെ ഭാവി താനാണ് നിർമ്മിക്കുന്നത്. നിങ്ങൾക്കു ദുഃഖകാരണം നിങ്ങൾതന്നെ. നന്മയും തിന്മയും നിങ്ങൾ ഉണ്ടാക്കുന്നു. കൈകൊണ്ടു കണ്ണുപൊത്തി ഇരുട്ടാണെന്നു പറയുന്നു. കയ്യെടുത്തു വെളിച്ചം കാണുക.

**മ**റ്റുള്ളവർക്കുവേണ്ടി ചെയ്യുന്ന ചെറിയ പ്രവൃത്തികൂടി ഉള്ളിലുള്ള ശക്തിയെ ഉണർത്തുമെങ്കിൽ കാലക്രമേണ സിംഹസമമായ ശക്തി ഹൃദയത്തിൽ ഉണർത്തപ്പെടും.

**ആ**രെങ്കിലും എന്നെ ആശ്രയിച്ചിരിക്കുന്നുവെന്നോ മറ്റൊരുവനു നന്മ ചെയ്യാൻ എനിക്കു കഴിവുണ്ടെന്നോ വിചാരിക്കുന്നത് ഒരു ദൗർബല്യമാകുന്നു. ഈ വിശ്വാസമാണ് സകല സക്തിയുടേയും ജനനി. ഇവയിൽക്കൂടിയാണ് എല്ലാ കഷ്ടപ്പാടുകളും വരുന്നത്. അതിനാൽ നിസ്സംഗത്വഭാവം പ്രവൃത്തിയിൽ കൊണ്ടുവരിക എന്നതാണ് ജീവിതത്തിൽ പാലിക്കുവാനുള്ള ഒരു വലിയ പാഠം. ഇത് നല്ലതായി പഠിച്ചുകഴിഞ്ഞാൽ നമ്മൾ ഒരിക്കലും അസന്തുഷ്ടരാകുകയില്ല. അതിനാൽ ഈ നിസ്സംഗത്വംമുഖേന നിങ്ങൾ ചെയ്യുന്നത്, മറ്റേതു വസ്തുവിനും നിങ്ങളുടെമേൽ പ്രവർത്തിക്കാനുള്ള ശേഷിയെ ജയിക്കുകയും നിഷേധിക്കുകയുമാണ്.

**അ**നുസരണശീലരാകുക. സത്യത്തിന്റെയും മനുഷ്യവർഗ്ഗത്തിന്റെയും രാജ്യത്തിന്റേയും കാര്യത്തിൽ ശ്രദ്ധാലുവായിരിക്കുക. എന്നാൽ നിങ്ങൾ ലോകത്തെ ഇളക്കും.

**പേ**ടിക്കേണ്ട. നിങ്ങൾ അദ്ഭുതകർമ്മം ചെയ്യും. പേടിപ്പെടുന്ന നിമിഷം നിങ്ങൾ ശൂന്യമാകും. ലോകത്തിലുള്ള ദുരിതത്തിന്റെ ഏറ്റവും വലിയ കാരണം പേടിയാണ്. അന്ധവിശ്വാസങ്ങളിൽവെച്ച് ഏറ്റവും വലുതും പേടിതന്നെ. നമ്മുടെ യാതനകളുടെ കാരണവും പേടിയാണ്. ഒരു ക്ഷണംകൊണ്ട് സർഗ്ഗസുഖം നല്കുന്നതു പേടിയില്ലായ്മയാണ്.

*വിഘ്നങ്ങൾ എത്രയുണ്ടോ, അത്രയും നല്ലത്. വഴിക്കുള്ള വിഘ്നങ്ങളല്ലേ നദിക്കു വേഗം കൂട്ടുന്നത്? ഏതൊന്ന് എത്രകണ്ടു പുതിയതും ഉത്തമവുമാണോ, അതിന് ആദ്യത്തിൽ അത്രകണ്ട് വിഘ്നങ്ങൾ നേരിടേണ്ടിവരും. വിഘ്നങ്ങൾ വിജയത്തിന്റെ മുന്നോടികൾ മാത്രമാണ്. വിഘ്നങ്ങളില്ലെങ്കിൽ വിജയവുമില്ല.*

*ഐക്യമുള്ള ഒരുപിടി ആളുകൾക്ക് ഉലകം കീഴ്മേൽ മറിക്കാം. അവർ ചിന്തയിലും വാക്കിലും പ്രവൃത്തിയിലും ഒരുമിക്കണമെന്നേയുള്ളൂ. ഈ വിശ്വാസം കൈവിടരുത്.*

*'ഇതു വിധിയാണ്' എന്നു പറയുന്നവൻ ഭീരുവും മൂഢനുമാണ് എന്നിങ്ങനെ സംസ്കൃതത്തിൽ ഒരു പഴഞ്ചൊല്ലുണ്ട്. 'എന്റെ വിധിയെ ഞാൻ തന്നെ സൃഷ്ടിക്കും' എന്നാണ് ബലവാന്മാർ പറയുക. വിധിയെപ്പറ്റി പുലമ്പിക്കൊണ്ടിരിക്കുന്നത് പ്രായം കൂടിവരുന്നവരാണ്.*

*നമ്മുടെ ഇന്നത്തെ അവസ്ഥ സ്വന്തം പൂർവ്വകർമ്മങ്ങളുടെ ഫലമാണെങ്കിൽ, ഭാവിയിൽ നാം ആഗ്രഹിക്കുന്നവിധമുള്ള ഏതവസ്ഥയും നമ്മുടെ ഇപ്പോഴത്തെ കർമ്മങ്ങൾകൊണ്ടു വരുത്താവുന്നതാണെന്നും അതിൽനിന്നു സിദ്ധിക്കുന്നു. കർമ്മത്തിന്റെ വഴിയറിഞ്ഞു പ്രവർത്തിക്കുന്നതിനാൽ മാത്രം ഒരുവന് അതിൽനിന്നുള്ള പരമാവധി ഫലം സിദ്ധിക്കുന്നു. ഏറ്റവും ചെറിയ പ്രവൃത്തിയെപ്പോലും നിന്ദിക്കരുത്.*

*നിങ്ങൾക്ക് സ്വയം വലുതാണെന്നു തോന്നിയാൽ നിങ്ങൾ വലുതാകുന്നു. മഹനീയമായ അതേ ആത്മാവാണ് നമുക്കെല്ലാമുള്ളത്. നാമതിൽ വിശ്വസിക്കുക.*

*'വയ്യ' എന്ന് ഒരിക്കലും പറയരുത്. 'എനിക്കു കഴിവില്ല' എന്ന് ഒരു കാലത്തും പറഞ്ഞുപോകരുത്. നിങ്ങൾ അനന്തനാണ്. നിങ്ങളുടെ സാക്ഷാൽ സ്വരൂപത്തോടു തട്ടിച്ചുനോക്കുമ്പോൾ കാലദേശങ്ങൾപോലും തുച്ഛം. നിങ്ങൾക്ക് എന്തിനും എല്ലാറ്റിനും കഴിവുണ്ട്. നിങ്ങൾ സർവ്വശക്തരാണ്.*

*എങ്ങനെ നിനയ്ക്കുന്നുവോ അങ്ങനെയായിത്തീരും. നിങ്ങൾ സ്വയം ദുർബലരെന്നു കരുതിയാൽ ദുർബലരാകും. നിങ്ങൾ സ്വയം ശക്തരെന്നു കരുതിയാൽ ശക്തരാകും.*

# 4. വിശ്വാസം ശക്തിയുടെ ഉറവിടം

***നി**ങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ. മഹാവിശ്വാസങ്ങളാണ് മഹാകർമ്മങ്ങളുടെ മാതാവ്.*

***ലോ**കചരിത്രം, അവനവനിൽ വിശ്വാസമുണ്ടായിരുന്ന ചുരുക്കം ചിലരുടെ ചരിത്രമാണ്. ആ വിശ്വാസം അന്തർദിവ്യതയെ വിളിച്ചു വെളിപ്പെടുത്തുന്നു. നിങ്ങൾക്കെന്തും ചെയ്യാം. അനന്തശക്തിയെ ആവിഷ്കരിക്കുവാൻ വേണ്ടത്ര പ്രയത്നിക്കാത്തപ്പോഴേ നിങ്ങൾ പരാജയപ്പെടുന്നുള്ളൂ. ഒരുവന് വിശ്വാസം നഷ്ടപ്പെട്ടാൽ ആ സമയത്ത് മരണം വരുന്നു.*

***ന**മുക്ക് ആവശ്യം ഈ ശ്രദ്ധയാണ്. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തിനു കാരണവും ശ്രദ്ധയിലുള്ള ഈ വ്യത്യാസമല്ലാതെ മറ്റൊന്നുമല്ല. ഒരുവനെ മഹാനും മറ്റൊരുവനെ ദുർബലനും നീചനുമാക്കിത്തീർക്കുന്നത് ഈ ശ്രദ്ധയാണ്. ഈ ശ്രദ്ധ നിങ്ങളിൽ പ്രവേശിക്കണം.*

***നി**ങ്ങളിൽത്തന്നെ വിശ്വാസം കൊള്ളുക. നിങ്ങളൊക്കെ പണ്ട് വൈദികമഹർഷിമാരായിരുന്നു. വേറെ വേറെ ശരീരം പൂണ്ടുവന്നിരിക്കുന്നുവെന്നേയുള്ളൂ. ഞാൻ ദിവ്യചക്ഷുസ്സുകൊണ്ടു കാണുന്നു, നിങ്ങളുടെയെല്ലാം ഉള്ളിൽ അനന്തശക്തി കുടികൊള്ളുന്നു. ആ ശക്തിയെ ഉണർത്തുവിൻ, ഉണരുവിൻ, ഉയരുവിൻ.*

***ന**മ്മുടെ പൂർവ്വീകന്മാർക്ക് ഈ ആത്മവിശ്വാസമുണ്ടായിരുന്നു. പരിഷ്കാരത്തിന്റെ അണിനടയിൽ അവരെ ഏറെ ഏറെ മുന്നേറ്റിയ പ്രചാലകശക്തിയും ഈ ആത്മവിശ്വാസമായിരുന്നു. അധോഗതിയോ ദോഷമോ പിണഞ്ഞിട്ടുണ്ടെങ്കിൽ - എന്റെ വാക്കുകൾ ശ്രദ്ധിക്കുക - അതുണ്ടായത് നമ്മുടെ ആളുകൾക്ക് ഈ ആത്മവിശ്വാസം നഷ്ടപ്പെട്ട ദിവസംതന്നെയാണ്.*

***നി**ങ്ങളിൽത്തന്നെ വിശ്വസിക്കുക; എല്ലാ ശക്തികളും നിങ്ങളുടെ ഉള്ളിൽത്തന്നെയുണ്ട്. ഇതറിഞ്ഞ് ആ ശക്തികളെ പ്രകാശിപ്പിക്കുക. 'എനിക്ക് എന്തും ചെയ്യാൻ സാധിക്കും' എന്നു പറയുക. നിഷേധിച്ചാൽ സർപ്പത്തിന്റെ വിഷവും നിഷ്ഫലമാകും. സൂക്ഷിക്കുക: നിഷേധാത്മകചിന്തകൾ അരുത്, 'ഇല്ല' എന്നു പറയരുത്.*

ആത്മവിശ്വാസം നശിക്കയെന്നുവെച്ചാൽ, ഈശ്വരവിശ്വാസം നശിക്കയെന്നാണ് അർത്ഥം.

പുരോഗതി വേണമെങ്കിൽ ആദ്യം ആത്മവിശ്വാസവും പിന്നെ ഈശ്വരവിശ്വാസവും ഉണ്ടാകണം. ആത്മവിശ്വാസമില്ലാത്തവന് ഒരിക്കലും ഈശ്വരവിശ്വാസമുണ്ടാകാൻ സാദ്ധ്യമല്ല.

വിശ്വാസം, വിശ്വാസം, അവനവനിൽത്തന്നെയുള്ള വിശ്വാസം, ഈശ്വരനിലുള്ള വിശ്വാസം. ഇതാണ് മഹത്വത്തിന്റെ രഹസ്യം.

നിങ്ങൾ എന്നെ വിശ്വസിക്കുകയാണെങ്കിൽ, നിങ്ങൾക്കെല്ലാവർക്കും മഹത്തായ ഒരു ഭാവിയുണ്ട്. ഞാൻ കുട്ടിയായിരുന്നപ്പോൾ എനിക്ക് എന്നിലുണ്ടായിരുന്ന വിശ്വാസംപോലെ നിങ്ങളോരോരുത്തർക്കും അവനവനിൽതന്നെ ദൃഢമായ വിശ്വാസം ഉണ്ടാകണം. നിങ്ങളോരോരുത്തരിലും ആ വിശ്വാസം അവനവനിൽത്തന്നെ ഉണ്ടാകട്ടെ. അനശ്വരമായ ആ ശക്തി ഓരോ ആത്മാവിലും നിലകൊള്ളുന്നു. അപ്പോൾ ഭാരതത്തെ മുഴുവൻ നിങ്ങൾ ഉണർത്തും.

ഒരാൾ എത്രയെങ്കിലും അധഃപതിക്കട്ടെ, ഒടുവിൽ വെറും നിരാശകൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാലുയർത്തും. അപ്പോൾ മുതൽ അയാൾക്ക് ആത്മവിശ്വാസവുമുണ്ടാകും. എന്നാൽ അത് ആദ്യമേ അറിഞ്ഞിരിക്കുന്നത് അധികം നന്ന്. ഇത്രയൊക്കെ കഷ്ടപ്പെടണോ ആത്മവിശ്വാസമുണ്ടാവാൻ!

പുരാണപ്രഥിതരായ മുപ്പത്തുമുക്കോടി ദേവതകളിലും നിങ്ങൾക്കു വിശ്വാസമുണ്ടായാലും, നിങ്ങൾക്കു നിങ്ങളിൽത്തന്നെ വിശ്വാസമില്ലെങ്കിൽ, രക്ഷയില്ലതന്നെ. നിങ്ങൾക്കു നിങ്ങളിൽ വിശ്വാസമുണ്ടാകട്ടെ. ആ വിശ്വാസത്തിൽ ഉറച്ചുനില്ക്കുക. അങ്ങനെ ശക്തിയാർജ്ജിക്കുക. അതാണ് നമുക്കു വേണ്ടത്.

ആത്മവിശ്വാസം സർവ്വസമർത്ഥമാണ്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ട്.

ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറെക്കൂടെ പരക്കെ ഉപദേശിക്കുകയും ആചരിക്കുകയും ചെയ്തിരുന്നുവെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടെയും ദുഃഖങ്ങളുടെയും വലിയൊരു ഭാഗം മാഞ്ഞുപോയേനെ. മനുഷ്യചരിത്രത്തിൽ മഹാന്മാരുടെയും മഹതിക

ളുടെയും ജീവിതത്തിൽ സർവ്വോത്തരമായി ഒരു പ്രചോദകശക്തി കാണുന്നുണ്ടെങ്കിൽ അത് ആത്മവിശ്വാസമത്രേ. അവർക്ക് സ്വമഹത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു. അവർ മഹാന്മാരുമായി.

പാശ്ചാത്യവംശ്യരുടെ ഇടയിൽ പ്രകടമായിക്കാണുന്ന ഭൗതിക ശക്തികളെല്ലാം ഈ ശ്രദ്ധയുടെ ഫലമാണ്. അവർ സ്വന്തം മാംസപേശികളിൽ വിശ്വാസമുള്ളവരാണ്. നിങ്ങളുടെ ആത്മാവിൽ നിങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ അതെത്ര കൂടുതൽ ഫലവത്താകണം! അനന്തമായ ആത്മാവിൽ, അനന്തമായ ശക്തിയിൽ വിശ്വസിക്കുക. ഇവയെക്കുറിച്ചാണ് നിങ്ങളുടെ ഗ്രന്ഥങ്ങളും സിദ്ധന്മാരും ഐകമത്യത്തോടെ ഉദ്ബോധിപ്പിക്കുന്നത്. യാതൊന്നിനും നശിപ്പിക്കാനാവാത്ത ആത്മാവിലത്രേ അനന്തമായ ശക്തി വെളിയിലേക്ക് പ്രകടിപ്പിക്കുന്നതിനായി കുടികൊള്ളുന്നത്. ശക്തനാകൂ! ശ്രദ്ധാവാനാകൂ! മിച്ചമെല്ലാം തീർച്ചയായും പിന്തുടരും.

നചികേതസ്സിനെന്നപോലെ ശ്രദ്ധ (വിശ്വാസം) ഉണ്ടാവട്ടെ! എന്റെ ആഗ്രഹം ആ ശ്രദ്ധ നിങ്ങളിലോരോരുത്തനും ഉണ്ടാകണമെന്നാണ്. അപ്പോൾ നിങ്ങളിലോരോരുത്തനും ഭീമപരാക്രമനായി, വമ്പിച്ച മേധാശക്തിയൊത്ത വിശ്വപ്രകമ്പകനായി, എല്ലാതരത്തിലും അപരിമിതനായ ഈശ്വരനായി എഴുന്നേറ്റു നിലകൊള്ളും. നിങ്ങൾ അതാകണമെന്നത്രേ എന്റെ ആഗ്രഹം.

ആദ്യം മനുഷ്യരെയാണ് വേണ്ടത്. ചുണയുള്ള മനുഷ്യർ വേണം. നമുക്ക്, ശ്രദ്ധയില്ലാതെ ചുണയുള്ള മനുഷ്യരെങ്ങനെയുണ്ടാകും?"

ശ്രദ്ധയുടെ അഭാവമാണ് നമ്മുടെയിടയിലുള്ള സർവ്വദോഷങ്ങളും വരുത്തിവെച്ചത്, കൂടുതൽ കൂടുതൽ ദോഷങ്ങൾ കൊണ്ടുവന്നുകൊണ്ടുമിരിക്കുന്നത് എന്നാണ് ഞാൻ പറയുന്നത്. എന്റെ ചികിത്സാരീതി, രോഗകാരണങ്ങളെ വേരോടെ പിഴുതുകളയലാണ്, അല്ലാതെ അവയെ വെറുതെ അമർത്തിവെക്കലല്ല.

ശ്രദ്ധയെന്താണെന്നുള്ള ബോധം നമുക്കൊരിക്കൽക്കൂടി തിരിച്ചുകിട്ടേണ്ടിയിരിക്കുന്നു; നമുക്കു നമ്മിൽത്തന്നെ വിശ്വാസം പുനർജീവിപ്പിക്കണം. എന്നാലേ, നമ്മുടെ നാട്ടിനെ തുറിച്ചുനോക്കുന്ന പ്രശ്നങ്ങളെ നമുക്കുതന്നെ പതുക്കെ പരിഹരിക്കാൻ പറ്റൂ.

അനന്തമായ ശ്രദ്ധയും ശക്തിയും മാത്രമാണ് വിജയത്തിനുള്ള വ്യവസ്ഥകൾ.

ഓരോ ബാലനും അഖണ്ഡബ്രഹ്മചര്യം പാലിക്കണം; അപ്പൊഴേ ശ്രദ്ധയും വിശ്വാസവുമുണ്ടാവൂ.

'ശ്രദ്ധാവാൻ ഭവ, വീര്യവാൻ ഭവ'. ആത്മജ്ഞാനലാഭം സാധിക്കുക; മറ്റുള്ളവരുടെ നന്മയ്ക്കായി ജീവിക്കുക. ജീവിതസമർപ്പണം ചെയ്യുക. ഇതാണെന്റെ ഇച്ഛ, എന്റെ ആശീർവാദവും.

ആദർശനിഷ്ഠയും ഉദ്ദേശ്യശുദ്ധിയും തീർച്ചയായും വിജയം വരിക്കും; ഇവകൊണ്ടു കവചിതരായ ഒരു ന്യൂനപക്ഷംപോലും സകല പ്രതിബന്ധങ്ങളെയും തരണം ചെയ്യുമെന്നതിന് ഒരു സംശയവുമില്ല.

ആര് എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടെ, നിങ്ങളുടെ വിശ്വാസത്തിൽ അടിയുറച്ചുനില്ക്കുക, ലോകം നിങ്ങളുടെ മാർഗ്ഗത്തിൽ വന്നു ചേരും, ഒരു ചിന്തയും വേണ്ട. 'ഇയാളെ വിശ്വസിക്കുക, അയാളെ വിശ്വസിക്കുക' എന്ന് ആളുകൾ പറയുന്നു. എന്നാൽ ഞാൻ പറയുന്നു–'ആദ്യമായി നിങ്ങളെത്തന്നെ വിശ്വസിക്കുക'; അതാണ് യഥാർത്ഥമായ മാർഗ്ഗം.

പാശ്ചാത്യശാസ്ത്രങ്ങളോടൊപ്പം വേദാന്തം വേണം, ബ്രഹ്മചര്യമാണതിന്റെ മൂലമന്ത്രം; ശ്രദ്ധയും ആത്മവിശ്വാസവും അത്യാവശ്യം.

## 5. ഇച്ഛാശക്തി

എല്ലാവരും പരമാവധി പരിശ്രമിക്കാതെ വല്ലതും ചെയ്യാനാവുമോ? 'ഉദ്യോഗിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ.' പിന്നോട്ടു നോക്കേണ്ട, മുന്നോട്ട്! നമുക്ക് അനന്തമായ ഊർജ്ജം വേണം. അനന്തമായ ഉത്സാഹം വേണം. അനന്തമായ ധൈര്യം വേണം. അനന്തമായ ക്ഷമ വേണം – അപ്പോഴേ വലിയ കാര്യങ്ങൾ നേടൂ.

എഴുന്നേറ്റുനിന്നു പോരാടുക! ഒരടിപോലും പിന്നോട്ടു വെക്കരുത്. ഇതാകട്ടെ ആദർശം. ഈ ലോകം മുഴുവൻ എതിരാകട്ടെ, മരണം വെറും വസ്ത്രം മാറലാണ്. അതിലെന്തുണ്ട്? പോരാടുക.

നമ്മുടെ ദൈനംദിനജീവിതത്തിലുണ്ടാകുന്ന മിക്ക കഷ്ടപ്പാടുകൾക്കും കാരണം ഈ വിധത്തിൽ മനസ്സിനെ അടക്കിനിർത്താനുള്ള ശക്തിക്കുറവാണ്. ദ്രോഹവിദ്വേഷരൂപമായ ഏതു പ്രതികരണവും അത്രമാത്രം മനഃശ്ശക്തിയെ നഷ്ടപ്പെടുത്തുന്നതാണ്. മറിച്ച്, ഓരോ പ്രതികാര

ചിന്തയും ദ്വേഷവിചാരവും ദോഷപ്രവൃത്തിയും നിഗ്രഹിച്ചാലോ? അതു നമുക്കു ഗുണകരമായിവരും. ദ്വേഷരൂപമോ രോഷരൂപമോ ആയ ഓരോ വികാരത്തെ നിഗ്രഹിക്കുമ്പോഴും നാം അത്രമാത്രം സാത്വികവീര്യം ആത്മശ്രേയസ്സിനുവേണ്ടി സംഗ്രഹിച്ചുവെക്കുന്നു. ആ വീര്യമാകട്ടെ, യഥാകാലം ഉത്കൃഷ്ടയോഗബലങ്ങളായി പരിണമിക്കയും ചെയ്യും.

**ഭീ**രുത്വം കൊണ്ട് ഒന്നും നേടാനാവില്ല. പിൻവാങ്ങിയാൽ ദൗർഭാഗ്യത്തെ ഒഴിവാക്കാനാവില്ല.

**എ**ന്റെ ചോദ്യമിതാണ്: നിങ്ങൾക്കു ബലമുണ്ടോ? (അഭ്യാസംകൊണ്ടു) നിങ്ങൾക്കു ബലം തോന്നുന്നുണ്ടോ? ബലം ഒന്നുമാത്രം ആവശ്യം. ലോകവ്യാധിക്ക് ഔഷധം.

**നാം** ദുർബലരാണെന്നു പറയരുത്. എന്തും ഏതും നമുക്കു ചെയ്യാൻ കഴിയും. നമുക്കു ചെയ്യാനാവാത്തതെന്തുണ്ട്? എല്ലാം നമുക്കു ചെയ്യാം. മഹനീയമായ അതേ ആത്മാവാണ് നമുക്കെല്ലാമുള്ളത്. നാമതിൽ വിശ്വസിക്കുക.

**ജാ**തിയും ജന്മവും വകവെക്കാതെ, ഓരോ പുരുഷനും സ്ത്രീയും ശിശുവും കേൾക്കട്ടെ, അറിയട്ടെ, ഓരോരുത്തന്റെയും പിമ്പിൽ, പെരുമയും നന്മയും കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യതയും സാമർത്ഥ്യവും നിശ്ചിതമാക്കിക്കൊണ്ടു നിലകൊള്ളുന്നത് അഖണ്ഡമായ ആത്മാവാണെന്ന്.

**ആ**ത്മാവ് പരിതസ്ഥിതികളുമായി മല്ലടിച്ച് ലേശവും അധൈര്യപ്പെടാതെ വീണ്ടും വീണ്ടും സമരം ചെയ്തു പുരോഗമിക്കുമ്പോൾ, അസാമാന്യശക്തി സമ്പാദിക്കുന്നു.

**പ**റയുക, 'എന്നിൽ സകലതും ഉണ്ട്; ഞാൻ ആഗ്രഹിച്ചാൽ അതെല്ലാം പ്രകാശിപ്പിക്കാം.'

**'ഞാ**ൻ നിസ്സാരൻ, എനിക്കൊന്നും അറിഞ്ഞുകൂടാ' എന്നു പറയുന്നത് ഏതുതരം വിനയമെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇതു കൃത്രിമത്യാഗവും കപടവിനയവുമാണ്. അങ്ങനെയുള്ള ദീനഹീനഭാവത്തെ ദൂരീകരിക്കണം.

**ക്രി**യാത്മക ഭാവനകളെ പോഷിപ്പിക്കൂ. നിഷേധാത്മകചിന്തകളിൽ മുഴുകിയിരിക്കുന്നതിനാൽ നമ്മുടെ നാടു നാശത്തിലേക്കുപോകുന്നു.

എന്തൊരധഃപതനം! ഓരോ ആത്മാവിലും അനന്തശക്തിയുണ്ട്. ഭാഗ്യഹീനരേ, 'ഇല്ല, ഇല്ല' എന്നു പറഞ്ഞ് നിങ്ങൾ പൂച്ചയും നായയുമായിത്തീരണോ? ഇല്ലെന്നു പറയുന്നതെന്തുകൊണ്ട്? ആർക്കാണ് ഇല്ലാത്തത്? തന്നെത്താൻ പഴിച്ചു പറയുന്ന ദീനഹീനഭാവം ഒരു രോഗമാണ്. അതാണോ യഥാർത്ഥവിനയം? അതു ഗുപ്തമായ അഹങ്കാരമത്രേ! പർവതത്തിൽനിന്നു കുതിച്ചുവീഴുന്ന വിപുലമായ ഹിമസ്തൂപം പോലെ ലോകത്തിന്മേൽ ചെന്നുവീഴുക, നിങ്ങളുടെ ഭാരംകൊണ്ട് ലോകം രണ്ടായി പിളരട്ടെ.

നിങ്ങളുടെ മുഖം ഇരുണ്ടിരിക്കുന്നെങ്കിൽ അന്നു പുറത്തേക്കു പോകരുത്. വാതിലടച്ചു മുറിയിൽ ഇരുന്നുകൊള്ളുക. ഈ വ്യാധിയെ ലോകരുടെയിടയിൽ കൊണ്ടുനടക്കാൻ നിങ്ങൾക്കെന്തധികാരം?

എന്തേ കരയുന്നേ? സ്നേഹിത! നിന്നിലുണ്ട് സർവ്വശക്തിയും. വിളിച്ചുണർത്തൂ, ഭഗവൻ, സർവ്വശക്തമായ ആ സ്വരൂപത്തെ; ഈ മൂന്നു ലോകം മുഴുവൻ നിന്റെ കാലടിയിൽ! എന്തെന്നാൽ ആത്മാവുമാത്രമാണ് സമർത്ഥമാകുന്നത്, ഒരിക്കലും ജഡമല്ല.

'ഇല്ല, ഇല്ല', എന്നു കേട്ടാൽ എന്റെ തലയിൽ വജ്രായുധം പതിക്കുന്നതുപോലെ തോന്നുന്നു.

നിങ്ങൾ ബലവാനും സർവ്വശക്തനും സർവ്വവ്യാപിയുമാണ്. ഇതുവരെ നാം ഇതു പ്രകാശിപ്പിച്ചില്ലായിരിക്കാം. ഇതു നിങ്ങളിലുണ്ട്. എല്ലാ അറിവും നിങ്ങളിലുണ്ട്. ശുദ്ധബുദ്ധമുക്തനാണു നീ. ഇതെന്തുകൊണ്ടു പ്രകാശിപ്പിച്ചുകൂടാ? കാരണം നിങ്ങൾ അതു വിശ്വസിക്കുന്നില്ല. അതിൽ വിശ്വസിക്കൂ. അതു വെളിപ്പെടും.

'എന്റെ ഉള്ളിൽ അനന്തശക്തി, അപാരജ്ഞാനം, കീഴടക്കുവാൻ കഴിയാത്ത ഉത്സാഹം കുടികൊള്ളുന്നു' എന്നു വിശ്വസിക്കാമെങ്കിൽ, ആ ശക്തി പുറത്തു പ്രകാശിപ്പിക്കാമെങ്കിൽ, നിങ്ങൾക്കും എന്നെപ്പോലെയാകാം.

അപൂർണ്ണതയെപ്പറ്റി ചിന്തിച്ചാൽ നമ്മിൽ അതുണ്ടാകുന്നു. ബലവാനും പൂർണ്ണനും ആണെന്നുള്ള ചിന്തകൊണ്ടു മാത്രമേ അതു മാറ്റാൻ പറ്റൂ.

പ്രയത്നമാണ് ജീവിതത്തിന്റെ ലക്ഷണം.

**പ**രാജയഭീതികൊണ്ട് ഞാൻ യുദ്ധത്തിൽനിന്നു പിൻവാങ്ങുകയോ? നേതാവിന് പരാജയം തന്നെ അലങ്കരിക്കുന്ന ആഭരണമാണ്. യുദ്ധം ചെയ്യാതെ പരാജയം സമ്മതിച്ചുകൊടുക്കുകയോ!

**സ്ഥി**രപരിശ്രമം ഒടുവിൽ ജയം നേടും; ഒരു ദിവസംകൊണ്ട് ഒന്നും സാധിപ്പാൻ കഴിയില്ല.

**പ്ര**യാസങ്ങൾ പർവ്വതംപോലെ ഉന്നതങ്ങളായി തോന്നിയാലും, സമസ്തവും ഭയാനകവും അന്ധകാരനിബിഡവുമായി തോന്നിയാലും, അവ മായ മാത്രമാണ്. ഭയം വെടിയുക - അപ്പോൾ അതു തുരത്തപ്പെടും. അതിനെ എതിർത്തു പൊടിയാക്കുക - അപ്പോൾ അതു മറയത്തു പോകും. അതിനെ ചവുട്ടിത്താഴ്ത്തുക - അപ്പോൾ അതു നാശമടയും, ഭയപ്പെടാതിരിക്കുക. നിങ്ങൾ എത്രതവണ പരാജയപ്പെട്ടു എന്നതിനെപ്പറ്റി ചിന്തിക്കരുത്, അതു സാരമാക്കാനില്ല. കാലം അനന്തമാണ്, മുന്നോട്ടു പോകുക. വീണ്ടും വീണ്ടും നിങ്ങളുടെ തന്റേടത്തെ ബലപ്പെടുത്തുക. അപ്പോൾ നിശ്ചയമായും വെളിച്ചും വന്നുചേരും.

**ഇ**രുട്ടിലൂടെ നിന്റെ സർവ്വശക്തിയും ബലവും ഉപയോഗിച്ച് ധീരഹൃദയത്തോടെ മുന്നേറുക.

**ക**ഠിനപ്രയാസങ്ങളോട് പോരാടൽ വലിയൊരു പാഠമാണ്. ഈ പോരാടൽ ഈ ജീവിതത്തിലെ വലിയ നന്മയാണെന്നോർത്തുകൊള്ളുക. അതിൽക്കൂടിയാണ് നാം കടന്നുപോകേണ്ടത്. സ്വർഗ്ഗത്തേക്ക് ഒരു പാതയുണ്ടെങ്കിൽ അതു നരകത്തിലൂടെയാണ്; നരകത്തിലൂടെ സ്വർഗ്ഗത്തിലേക്ക്-അങ്ങനെയാണെപ്പോഴും വഴി.

**ജ**യം കൈവരണമെങ്കിൽ ഗംഭീരമായ സ്ഥിരപരിശ്രമവും ഗംഭീരമായ ഇച്ഛാശക്തിയും വേണം. "ഞാൻ കടൽവെള്ളം കുടിച്ചുതീർക്കും." "ഞാൻ ഇച്ഛിച്ചാൽ പർവ്വതങ്ങൾ തകർന്നുപോകും." അത്രയ്ക്ക് ഊർജ്ജം വേണം, അത്തരം നിശ്ചയദാർഢ്യം വേണം; കഠിനമായി പണിയെടുക്കണം; എങ്കിൽ നിങ്ങൾ പരമപദത്തിൽ എത്തുകയും ചെയ്യും.

**ഇ**ച്ഛാശക്തി. ഇതിന്റെ മുന്നിൽ എല്ലാം വണങ്ങിക്കൊള്ളണം; എന്തുകൊണ്ടെന്നാൽ, ഈശ്വരനിൽനിന്ന്, ഈശ്വരനിൽനിന്നുതന്നെയാണ്, ഇച്ഛാശക്തി വന്നുകൂടുന്നത്. ശുദ്ധവും വീര്യവുമുള്ള ഇച്ഛാശക്തി സർവ്വശക്തമാണ്.

**ബ**ലവാന്മാരോടും ശക്തരോടും മാത്രമേ ലോകം അനുഭാവം കാട്ടുന്നുള്ളൂ.

**എ**ന്റെ കുട്ടീ, ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളും അതിനുള്ളിൽ വജ്രായുധം നിർമ്മിക്കാനുപയോഗിച്ച അതേ വസ്തുകൊണ്ടു നിർമ്മിക്കപ്പെട്ട മനസ്സുമാണ് ഞാനാവശ്യപ്പെടുന്നത്. ശക്തി, ധൈര്യം, ക്ഷാത്രവീര്യവും, ബ്രഹ്മതേജസ്സുമാണ് എനിക്കുവേണ്ടത്.

**വെ**റും മൃഗീയതയ്ക്കും കായികശക്തിക്കുമല്ല, സൗമ്യതയ്ക്കാണ് തുടർന്നു ജീവിക്കാനും സാഫല്യമടയാനും കരുത്തുള്ളത്.

**ആ**ദ്യംതന്നെ ആളുകളെ കായികമായി ബലമുള്ളവരും പ്രവർത്തനക്ഷമരുമാകാൻ പഠിപ്പിക്കണം. അത്തരം ഒരു ഡസൻ സിംഹങ്ങൾ ലോകം കീഴടക്കും; അല്ലാതെ, പത്തു ലക്ഷം ആടുകൾക്കല്ല അതു സാധിക്കുക.

**ഇ**രുമ്പുകൊണ്ടുള്ള, തകരാത്ത ബുദ്ധിയും ഹൃദയവുമുള്ളവരെയാണ് എനിക്കു വേണ്ടത്.

**പ**രിശുദ്ധിയും നിസ്സ്വാർത്ഥതയുമുള്ള കുറച്ചു പുരുഷന്മാരേയും സ്ത്രീകളേയും തരൂ, ഞാൻ ഈ ലോകത്തെ വിറപ്പിക്കാം.

## 6. മനഃശക്തി

**ക**രുത്താണാവശ്യം. ജീവിതത്തിൽ നമുക്ക് കരുത്താണുണ്ടാകേണ്ടത്. പാപത്തിനും ദുഃഖത്തിനും കാരണമായിരിക്കുന്നത് നമ്മുടെ ദൗർബല്യം മാത്രമാണ്. ദൗർബല്യത്തോടൊപ്പം അജ്ഞാനവും അജ്ഞാനത്തോടൊപ്പം ദുഃഖവും വരുന്നു.

**ഒ**രിക്കലും ദുർബലരാകരുത്, നിങ്ങൾ കരുത്തരായിരിക്കണം, നിങ്ങൾക്കുള്ളിൽ അനന്തമായ ശക്തിയിരിപ്പുണ്ട്.

**ഒ**രിക്കലും ദൗർബല്യത്തിനടിപ്പെടാത്തവനും എന്തിനെയും നേരിടുന്നവനുമാണ് സിദ്ധപുരുഷൻ.

**ദൗ**ർബല്യമെന്ന ഒറ്റവാക്കിൽ എല്ലാ പാപങ്ങളും ദോഷങ്ങളും ഉൾക്കൊ

ള്ളിക്കാമെന്നറിയണം. ദുരാചാരങ്ങളുടെയെല്ലാം പിന്നിലുള്ള ചാലക ശക്തി ദൗർബല്യമാണ്. സ്വാർത്ഥങ്ങളെല്ലാം ഉദിക്കുന്നത് ദൗർബല്യത്തിൽനിന്നാണ്. മറ്റുള്ളവരെ ക്ഷതപ്പെടുത്താൻ മനുഷ്യരെ പ്രേരിപ്പിക്കുന്നതും ദൗർബല്യമാണ്. വാസ്തവത്തിൽ തങ്ങൾ എന്തല്ലയോ അതാണെന്നു നടിക്കാൻ മനുഷ്യരെ പ്രേരിപ്പിക്കുന്നതും ദൗർബല്യം തന്നെ.

വാക്കിലും മനസ്സിലും നല്ല ചുണ വേണം. 'ഞാൻ അല്പൻ, ഞാൻ നിസ്സാരൻ' എന്നു പറഞ്ഞു പറഞ്ഞ് മനുഷ്യൻ ഹീനനായിപ്പോകുന്നു.

നാനാതരത്തിലുള്ള ദൗർബല്യത്തിന്റെ അനുഭവമാണ് പാപമെന്നു പറയുന്നത്. ഈ ദുർബലതയിൽനിന്ന് ഹിംസാദ്വേഷാദികൾ ഉയർന്നു വരുന്നു. അതുകൊണ്ട് ദുർബലതയുടെ പേരാണ് പാപമെന്നത്.

കരുത്താണ് നമുക്കു വേണ്ടത്. അതുകൊണ്ട് നിങ്ങളിൽത്തന്നെ നിങ്ങൾ വിശ്വസിക്കുവിൻ. ഞരമ്പുകളെ ശക്തമാക്കുക. ഇരുമ്പിൻ മാംസപേശികളും ഉരുക്കിൻ സിരാതന്തുക്കളുമാണ് നമുക്ക് വേണ്ടത്. നാം വേണ്ടത്ര കരഞ്ഞിരിക്കുന്നു. ഇനി കരച്ചിൽ വേണ്ട. തൻകാലിൽ നില്ക്കുക, മനുഷ്യരാകുക, നമുക്കു വേണ്ടത് മനുഷ്യരെ വാർത്തെടുക്കുന്ന മതമാണ്.

പാപവും ദുഃഖവും മറ്റുമെല്ലാം ദുർബലതയുടെ ഫലമല്ലാതെ മറ്റെന്ത്? നിങ്ങൾ പാപികൾ, ദുർബലന്മാർ എന്നു മനുഷ്യരെ ബാല്യംമുതൽ പഠിപ്പിക്കുന്നുവല്ലോ. അവർ അമൃതത്വത്തിന്റെ ദിവ്യസന്താനങ്ങളാണെന്നു പഠിപ്പിക്കുക. ഏറ്റവും ക്ഷീണിച്ച പ്രകാശമുള്ളവരെപ്പോലും അങ്ങനെ പഠിപ്പിക്കുക. ബലവും കഴിവും പൗരുഷവും തോന്നിക്കുന്ന വിചാരങ്ങൾ ബാല്യംമുതൽ അവരുടെ ബുദ്ധിയിൽ പ്രവേശിക്കട്ടെ. നിങ്ങളെ ഈ വിചാരങ്ങൾക്കു വിധേയമായി വിട്ടുകൊടുക്കുക, ബലം കെടുത്തി തളർത്തുന്നവയ്ക്കല്ല.

ആദ്യം ശരീരത്തിന് ആരോഗ്യം വളർത്തിയെടുക്കുക. എന്നാൽ മാത്രമേ മനസ്സിന്ന് നിയന്ത്രണം കൈവരൂ.

നിങ്ങൾ ധീരരാകുന്നതുവരെ നിങ്ങളുടെ ഹൃദയത്തിൽനിന്നും വെറുപ്പും വിദ്വേഷവും അകന്നുപോവില്ല.

"**ആ**രെയും വെറുക്കരുത്; തിന്മയെ എതിർക്കരുത്" എന്നു പറയാൻ വളരെ എളുപ്പമാണ്. എന്നാൽ ആ ഉപദേശം സാധാരണയായി പ്രയോഗത്തിൽ എങ്ങനെയിരിക്കുമെന്നു നമുക്കറിയാം. ജനസമുദായത്തിന്റെ ദൃഷ്ടി നമ്മുടെമേൽ പതിഞ്ഞിരിക്കുമ്പോൾ, നാം പുറമെ തിതിക്ഷ നടിച്ചുവെന്നു വരാം. എന്നാൽ ആ സമയമത്രയും നമ്മുടെ ഹൃദയം നീറുകയായിരിക്കും. ഇത് കാപട്യമാണ്, പ്രയോജനമില്ലാത്തതാണ്.

**കാ**യികമോ മാനസികമോ ആദ്ധ്യാത്മികമോ ആയ അഭ്യാസത്തിൽ ഏർപ്പെട്ടിരിക്കുന്ന പുരുഷനോടും സ്ത്രീയോടും ബാലനോടും എന്റെ ചോദ്യമിതാണ്; നിങ്ങൾക്കു ബലമുണ്ടോ? (അഭ്യാസംകൊണ്ടു) നിങ്ങൾക്കു ബലം തോന്നുന്നുണ്ടോ? ബലമേ സത്യത്തിലേക്കു നയിക്കൂ, ഫലപ്രദമാകൂ എന്നെനിക്കറിയാം.

**ഹീ**നബുദ്ധിയേയും ഹൃദയദൗർബല്യത്തെയും തലയ്ക്കുതൊഴിച്ച കറ്റുക. "ഞാൻ വീര്യവാൻ, ഞാൻ മേധാവാൻ....." എന്നുപറഞ്ഞ് എഴുന്നേല്ക്കുക. ദൗർബല്യത്തെ മനസ്സിലേക്ക് എത്താൻ അനുവദിക്കരുത്.

**ലോ**കവ്യാധിക്ക് ഔഷധം ബലമത്രേ. ധനികന്റെ പീഡയേൽക്കുന്ന ദരിദ്രനു വേണ്ട ഔഷധം ബലമാണ്. പണ്ഡിതനാൽ അമർത്തപ്പെടുന്ന പാമരനും ബലമാണ് വേണ്ട ഔഷധം.

**പു**ഷ്ടികരവും ഉത്തമവുമായ ആഹാരംകൊണ്ട് ആദ്യം ശരീരം രക്ഷിക്കണം; എന്നാലേ മനസ്സിനു കരുത്തുണ്ടാകൂ. സൂക്ഷ്മശരീരമാണ് മനസ്സ്.

**ന**ല്ല കാര്യങ്ങളുടെ ലക്ഷണം അവ നമുക്കു കരുത്തുണ്ടാക്കുമെന്നതാണ്.

'**ഞാ**ൻ മരിച്ചുപോകുന്ന ഒരു കൊച്ചു മനുഷ്യനാണ്' എന്നു പറയുമ്പോൾ നിങ്ങൾ അസത്യം പറയുന്നു, നിങ്ങൾ നിങ്ങളെത്തന്നെ നിഷേധിക്കുന്നു, നിങ്ങൾ അതിദുർബലവും ക്ഷുദ്രവും നീചവുമായ ഒന്നാണെന്നു പറഞ്ഞു നിങ്ങളെത്തന്നെ മയക്കുന്നു.

**ലോ**കത്തിലെ അനന്തശക്തിയും നിങ്ങളിലുണ്ട്. ഇപ്പോൾ നിങ്ങളുടെ മനസ്സിനെ മൂടിക്കിടക്കുന്ന മൂഢവിശ്വാസങ്ങളെ അടിച്ചു പുറത്താക്കുക. നമുക്കു ധീരരാവുക.

**മെ**ല്ലെ മെല്ലെ ഹൃദയം ബലവത്താക്കിക്കൊണ്ടുവരണം. ഒരു യഥാർത്ഥ'മനുഷ്യ'നുണ്ടായാൽ ഒരായിരം പ്രസംഗത്തിന്റെ ഫലമായി.

**എ**ങ്ങനെ നിനയ്ക്കുന്നുവോ അങ്ങനെയായിത്തീരും. നിങ്ങൾ സ്വയം ദുർബലരെന്നു കരുതിയാൽ ദുർബലരാകും. സ്വയം അശുദ്ധരെന്നു കരുതിയാൽ അശുദ്ധരാകും. സ്വയം ശുദ്ധരെന്നു കരുതിയാൽ ശുദ്ധരാകും. സ്വയം ദുർബലരെന്നു കരുതാതെ, മറിച്ച്, പ്രബലരെന്നും സർവശക്തരെന്നും സർവജ്ഞരെന്നും കരുതാൻ ഇതു നമ്മെ പഠിപ്പിക്കുന്നു.

**ഉ**പനിഷത്തുകളുടെ മഹത്ത്വമിരുന്നിട്ടും, നാം അഭിമാനിക്കാറുള്ള നമ്മുടെ ഋഷിപാരമ്പര്യവുമൊക്കെയിരുന്നിട്ടും, മറ്റു മാനവവംശങ്ങളെ അപേക്ഷിച്ച്, നാം ദുർബലരാണ്, അതീവ ദുർബലരാണെന്നു നിങ്ങളോടെനിക്കു പറയേണ്ടതുണ്ട്. ഒന്നാമതായി, കായികമായ നമ്മുടെ ദൗർബല്യം. നമ്മുടെ ദുരിതങ്ങളുടെ മൂന്നിലൊരു പങ്കിനെങ്കിലും ഈ കായികദൗർബല്യമാണ് കാരണം.

**ത**ത്തയെപ്പോലെ പലതും നാം പറയാറുണ്ട്. പക്ഷേ ഒരിക്കലും ചെയ്യാറില്ല. പറയലും ചെയ്യാതിരിക്കലും നമ്മുടെ ശീലമായിരിക്കയാണ്. എന്തുകൊണ്ട് ഒന്നും ചെയ്യുക സാദ്ധ്യമല്ല? കായികദൗർബല്യംകൊണ്ട്. ഇത്തരം ക്ഷീണിച്ച തലച്ചോറുകൊണ്ട് ഒന്നും ചെയ്യുക സാദ്ധ്യമല്ല. അതിനെ നാം ശക്തിപ്പെടുത്തണം.

**സിം**ഹങ്ങളാണ് നിങ്ങൾ; നിങ്ങൾ ആത്മാക്കൾ, നിർമ്മലനിത്യപൂർണ്ണാത്മാക്കൾ; ജഗത്തിന്റെ കരുത്ത് മുഴുവൻ നിങ്ങളിലിരിക്കുന്നു. 'സ്നേഹിതാ! നീ എന്തേ കരയുന്നു?"

**മ**സ്തിഷ്കവും മാംസപേശികളും ഒരുപോലെ വളരണം. ഇരുമ്പിനൊത്ത ഞരമ്പുകളും സുസൂക്ഷ്മമായ മസ്തിഷ്കവും-അപ്പോൾ കാണാം ഉലകമെല്ലാം നിന്റെ കാലടിയിൽ വരുന്നത്.

**ശ**രീരം നല്ല ബലവത്താക്കാൻ പഠിക്കണം; സകലരേയും പഠിപ്പിക്കണം. ശരീരവും മനസ്സും ഒരുപോലെ പുഷ്ടിപ്രാപിക്കണം. ശരീരം പ്രബലമാക്കിയാലത്തെ പ്രയോജനം മനസ്സിലാക്കിക്കൊടുത്താൽ അവർ സ്വയം അതിനു പ്രയത്നിച്ചുകൊള്ളും.

**ആ**നന്ദംകൊണ്ടുതന്നെയായാലും കരയാനുള്ള കാലമല്ല ഇത്. നാം

വേണ്ടത്ര കരഞ്ഞിരിക്കുന്നു. നമുക്കു മൃദുത്വം തേടേണ്ട കാലമല്ല ഇത്. ഈ മൃദുത്വം നമ്മോടു ചേർന്നിട്ടു കാലമേറെയായി, ഇന്നിപ്പോൾ നാം പഞ്ഞിക്കെട്ടുകൾപൊലെയായിരിക്കുന്നു; മരിച്ചിരിക്കുന്നു. ഇന്നിപ്പോൾ നമ്മുടെ രാജ്യത്തിനുവേണ്ടത് ഇരുമ്പുകൊണ്ടുള്ള മാംസപേശികളും, ഉരുക്കുകൊണ്ടുള്ള സിരാതന്തുക്കളുമാണ്; ഒന്നിനും തടുക്കാനാവാത്തതും, ബ്രഹ്മാണ്ഡത്തിലെ ഗൂഢങ്ങളിലേക്കും ഗുപ്തങ്ങളിലേക്കും തുളച്ചിറങ്ങുന്നതും, കടലടിയിലേക്കു കടന്നുചെന്നോ മരണത്തെ നേരിട്ടോ എങ്ങനെയെങ്കിലും സ്വോദ്ദേശ്യം നേടുന്നതും, വമ്പിച്ചതുമായ ഇച്ഛാശക്തിയും - ഇതാണ് നമ്മുടെ ആവശ്യം.

**എ**ന്റെ കുട്ടികളേ, നിങ്ങൾക്ക് ഈ സന്ദേശം -'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത് ത്വയ്യുപപദ്യതേ' എന്ന സന്ദേശം - ലോകത്തിൽ വിളംബരപ്പെടുത്താൻ കഴിഞ്ഞാൽ, അപ്പോൾ, എല്ലാ വ്യഥയും വിഷാദവും പാപവും ദുഃഖവും ഈ ഭൂമുഖത്തുനിന്നു മൂന്നുനാൾക്കകം കാണാതാകും.

**എ**നിക്ക് പറയാനുള്ളത് ഇത്രമാത്രം. ജീവിതത്തിന്റെ അടയാളം ബലവും വളർച്ചയുമാണ്. ദൗർബല്യം മരണമാണ്. ഏതൊന്നാണോ ദൗർബല്യം, അതിനെ ദൂരെക്കളയുക. ബലമാണെങ്കിൽ അതിനെ നരകത്തിലും പോയി കൈക്കലാക്കൂ.

**ബ**ലമുള്ളവനാകൂ, പൗരുഷമുള്ളവനാകൂ. അതിക്രൂരനാണെങ്കിലും ബലവും പൗരുഷവുമുണ്ടെങ്കിൽ അവനെ ഞാൻ ബഹുമാനിക്കണം. കാരണം, ഈ ബലംകൊണ്ട് സ്വാർത്ഥപ്രേരിതവും ക്രൂരവുമായ കർമ്മങ്ങളിൽനിന്ന് അവൻ മുക്തി നേടപ്പെടും. ഇങ്ങനെ അവൻ സത്യത്തിലേക്ക് എത്തുകയും ചെയ്യും.

**ഊ**ർജ്ജസ്വലത, പ്രതീക്ഷ, ആരോഗ്യം തുടങ്ങിയ നല്ല കാര്യങ്ങളുടെയെല്ലാം ലക്ഷണം ബലമാണ്.

**ഞാ**ൻ ഉപദേശിച്ചുപോരുന്ന കാര്യങ്ങളിൽ പ്രഥമവും പ്രധാനതമവും ഇതാണെന്നും ഇവിടെ പ്രസ്താവിക്കട്ടെ-അതായത്, ആത്മീയമോ മാനസികമോ കായികമോ ആയ ദൗർബല്യമുളവാക്കുന്ന യാതൊന്നിനെയും കാൽവിരലുകൊണ്ടുപോലും തൊടാതിരിക്കുക.

**ഢ**ക്കയും മറ്റും ഈ നാട്ടിലുണ്ടാക്കുന്നില്ലെന്നോ? തൂര്യയും ഭേരിയും ഭാരതത്തിൽ ലഭ്യമല്ലെന്നോ? ഈവക ഗഹനഗംഭീരവാദ്യങ്ങൾ കുട്ടികളെ കേൾപ്പിക്കുക. തൊട്ടിൽ മുതൽ സ്ത്രൈണഭാവമുള്ള പാട്ടു

കേട്ടുകേട്ട്, കീർത്തനം കേട്ടുകേട്ട്, നാടുമുഴുവൻ ചപലരുടെ നാടായിപ്പോയിരിക്കുന്നു! ഇതിൽക്കൂടുതൽ താഴോട്ടു പോകാനുണ്ടോ! കവികല്പനയ്ക്കുപോലും ആ ചിത്രം എഴുതാനാവില്ല!

ഡമരുവും ശൃംഗവും മുഴക്കണം; രണഭേരി ഉയർത്തണം; 'മഹാവീര മഹാവീര' ധ്വനികൊണ്ടും "ഹര ഹര വ്യോമ് വ്യോമ്" ശബ്ദംകൊണ്ടും ദിഗന്തരങ്ങൾ മാറ്റൊലിക്കൊള്ളണം. മനുഷ്യന്റെ കോമളവികാരങ്ങളെ ഉദ്ദീപിപ്പിക്കുന്ന ഗാനങ്ങളെല്ലാം കുറച്ചു നാളേക്കു കെട്ടിവെയ്ക്കണം. 'ഖേയാൽ' 'ടപ്പാ' താളങ്ങളൊക്കെ നിർത്തിയിട്ട് 'ധ്രുപദ'ഗാനം കേൾക്കാൻ ആളുകളെ അഭ്യസിപ്പിക്കണം. വൈദികച്ഛന്ദസ്സുകളുടെ മേഘഗർജ്ജനത്തിൽ നാടിനു പ്രാണസഞ്ചാരം ഉണ്ടാക്കണം. സകലവിഷയങ്ങളിലും വീരത്വത്തിന്റെ കഠോരപ്രതാപം കൊണ്ടുവരേണ്ടിയിരിക്കുന്നു. ഇത്തരം ആദർശം അനുസരിച്ചാൽ ആളുകൾക്ക് ശ്രേയസ്സും, നാട്ടിന്നുത്കർഷവും ലഭിക്കും.

## 7. ആന്തരിക പ്രേരണ

(ശിഷ്യൻ നിസ്സഹായനാണെന്നു പറഞ്ഞപ്പോൾ സ്വാമിജി പൊട്ടിത്തെറിച്ചു.) അകത്ത് കീഴടക്കാൻ കഴിയാത്ത ശക്തി കുടികൊള്ളുന്നു. വെറുതേ, 'ഞാൻ നിസ്സാരൻ' എന്നു ധ്യാനിച്ചു ധ്യാനിച്ച് വീര്യം കെട്ടിരിക്കുന്നു.

നിങ്ങൾക്ക് നിങ്ങളെത്തന്നെ സഹായിക്കാൻ സാധിക്കില്ലെങ്കിൽ നിങ്ങൾ ജീവിക്കാൻ അർഹനല്ല.

'ഞാൻ വളരെ അഴലുന്നു' എന്നു പറയുന്നതു മതമല്ല, പൈശാചികതയാണ്. ഓരോരുവന്നും അവന്റെ ചുമടു താങ്ങാനുണ്ട്. നിങ്ങൾ അഴലുന്നെങ്കിൽ അതിനെ മറികടന്ന് സന്തോഷിക്കാൻ നോക്കുക.

എഴുന്നേല്ക്കുക, ധീരനാകുക, കരുത്തനാകുക. സ്വന്തം ഭാരം സ്വന്തം ശിരസ്സിൽ വഹിക്കുക. നിങ്ങളുടെ വിധാതാവ് നിങ്ങൾതന്നെ. നിങ്ങൾക്കു വേണ്ടുന്ന ബലവും സഹായവും നിങ്ങളുടെ ഉള്ളിലുണ്ട്.

നാം നിസ്സഹായനാണെന്നു തോന്നുന്നത് വലിയ ഒരു തെറ്റാണ്. ആരിൽ നിന്നും സഹായം തേടരുത്. നാം തന്നെയാണ് നമ്മുടെ സഹായി. നമുക്ക് നമ്മെത്തന്നെ സഹായിക്കാൻ കഴിഞ്ഞില്ലെങ്കിൽ ആരും നമ്മുടെ സഹായത്തിനെത്തില്ല. ഇതാണ് മഹത്തായതും

അവസാനത്തേതുമായ പാഠം. ഇതു മനസ്സിലാക്കാൻ ഇനിയും എത്ര സമയമെടുക്കും. സഹായം തേടുക എന്ന തെറ്റായ ആശയത്തിൽ നിന്നും ഉണ്ടാകുന്ന വലിയ കഷ്ടപ്പാടിനെക്കുറിച്ച് ചിന്തിച്ചുനോക്കുക.

*മ*നുഷ്യനു സഹായം എന്നൊന്നില്ല–അങ്ങനെയൊന്ന് ഒരിക്കലും ഉണ്ടായിട്ടില്ല. ഇപ്പോഴില്ല. ഉണ്ടാകുകയുമില്ല. പക്ഷേ നിങ്ങൾ ചൈതന്യമാണ്. ദുരിതങ്ങളിൽനിന്നു നിങ്ങൾതന്നെ നിങ്ങളെ ഉദ്ധരിക്കുക. നിങ്ങൾതന്നെ നിങ്ങളെ രക്ഷിക്കുക. മറ്റാരും നിങ്ങളെ രക്ഷിക്കാനില്ല. ഒരിക്കലും ഉണ്ടായിരുന്നുമില്ല. ഉണ്ടാകുമെന്നു കരുതുന്നത് ഒരു മധുര വ്യാമോഹം മാത്രം, അതിൽനിന്നൊരു ഗുണവും വരാനില്ല.

*ഇ*ന്നോളം ജനിച്ച ഓരോരുത്തനോടും നിങ്ങൾ പ്രാർത്ഥന നടത്തിയാലും, ആരാണ് നിങ്ങളെ സഹായിക്കാൻ വരിക? 'ഉദ്ധരേദാത്മനാത്മാനം' – സ്വയത്നംകൊണ്ട് ആത്മവിമുക്തി നേടുക. സ്നേഹിത, ആർക്കും നിങ്ങളെ സഹായിക്കാനാവില്ല. ആത്മാവിനെ പിടികിട്ടാൻ ശ്രമിക്കുക. എഴുന്നേല്ക്കുക. നിവർന്നുനില്ക്കുക. ഭയം വേണ്ട. എല്ലാ ദുർബലതകളുടെയും മദ്ധ്യത്തിലും ആത്മാവ് പ്രകടമാകട്ടെ, ആദ്യഘട്ടങ്ങളിൽ അതു മങ്ങിയോ മറഞ്ഞോ ഇരുന്നാലും.

'*എ*ന്തുകൊണ്ടാണ് മനുഷ്യർക്കിത്ര ഭയം' – വേദാന്തത്തിലെ ഒരു മുഖ്യ പ്രശ്നമാണിത്. ഇതിനുത്തരം, ജനങ്ങൾ തങ്ങളെത്തന്നെ നിസ്സഹായരും അന്യാവലംബികളുമാക്കിയിരിക്കുന്നു എന്നാണ്. നാം ബഹുമടിയന്മാർ, നമുക്കുവേണ്ടി ഒന്നും പ്രവർത്തിക്കാൻ നാം ഒരുക്കമല്ല. അതിനാൽ, നമുക്കുവേണ്ടി എല്ലാം ചെയ്യാൻ ഒരു സഗുണേശ്വരനോ ഒരു രക്ഷിതാവോ ഒരു പ്രവാചകനോ വേണ്ടിവരുന്നു. മനുഷ്യനുവേണ്ടതെല്ലാം മറ്റാളുകൾ ചെയ്യുന്നപക്ഷം, അയാളുടെ അവയവങ്ങൾ നിരുപയോഗങ്ങളാകും. നാം സ്വയം ചെയ്യുന്നതേ നമ്മൾ ചെയ്തതാകൂ. മറ്റൊരുവൻ നമുക്കുവേണ്ടി വല്ലതും ചെയ്താൽ അതു നമ്മുടേതാവില്ല. പരസഹായത്തിനുവേണ്ടി ഓടുന്ന ഈ ഓട്ടമെല്ലാം വിഡ്ഢിത്തം.

*കാ*ളവണ്ടികൾ നിങ്ങൾക്കറിയാമല്ലോ. ചിലപ്പോൾ കാളകളുടെ മുമ്പിലായി അവയ്ക്കു എത്തിത്തിന്നാൻ സാധിക്കാത്തവിധം ഒരു ചെറിയ പുൽക്കെട്ട് തൂക്കിയിട്ടിരിക്കും. കാളകൾ ആ പുല്ലു വലിച്ചുതിന്നാൻ എത്ര ശ്രമിച്ചാലും അവയ്ക്കതു സാധിക്കില്ല. നമുക്കു കിട്ടുന്ന ബാഹ്യ സഹായവും ഇതുപോലെയാണ്. രക്ഷ, ബലം, ജ്ഞാനം, സുഖം ഇതെല്ലാം പുറത്തുനിന്നു കിട്ടുമെന്നു നാം വിചാരിക്കുന്നു, സദാ

ആശിക്കുന്നു. പക്ഷേ ഒരിക്കലും ആശ ഫലിക്കുന്നില്ല. പുറത്തുനിന്ന് ഒരു സഹായവും വരുന്നില്ല.

മറ്റുള്ളവരെ ചുമതലപ്പെടുത്താവുന്നിടത്തോളം നമ്മുടെ കുറ്റവും കുറവും സമ്മതിപ്പാൻ നമുക്കു വലിയ മടിയാണ്. കുറ്റം മുഴുവൻ അന്യനിൽ അല്ലെങ്കിൽ ഈശ്വരനിൽ അതുമല്ലെങ്കിൽ ഒരു പിശാചിൽ ആരോപിച്ച് അത് യോഗമാണെന്നു പറയുന്നതാണ് സാധാരണ മനുഷ്യസ്വഭാവം. യോഗമെവിടെ? തലവിധിയെന്ത്? നാം വിതച്ചത് നാം കൊയ്യുന്നു. നമ്മുടെ വിധിയുടെ വിധാതാക്കളാം നാം. മറ്റൊരാളെ പഴിപ്പാനില്ല, പുകഴ്ത്താനില്ല.

ദേവകളെ ഭാവനചെയ്തു താണുവീഴുക, കേണു കെഞ്ചുക മുതലായ ഇടുങ്ങിയ ആശയങ്ങൾ മൂഢവിശ്വാസഫലമാണെന്നു നിങ്ങൾക്ക് അകമെ അറിയാം. ഒരു പ്രാർത്ഥനയെങ്കിലും ഫലിച്ചിട്ടുണ്ടോ, പറയൂ. ഉണ്ടെങ്കിൽ അതു മുഴുവൻ നിങ്ങളുടെ ഹൃദയത്തിൽനിന്നായിരുന്നു.

നിങ്ങൾ നടത്തിയതും ഫലം കിട്ടിയതുമായ ഓരോ പ്രാർത്ഥനയ്ക്കും ഫലം നൽകിയത് മറ്റേതോ സത്വമാണെന്ന് അജ്ഞാനം മൂലം നിങ്ങൾ വിചാരിച്ചു. എന്നാൽ പ്രാർത്ഥന ഫലിപ്പിച്ചതു ബോധപൂർവ്വമല്ലെങ്കിലും നിങ്ങൾതന്നെയാണ്. സഹായം നിങ്ങളിൽനിന്നുതന്നെ വന്നുചേർന്നു. എന്നാൽ മറ്റാരോ സഹായം എത്തിച്ചുകൊണ്ടിരുന്നു എന്നു വിചാരിക്കാൻ നിങ്ങൾ വിഡ്ഢികളായി ഇഷ്ടപ്പെട്ടു. നിങ്ങൾക്കായി ഒരു സഹായവും നിങ്ങളുടെ പുറമെയില്ല. നിങ്ങൾ ജഗത്തിന്റെ സ്രഷ്ടാവാണ്. ഈ വാക്കുകൾ നിങ്ങളുടെ മനസ്സിലുള്ള മാലിന്യങ്ങളെ എരിച്ചുകളയാനും നിങ്ങളിൽ ലീനമായുള്ള മഹത്തായ ശക്തിയെ നിങ്ങളുടെ ഹൃദയത്തിൽ സുപ്തമായുള്ള അനന്തപ്രഭാവത്തെ വെളിയിൽ കൊണ്ടുവരാനും പര്യാപ്തമാണ്.

കുറ്റം അന്യരിലാരോപിക്കുന്നവർ പ്രായേണ ദുഃഖികളും ദുർബലബുദ്ധികളുമാണ്. അഹോ കഷ്ടം, അവരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുവരുന്നു! അവർ അനർത്ഥങ്ങൾ തനിയേ വലിച്ചിട്ട് അന്യരെ ദുഷിക്കുകയാണ്: അതുകൊണ്ട് അവരുടെ സ്ഥിതി മെച്ചപ്പെടുന്നുണ്ടോ? അവർക്കു ദൗർബല്യം വർദ്ധിക്കുന്നതേ ഉള്ളൂ. അതുകൊണ്ട് സ്വന്തം ദുഃഖങ്ങൾക്ക് അന്യരെ പഴിക്കേണ്ട. ഭാരം സ്വന്തം തലയിലേറ്റി തനിക്കുതാൻ പോന്നവനാകുക. "എന്റെ കർമ്മദോഷത്തിലാണ് എനിക്കീ ദുഃഖം. ഇതിനെ ഞാൻതന്നെ പരിഹരിക്കണമെന്ന്", ഇതുകൊണ്ട് വെളിവാകുന്നു.

**ലോ**കത്തിലെ സകലദേവന്മാരോടും നിങ്ങൾ കരഞ്ഞു പ്രാർത്ഥിച്ചു, കഷ്ടപ്പാടിന് അറുതിയുണ്ടായോ? അറുപതുകോടി ദൈവങ്ങളോട് പ്രാർത്ഥിച്ചിട്ടും ജനങ്ങൾ പട്ടികളെപ്പോലെ ചാകുന്നു. എവിടെയാണ് ഈ ദൈവങ്ങൾ? വിജയിച്ചാൽ ദൈവങ്ങൾ സഹായത്തിനു വരുന്നു. അതുകൊണ്ടെന്തു കാര്യം? ഈ അന്ധവിശ്വാസങ്ങൾക്ക് അടിപ്പെടുന്നത് നിങ്ങൾക്ക് ചേർന്നതല്ല. നിങ്ങൾ ജനനമരണങ്ങളില്ലാത്ത അനന്തമായ ആത്മാവാണ്. അടിമകളാകുന്നത് നിങ്ങൾക്ക് ചേർന്നതല്ല. ഉണരുക, എഴുന്നേൽക്കുക!

**പു**സ്തകങ്ങൾക്കോ ശാസ്ത്രങ്ങൾക്കോ മനുഷ്യന്റെ ദിവ്യത്വത്തെപ്പറ്റി, മനുഷ്യരൂപത്തിൽ പ്രത്യക്ഷമാകുന്ന ആത്മാവിനെപ്പറ്റി, ചിന്തിക്കാൻ പോലും കഴിയില്ല. ഈ ആത്മാവ് എപ്പോഴും ഉണ്ടായിരുന്നു, ഇപ്പോഴും ഉണ്ട്. എല്ലായ്പ്പോഴും ഉണ്ടായിരിക്കുകയും ചെയ്യും. ആകാശത്തേക്കു നോക്കി ആരെങ്കിലും സഹായത്തിനഭ്യർത്ഥിക്കുകയാണെങ്കിൽ ആകാശം ആത്മാവിൽത്തന്നെയാണ് എന്നതറിയാത്തതുകൊണ്ടാണ്. അയാൾ ആകാശത്തുനിന്നും സഹായം പ്രതീക്ഷിക്കുന്നു. സഹായം ലഭിക്കുന്നു. സഹായം വന്നാൽ അത് യഥാർത്ഥത്തിൽ ഉള്ളിൽനിന്നു തന്നെയാണ് വരുന്നത്. പുറത്തുനിന്നാണെന്ന് അയാൾ തെറ്റിദ്ധരിക്കുന്നു.

# 8. വിദ്യാഭ്യാസം

**മ**സ്തിഷ്കത്തിലേക്കു ചെലുത്തി അവിടെ മരണംവരെ ദഹിക്കാതെ അനിയതമായി വ്യാപരിക്കുന്ന വിവരങ്ങളുടെ ആകെത്തുകയല്ല വിദ്യാഭ്യാസം. ജീവിതത്തെ പടുത്തുകെട്ടുന്ന, മനുഷ്യനെ വാർത്തെടുക്കുന്ന, സ്വഭാവത്തിനു രൂപം കൊടുക്കുന്ന, ആശയങ്ങളെ സാത്മ്യപ്പെടുത്തുകയാണ് നമുക്കു വേണ്ടത്. നിങ്ങൾ അഞ്ച് ആശയങ്ങളെ സാത്മ്യപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അവയെ നിങ്ങളുടെ ജീവിതവും സ്വഭാവവുമാക്കിത്തീർത്തു കഴിഞ്ഞെങ്കിൽ, ഒരു ഗ്രന്ഥശാല മുഴുവൻ ഹൃദിസ്ഥമാക്കിയ മറ്റൊരുവനെക്കാൾ ഏറെ വിദ്യാഭ്യാസം നിങ്ങൾക്കുണ്ട്.

**ഏ**തൊരാശയവും നിങ്ങളുടെ മനസ്സിനെ ബലപ്പെടുത്തുന്നതാണെങ്കിൽ സ്വീകരിക്കുക, അല്ല ദുർബലപ്പെടുത്തുന്നതാണെങ്കിൽ നിരാകരിക്കുക.

**ഇ**രുമ്പിൻ മാംസപേശികളും, ഉരുക്കിൻ സിരാതന്തുക്കളുമാണ് നമുക്കു വേണ്ടത്. നാം വേണ്ടത്ര കരഞ്ഞിരിക്കുന്നു, ഇനി കരച്ചിൽ വേണ്ട.

*തൻകാലിൽ നില്ക്കുക, മനുഷ്യരാകുക, നമുക്കു വേണ്ടത് മനുഷ്യരെ വാർത്തെടുക്കുന്ന മതമാണ്, മനുഷ്യരെ വാർത്തെടുക്കുന്ന സിദ്ധാന്തങ്ങൾ, മനുഷ്യരെ വാർത്തെടുക്കുന്ന വടിവൊത്ത വിദ്യാഭ്യാസം.*

*സദാ ദൗർബല്യത്തെപ്പറ്റി ചിന്തിക്കുന്നതുകൊണ്ട് ബലമുണ്ടാവുകയില്ല. ദൗർബല്യത്തിനു പരിഹാരം ദൗർബല്യധ്യാനമല്ല, ബലധ്യാനമാണ്. ഉള്ളിൽ കിടപ്പുള്ള ശക്തിയെപ്പറ്റി മനുഷ്യരോടുപദേശിക്കുക.*

*മനസ്സിന്റെ ശക്തികൾ ചിതറിപ്പോയ പ്രകാശരശ്മികൾപോലെയാണ്. അവയെ ഏകാഗ്രമാക്കി ഒരു വസ്തുവിലേക്കു തിരിച്ചാൽ ആ വസ്തുവിനെ പ്രകാശിപ്പിക്കും. ഇതൊന്നുമാത്രമാണ് നമുക്കറിവിനുള്ള വഴി. ലോകത്തിലുള്ള ജ്ഞാനമെല്ലാം മനഃശ്ശക്തികളെ ഏകാഗ്രമാക്കിയിട്ടില്ലാതെ മറ്റെങ്ങനെയെങ്കിലും സിദ്ധിച്ചിട്ടുണ്ടോ? പ്രപഞ്ചം അതിന്റെ രഹസ്യങ്ങൾ വിട്ടുതരുവാൻ തയ്യാറാണ്. അതിന് എവിടെയാണ് മുട്ടേണ്ടത്, എങ്ങനെ തട്ടിയാലാണ് ശരിയാകുക എന്നറിഞ്ഞാൽ മതി. മുട്ടുവാനുള്ള ബലവും സാമർത്ഥ്യവും ഏകാഗ്രതയിൽക്കൂടെയാണ് വരുന്നത്. മനുഷ്യന്റെ മനഃശ്ശക്തിക്ക് അതിരില്ല. അതിനെ എത്രയധികം ഏകാഗ്രമാക്കുന്നുവോ അത്രയധികം ശക്തി ഒരു കേന്ദ്രത്തിൽ ചെലുത്തുവാൻ കഴിയും. അതാണ് രഹസ്യം.*

*ജീവന് അസാദ്ധ്യമായെന്തെങ്കിലും ഉണ്ടെന്നു വിചാരിക്കരുത്. ആ വിചാരമാണ് വലിയ ഈശ്വരനിന്ദ. പാപമെന്നു വല്ലതുമുണ്ടെങ്കിൽ ഇതുമാത്രമാണ്: നാം ദുർബലന്മാർ എന്നു പറയുന്നത്; അതുമാത്രം.*

*നിങ്ങൾക്കു ദൗർബല്യമുണ്ടാക്കുന്ന വിചാരമേതോ, വാക്കേതോ, അതുമാത്രമേ ലോകത്തിൽ ദുഷ്ടമായിട്ടുള്ളു എന്നു മനസ്സിലാക്കുവിൻ. മനുഷ്യരെ ദുർബലരും ഭീരുക്കളുമാക്കുന്നതേതോ അതു മാത്രമേ തള്ളേണ്ടതുള്ളൂ.*

*നാം ദുർബലരാണെന്നു ചിന്തിക്കുന്നതാണ് ഏറ്റവും വലിയ പാപം.*

*ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു. സ്വയം ഒന്നിനും കൊള്ളരുതാത്തവനെന്നു രാവും പകലും കരുതുന്നവനിൽനിന്ന് ഒരു ഗുണവുമുണ്ടാകാൻ പോകുന്നില്ല. രാവും പകലും സ്വയം ദീനൻ, നീചൻ, വകയ്ക്കു കൊള്ളരുതാത്തവൻ, എന്നും മറ്റും വിചാരിച്ചാൽ ഒന്നിനും കൊള്ളരുതാത്തവൻതന്നെയാകും. നിങ്ങൾ ഓർക്കേണ്ട വലിയ വസ്തുതയിതാണ്.*

നിങ്ങൾ ഒരാളോട് 'നീ നീചൻ', 'നീ നീചൻ' എന്നിങ്ങനെ എല്ലായ്പ്പോഴും പറഞ്ഞുകൊണ്ടിരുന്നാൽ 'ഞാൻ വാസ്തവത്തിൽ നീചൻ തന്നെ' എന്ന ധാരണ ക്രമേണ അയാളിൽ രൂഢമാവുകതന്നെ ചെയ്യും.

മറ്റൊരാളെ പാപി എന്നു വിളിക്കുന്നതിൽപരം നിന്ദ്യമായ മറ്റൊരു പ്രവൃത്തി ഇല്ല.

എല്ലാവരും ഇപ്പൊഴേ മോഹമുഗ്ദ്ധരാണ്. മോക്ഷപ്രാപ്തിക്ക്, സ്വസ്വരൂപസാക്ഷാത്കാരത്തിനുള്ള പ്രയത്നം, ഈ മോഹങ്ങൾക്കതീതനാകുക എന്നതാണ്.

അല്ലയോ സിംഹങ്ങളേ, എണീറ്റു വരുവിൻ! ആടെന്ന ഭ്രാന്തി കുടഞ്ഞുകളയുവിൻ! മരണം തീണ്ടാത്ത ആത്മാക്കളാണ് നിങ്ങൾ. മുക്തന്മാർ, ധന്യന്മാർ, നിത്യന്മാർ; ജഡമല്ല നിങ്ങൾ, ദേഹമല്ല നിങ്ങൾ; ജഡം നിങ്ങളുടെ ദാസൻ, നിങ്ങൾ ജഡത്തിന്റെ ദാസന്മാരല്ല.

"അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ!" എത്ര മധുരമായ പേര്! എത്ര ആശാവഹം! എന്റെ സഹോദരങ്ങളെ, ഞാൻ ആ മധുരമായ പേർ ചൊല്ലി നിങ്ങളെ വിളിക്കട്ടെ-അമൃതാനന്ദത്തിന്റെ അനന്തരാവകാശികൾ- ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അമൃതാനന്ദത്തിന്റെ പങ്കാളികൾ, ദിവ്യന്മാർ, പരിപൂർണ്ണന്മാർ! അല്ലയോ ഭൂലോകദേവന്മാരേ, നിങ്ങൾ പാപികളോ! അങ്ങനെ വിളിക്കുന്നത് പാപമാണ്, മനുഷ്യസ്വഭാവത്തിനുപെട്ട മാനഹാനിയാണിത്.

എഴുന്നേല്ക്കൂ, ഉണരൂ, ദൗർബല്യമുളവാക്കിയ മയക്കത്തിൽനിന്നുണരൂ. സത്യത്തിൽ ആരുമില്ല ദുർബലരായിട്ട്. ആത്മാവ് അപരിമിതനാണ്: സർവശക്തിമാനാണ്, സർവജ്ഞനാണ്. എഴുന്നേറ്റു നില്ക്കൂ; ആത്മസത്തയെ മികപ്പിക്കൂ. നിങ്ങളിലുള്ള ഈശ്വരനെ പ്രാപിക്കൂ; അവിടുത്തെ നിഷേധിക്കരുത്. അതിരറ്റ നൈഷ്കർമ്മ്യം, അതിരറ്റ ദൗർബല്യം, അതിരറ്റ മയക്കുറക്കം, ഇന്നുവരെ, ഇന്നും, നമ്മുടെ വംശ്യരെ വശപ്പെടുത്തിരിയിക്കയാണ്. നിങ്ങൾ ആ മയക്കുറക്കത്തിൽനിന്നുണരുവിൻ.

മനുഷ്യൻ ബാഹ്യപ്രപഞ്ചത്തെമാത്രം പഠിച്ച്, അവൻ ശൂന്യനാണെന്ന് കരുതുന്നു. ബാഹ്യപ്രപഞ്ചത്തെക്കുറിച്ചുള്ള പഠനമല്ല ഒരുവന് ശക്തി നല്കുന്നത്. മനുഷ്യന്റെ ആന്തരികപ്രകൃതി, ഇത് ഏതൊരു അഗ്നിപർവ്വതത്തിന്റെ സ്ഫോടനത്തെക്കാളും അല്ലെങ്കിൽ ഏതൊരു ബാഹ്യപ്രപഞ്ചനിയമത്തെക്കാളും ഒരു ലക്ഷം മടങ്ങ് ശക്തിമത്താണ്. മനു

*ഷ്യന്റെ ആന്തരികപ്രകൃതി ബാഹ്യപ്രകൃതിയെ കീഴടക്കുകയും ബാഹ്യ പ്രപഞ്ചനിയമങ്ങളെ വിജയിക്കുകയും ചെയ്യുന്നു. ഇതുമാത്രമാണ് മനുഷ്യനെ അവനാരെന്ന് പഠിപ്പിക്കുന്നത്.*

*ഈയൊരു കൂടിന്നുള്ളിൽ എത്ര ശക്തി, ഏതെല്ലാംതരം ചൈതന്യങ്ങൾ, ബലവിശേഷങ്ങൾ ഒളിഞ്ഞിരിപ്പുണ്ടെന്ന് നിങ്ങൾക്കറിയാമോ? മനുഷ്യനിൽ കിടപ്പുള്ളതെല്ലാം ഏതു പ്രകൃതിശാസ്ത്രജ്ഞൻ അറിഞ്ഞിരിക്കുന്നു? മനുഷ്യൻ ഭൂമിയിൽ ആവിർഭവിച്ചിട്ട് അനേകലക്ഷം സംവത്സരങ്ങളായി. ഇപ്പോഴും മനുഷ്യശക്തിയും ലേശമേ പ്രകാശിതമായിട്ടുള്ളു. അതുകൊണ്ട് നിങ്ങൾക്ക് ശക്തിയില്ലെന്ന് പറയരുത്. മീതെ കാണുന്ന ദുർബലതയ്ക്കിടയിൽ എത്ര ശക്തികൾ കിടപ്പുണ്ടെന്നറിയാമോ? നിങ്ങളിൽ അന്തർലീനമായുള്ളതിനെക്കുറിച്ച് നിങ്ങൾക്കുള്ള ജ്ഞാനം ഏത്ര തുച്ഛം! വാസ്തവത്തിൽ അനന്തബലാനന്ദസാഗരമാണ് നിങ്ങളുടെ പിന്നിലുള്ളത്.*

*മനുഷ്യൻ പാപിയാണെന്ന് പറയരുത്. മനുഷ്യൻ ഈശ്വരനാണെന്ന് അവനോട് പറയുക.*

*നിങ്ങൾ പാപികളാണെന്നു പരമവിഡ്ഢികൾ നിങ്ങളോടു പറയുന്നു. അതു കേട്ടു വിശ്വസിച്ചു നിങ്ങൾ ഒരു മൂക്കിലിരുന്നു കരയുന്നു. നിങ്ങൾ പാപികളാണെന്നു പറയുന്നതു വിഡ്ഢിത്തം മാത്രമല്ല, ദുഷ്ടതയുമാണ്, പരമദ്രോഹം! നിങ്ങളെല്ലാവരും ഈശ്വരൻ.*

*തെറ്റുകളെക്കുറിച്ച് ഏറ്റവും വലിയത് ഞാൻ പാപി, ദുഃഖി, ദുർബലൻ, അശക്തൻ എന്നിങ്ങനെ വിചാരിക്കുന്നതാണ്. ആവിധം ഓരോ വിചാരത്തിന്റേയും ഫലമെന്തെന്നാൽ, ഇപ്പോൾത്തന്നെ നിങ്ങളെ കെട്ടിയിട്ടിരിക്കുന്ന ചങ്ങലയ്ക്ക് ഓരോ കണ്ണികൂടെ കൂട്ടിച്ചേർക്കുകയാണ്. ഇപ്പോഴേ സ്വയം ചുമത്തിവെച്ചിട്ടുള്ള മൂഢവിശ്വാസഭാരത്തിൽ ഒരടുക്കുകൂടി ചുമത്തുകയാണ്. ഞാൻ പാപി, ഞാൻ ബലഹീനൻ എന്നു വിചാരിക്കുന്നവൻ തന്മൂലം ഒരബദ്ധം ചെയ്യുന്നു. എന്നുമാത്രമല്ല, ലോകത്തിൽ ഒരു ദുർവിചാരം കലർത്തിവിടുകയും ചെയ്യുന്നു.*

## 9. മതം

*മതം പുതുതായിട്ടൊന്നും നിങ്ങൾക്ക് തരുന്നില്ല; അതു തടസ്സങ്ങൾ നീക്കി, ആത്മാവിനെ കാണാൻ സഹായിക്കുന്നു.*

*മനുഷ്യർ അസത്യത്തിൽനിന്നു സത്യത്തിലേക്ക് പോകുകയല്ല ചെയ്യുന്നത്. പിന്നെയോ സത്യത്തിൽനിന്ന് സത്യത്തിലേക്ക്; അപരസത്യത്തിൽനിന്നു പരസത്യത്തിലേക്ക്; അല്ലാതെ ഒരിക്കലും അജ്ഞാനത്തിൽനിന്നു ജ്ഞാനത്തിലേക്കല്ല.*

*മറ്റു യുഗങ്ങളിൽ അനുഷ്ഠിച്ചുപോന്ന തപസ്സും ദുഷ്കരങ്ങളായ യോഗങ്ങളുമൊക്കെ ഇന്നു നടക്കില്ല. ഈ യുഗത്തിൽ ആവശ്യം ദാനമാണ്, പരോപകാരമാണ്. എന്താണീ ദാനം? ദാനങ്ങളിൽ ശ്രേഷ്ഠം അദ്ധ്യാത്മജ്ഞാനദാനമത്രേ. പിന്നെ ഐഹികജ്ഞാനദാനം. പിന്നെ ജീവിതത്തെ (രക്ഷിച്ച) ദാനം ചെയ്യുക. ഒടുവിലത്തേതാണ് അന്നപാനദാനം. അദ്ധ്യാത്മജ്ഞാനദാതാവ് ചെയ്യുന്നതു നിരവധി ജന്മങ്ങളിൽനിന്ന് ആത്മാവിനെ രക്ഷിക്കയത്രേ.*

*നേടുകയും വേണ്ട, ഒഴിയുകയും വേണ്ട; വരുന്നത് എടുത്തോളൂ. ഒന്നിനാലും ബാധിക്കപ്പെടാതിരിക്കുന്നതാണ് സ്വാതന്ത്ര്യം; വെറുതെ സഹിച്ചാൽ പോരാ; നിസ്സംഗനായിരിക്കുക.*

*ഒരു ലക്ഷ്യം വെച്ചുപോകുന്നവനു പതിനായിരം തെറ്റു പറ്റാമെങ്കിൽ, ലക്ഷ്യമേ ഇല്ലാതെ പോകുന്നവന് അമ്പതിനായിരം തെറ്റു പറ്റുമെന്നു തീർച്ച. അതുകൊണ്ട് ലക്ഷ്യമുണ്ടായിരിക്കുന്നതാണ് ഏറെ നല്ലത്.*

*ഈശ്വരവിശ്വാസമില്ലാത്തവർ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ (വേദാന്ത) മതം പറയുന്നു, ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്ന്.*

*ഭാരതം ലോകത്തിനു നല്കുന്ന സന്ദേശം ആദ്ധ്യാത്മികപ്രകാശമത്രെ, പുലർകാലത്തെ മഞ്ഞിൻതുള്ളികളുതിരുംപോലെ, ആരും കാണാതെയും കേൾക്കാതെയും വ്യാപരിച്ച് വമ്പിച്ച ഫലങ്ങൾ കൈവരുത്തുന്നതായി.*

*അസത്യത്തിനെതിരെ സൂക്ഷിച്ചിരിക്കുക. സത്യത്തെ മുറുകെപ്പിടിക്കുക. സാവധാനമാണെങ്കിലും തീർച്ചയായും വിജയം കൈവരും.*

*ലോകത്തിൽ നന്മയിലേക്കുള്ള വഴി ഏറ്റവും പരുപരുത്തതും കുത്തനേയുള്ളതുമാകുന്നു. ഇതിലേ സഞ്ചരിക്കുന്ന വളരെപ്പേർ വിജയിക്കുന്നു എന്നതാണത്ഭുതം, വളരെപ്പേർ പതിച്ചുപോകുന്നതിൽ അത്ഭുതപ്പെടാനില്ല. ഒരായിരം തകിടംമറിച്ചിലിലൂടെ സ്വഭാവം സ്ഥാപിക്കപ്പെടണം.*

ഹൃദയത്തിൽ ആനന്ദിക്കണം. മഹത്കാര്യങ്ങൾ ചെയ്യാൻ നാം ഈശ്വരനാൽ തെരഞ്ഞെടുക്കപ്പെട്ടവരാണെന്നും നാം അതു ചെയ്യുമെന്നും വിശ്വസിക്കുകയും വേണം.

മാംസപേശികളുടെ കരുത്തിന്റെ പ്രകടനങ്ങൾ മികച്ചതുതന്നെ; ശാസ്ത്രപ്രയോഗംവഴി യന്ത്രങ്ങളിലൂടെ പ്രകാശിക്കുന്ന ബുദ്ധിശക്തിയും അത്ഭുതാവഹംതന്നെ. എങ്കിലും ഇവയൊന്നും ചൈതന്യം ലോകത്തിൽ ചെലുത്തുന്ന പ്രഭാവത്തെക്കാൾ ശക്തിമത്തല്ല.

നാം സത്യനിഷ്ഠരായിരിക്കണം. നമ്മുടെ പത്തിൽ ഒമ്പതുഭാഗം ഊർജ്ജവും ചെലവഴിക്കപ്പെടുന്നത് നാമല്ലാത്തത് നാമാണെന്ന് ജനങ്ങളെ വിശ്വസിപ്പിക്കാൻവേണ്ടിയാണ്. നാം ആകേണ്ടതിനുവേണ്ടി ആ ഊർജ്ജം ചെലവഴിക്കപ്പെട്ടാൽ അതാണ് നേരായവഴിക്കുള്ള ചെലവിടൽ.

'അല്ലയോ ജഗന്മാതാവേ, എനിക്കു പൗരുഷത്തെ തന്നരുളേണമേ. അല്ലയോ ശക്തിസ്വരൂപിണിയേ, എന്റെ ദൗർബല്യത്തെ എടുത്തുമാറ്റി പൗരുഷമുള്ളവനാക്കിത്തീർക്കേണമേ' എന്ന് രാവും പകലും പ്രാർത്ഥിക്കുക.

വളരുംതോറും ഞാൻ മനസ്സിലാക്കുന്നു, എല്ലാം പൗരുഷത്തിലാണിരിക്കുന്നതെന്ന്. ഇതാണ് എന്റെ പുത്തൻ സന്ദേശം.

മനുഷ്യന്റെ ഉള്ളിൽ സ്വതവേതന്നെയുള്ള ദിവ്യത്വത്തിന്റെ സാക്ഷാത്കാരമാണ് മതം.

## 10. സ്നേഹവും പരിശുദ്ധിയും

മനസ്സിൽ ധൈര്യവും ഹൃദയത്തിൽ സ്നേഹവും ഉള്ളവർ എന്റെകൂടെ വരട്ടെ; മറ്റാരേയും ഞാൻ ആവശ്യപ്പെടുന്നില്ല.

സത്യസന്ധത, പവിത്രത, നിസ്സ്വാർത്ഥത - ഇവയുടെ സാന്നിദ്ധ്യമുള്ളിടത്ത്, ഇവയുടെ ഉടയവനെ ഉടയ്ക്കാൻ കെല്പുറ്റ കരുത്ത് സൂര്യനു കീഴെയോ മേലെയോ ഇല്ല. ഇവകൊണ്ടു വേഷ്ടിതനായ ഒരു വ്യക്തിക്ക്, ഈ ലോകത്തെ മുഴുവൻ എതിർത്തുനില്ക്കാൻ കഴിയും.

പരിശുദ്ധി, ക്ഷമ, സ്ഥിരോത്സാഹം, സർവ്വോപരി പ്രേമം, ഇവയത്രേ വിജയത്തിനാവശ്യം.

**പി**ന്നിൽനിന്നു പരദൂഷണം ചെയ്യുന്നതു മഹാപാപമാണ്; അതു നിശ്ശേഷം ത്യജിക്കണം. മനസ്സിൽ പലതും തോന്നാം; എന്നാൽ അതെല്ലാം പുറത്തു പറഞ്ഞാൽ കടുകുമലയാകും. ഒന്നും പുറത്തു പറയാതെ വിഴുങ്ങിക്കളഞ്ഞാലോ അസ്തമിച്ചുപോകും.

**മ**റ്റുള്ളവർ എന്തും ചിന്തിക്കുകയോ പ്രവർത്തിക്കുകയോ ചെയ്യട്ടെ. പരിശുദ്ധിയുടെയും ഈശ്വരപ്രേമത്തിന്റെയും തോത് നിങ്ങൾ താഴ്ത്താതിരിക്കുക.

**നി**ങ്ങൾക്ക് ഈശ്വരനോടും ഗുരുവിനോടും പ്രേമവും സത്യത്തിൽ ശ്രദ്ധയുമുള്ള കാലത്തോളം, എന്റെ കുഞ്ഞേ, നിങ്ങളെ ദ്രോഹിക്കാൻ ഒന്നിനും കഴിയുകയില്ല.

**നി**ങ്ങൾ പവിത്രനാണെങ്കിൽ,വീര്യമുള്ളവനാണെങ്കിൽ, നിങ്ങൾ ഒറ്റയ്ക്കു ലോകത്തിനു മുഴുവനും സമനാകുന്നു.

**ശു**ദ്ധനും സാഹസികനുമായവൻ മഹത്തായ കാര്യങ്ങൾ ചെയ്യുന്നു.

**ധ**നമോ, പേരോ, പുകഴോ, പാണ്ഡിത്യമോ അല്ല, സ്വഭാവശുദ്ധിയാണ് സുശക്തങ്ങളായ വിഘ്നഭിത്തികളെ ഭേദിക്കുന്നത് എന്നോർമ്മിക്കുക.

**എ**ന്റെ കുട്ടി, ഇതു ദുഃഖത്തിന്റെ വിദ്യാലയമാണ്. ഇതുതന്നെയാണ് മഹാത്മാക്കൾക്കും പ്രവാചകന്മാർക്കും സഹതാപവും ക്ഷമയും, സർവ്വോപരി നമ്മുടെ കാൽക്കൽ ജഗത്തു തകർക്കപ്പെട്ടാലും കുലുങ്ങാത്ത അജയ്യമായ ഇരുമ്പിനൊത്ത ഇച്ഛാശക്തിയും വളർത്താനുള്ള വിദ്യാലയം.

**മ**നുഷ്യനാവുക സ്നേഹിതാ, അപ്പോൾ കാണാം മറ്റുള്ളവയെല്ലാം (ധനം, പേര്, പെരുമ) തനിയെ വന്നുചേരുന്നത്. സ്നേഹിതാ ഈ കണ്ണുകടിയും തമ്മിൽത്തല്ലുമെല്ലാം കളഞ്ഞു സദുദ്ദേശ്യവും സദുപായവും സദുത്സാഹവും സദ്വീര്യവും ആശ്രയിക്കുക. ജനിച്ച സ്ഥിതിക്ക് എന്തെങ്കിലുമൊന്നു ചെയ്തിട്ടു പോകുക.

**ലോ**കത്തിനു വേണ്ടതു സ്വഭാവമാണ്. ആരുടെ ജീവിതമാണോ ഉജ്ജ്വല നിസ്സ്വാർത്ഥപ്രേമമായിരിക്കുന്നത്, അവർക്കുവേണ്ടി ലോകം അഭിലാഷം കൊള്ളുന്നു. ആ പ്രേമം അവരുച്ചരിക്കുന്ന ഓരോ വാക്കിനും ഇടിത്തീയുടെ ശക്തി നല്കും. നിർഭയമായ വാക്കുകൾ, ധൈര്യമുള്ള

പ്രവൃത്തികൾ – ഇതാണ് നമുക്കു വേണ്ടത്. ഉണരൂ, ഉണരൂ മഹാത്മാക്കളെ.

**വി**ദ്യാർത്ഥിജീവിതത്തിൽ ബ്രഹ്മചര്യം ഓരോ ഞെരമ്പിലും കത്തിജ്വലിക്കുന്ന തീപോലെ ഉണ്ടായിരിക്കണം.

**നി**നിക്കിഷ്ടമെങ്കിൽ തീവ്രമായ ആർജ്ജവത്തോടെ, സമ്പൂർണ്ണമായ നിസ്സ്വാർത്ഥതയോടെ, സർവ്വോപരി സമ്പൂർണ്ണമായ പരിശുദ്ധിയോടെ എന്നെ അനുഗമിക്കൂ. എന്റെ അനുഗ്രഹങ്ങൾ നിന്റെ കൂടെയുണ്ട്.

**വി**ശുദ്ധിയാണ് ഏറ്റവും വലിയ ശക്തി. മറ്റെല്ലാം അതിനുമുമ്പിൽ വിറയ്ക്കും.

**ശാ**ന്തതയിൽനിന്നും പരിശുദ്ധിയിൽനിന്നുമാണ് ശക്തമായ വാക്കുകളുടെ ഉത്ഭവം.

**ചാ**രിത്ര്യത്തിനും പവിത്രതയ്ക്കും കീഴടക്കാൻ കഴിയാത്ത എന്തു മൃഗീയതയാണുള്ളത്?

**ആ**ദ്യം പരിശുദ്ധിയുള്ളവനാകുക, ശക്തി വന്നുകൊള്ളും. ചാരിത്ര്യശുദ്ധിയുള്ള മനുഷ്യന്റെ ബുദ്ധിക്ക് അതിമഹത്തായ ഓജസ്സും അതുല്യമായ ഇച്ഛാശക്തിയുമുണ്ടാകും. ചാരിത്ര്യമില്ലാതെ ആദ്ധ്യാത്മികബലം സിദ്ധിക്കില്ല. ബ്രഹ്മചര്യനിഷ്ഠയാൽ മനുഷ്യരാശിയുടെമേൽ മഹത്തായ വശീകാരശക്തി ലഭിക്കുന്നു. ലോകത്തെ ആദ്ധ്യാത്മികപഥത്തിൽ നയിച്ച മഹാപുരുഷന്മാരെല്ലാം ബ്രഹ്മചര്യത്തിൽ അത്യന്തനിഷ്ഠയുള്ളവരായിരുന്നു. അതിൽനിന്നാണ് അവർക്ക് ആ മഹാപ്രഭാവം സിദ്ധിച്ചത്.

**എ**ന്റെ കുട്ടീ, ബ്രഹ്മചര്യത്തേക്കാളും പരിശുദ്ധിയെക്കാളും ശക്തിമത്തായത് എന്താണ്?

**നാ**യകനിൽ ചാരിത്ര്യമില്ലാത്തിടത്ത് അനുസരണം സംഭവ്യമല്ല. സംശുദ്ധിയുണ്ടെങ്കിൽ ശാശ്വതമായ അനുസരണവും വിശ്വാസവും സുനിശ്ചിതമാണ്.

**ശി**ഷ്യൻ: "അങ്ങെന്തു പറഞ്ഞാലും ഇക്കാര്യത്തിൽ എനിക്കു വിശ്വാസം വരുന്നില്ല. അങ്ങയെപ്പോലെ തത്ത്വശാസ്ത്രത്തിൽ പ്രഭാഷണപാടവം വേറാർക്കു കിട്ടും?"

*സ്വാമിജി: "നിങ്ങൾക്കറിഞ്ഞുകൂടാ. ആ സാമർത്ഥ്യം സർവ്വർക്കും ഉണ്ടാകാം. ഭഗവല്ലാഭത്തിനുവേണ്ടി പന്ത്രണ്ടു സംവത്സരം ബ്രഹ്മചര്യം പാലിക്കുന്നവന് ഈ സാമർത്ഥ്യമുണ്ടാകും. ഞാൻ അതുമാതിരി ബ്രഹ്മചര്യം ദീക്ഷിച്ചു; അതിനാൽ എന്റെ തലയ്ക്കുള്ളിൽനിന്ന് ഒരു മറ നീങ്ങിപ്പോയി. അതുകൊണ്ട്, നമ്മുടെ തത്ത്വശാസ്ത്രംപോലെ ജടിലമായ ഒരു വിഷയത്തെക്കുറിച്ചു പ്രസംഗംചെയ്വാൻ നേരത്തെ ചിന്തിക്കുകയോ തയ്യാറാകുകയോ ഒന്നും വേണ്ടതില്ല.*

***ആ**ത്മവിശ്വാസമാണ് ഉത്തമസഹായം. മനുഷ്യചരിത്രത്തിൽ മഹാന്മാരുടെയും മഹതികളുടെയും ജീവിതത്തിൽ സർവ്വോത്തമമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അത് ആത്മവിശ്വാസമത്രേ. അവർക്ക് സ്വമഹത്തിൽ ജന്മനാ വിശ്വാസമുണ്ടായിന്നു.*

## 11. അന്ധവിശ്വാസം ത്യജിക്കൂ

***അ**ന്ധവിശ്വാസമാണ് മനുഷ്യന്റെ ഏറ്റവും വലിയ ശത്രു.*

***എ**ന്റെ അഭിപ്രായത്തിൽ, അന്ധവിശ്വാസികളായ വിഡ്ഢികളാകുന്നതിനെക്കാൾ ഭേദം തനി നാസ്തികരാകുന്നതാണ്; കാരണം, നാസ്തികനു ജീവനുണ്ട്. അയാളെ വല്ലതുമൊന്നാക്കിത്തീർക്കാൻ കഴിയും. പക്ഷേ, അന്ധവിശ്വാസം കടന്നുകൂടിയാൽ, തലച്ചോറു പോയ്മറയും. അതു പതുത്തുതുടങ്ങും. അധഃപതനം ജീവിതത്തെ ഗ്രസിച്ചു കഴിഞ്ഞു.*

***ച**തിയന്മാരാലും മറിമായക്കാരാലും കളിപ്പിക്കപ്പെടുന്നതിനെക്കാൾ ഒരവിശ്വാസിയായി മരിക്കുന്നതാണ് നല്ലത്. യുക്തിശക്തി നിങ്ങൾക്കു തന്നിട്ടുള്ളത് ഉപയോഗത്തിനാണ്. അതു നിങ്ങൾ ശരിക്കും ഉപയോഗിച്ചെന്നു കാണിക്കുക.*

***ത**ന്റെ വിചാരശക്തി ഉപയോഗിച്ചതിനുശേഷം വിശ്വസിക്കാൻ വയ്യാതാവുന്ന ഒരുവനോട് ഈശ്വരൻ ക്ഷമിക്കുമെന്നും തനിക്കു നല്കപ്പെട്ട കഴിവുകളെ ഉപയോഗപ്പെടുത്താതെ അന്ധമായി വിശ്വസിക്കുന്നവരോട് അത്ര ക്ഷമിക്കില്ലെന്നും എനിക്ക് നിശ്ചയമുണ്ട്.*

***ക**രുത്തുറ്റ ഒരു തലച്ചോറു വേണം, അബദ്ധാശയങ്ങളില്ലാത്ത ഒരു തെളിഞ്ഞ മനസ്സുണ്ടായിരിക്കണം; മനസ്സിന്റെമേൽ കട്ടകൂടിനില്ക്കുന്ന അന്ധവിശ്വാസങ്ങളെ ഭേദിച്ചു തന്റെ അന്തരാത്മാവിലുള്ള ശുദ്ധസത്യ*

ത്തിലേക്കു കടക്കണം. അപ്പോൾ അയാൾക്കു മനസ്സിലാകും, എല്ലാ പരിപൂർണ്ണതകളും എല്ലാ സിദ്ധികളും മുമ്പേതന്നെ തന്നിലുണ്ടെന്നും, ഇതൊന്നും മറ്റുള്ളവർ തരേണ്ടതില്ലെന്നും.

ഒരു പഴയ കയ്യെഴുത്തു കണ്ടതുകൊണ്ടോ, അതു നിങ്ങളുടെ പൂർവ്വീകരിൽനിന്നും വന്നതാകകൊണ്ടോ; നിങ്ങളുടെ സ്നേഹിതന്മാർ നിർബന്ധിക്കുന്നതുകൊണ്ടോ ഒരിക്കലും വിശ്വസിക്കരുത് - പിന്നെയോ സ്വയം സത്യാന്വേഷണം ചെയ്യുക; സ്വയം ചിന്തിക്കുക; സ്വയം അതു സാക്ഷാത്കരിക്കുക; മൃദുമസ്തിഷ്കന്മാർ, ക്ഷീണമനസ്കന്മാർ, കുക്കുടഹൃദയന്മാർ ഇവർക്കു സത്യം കാണാൻ കഴിയില്ല.

ചങ്കൂറ്റവും ചുണയുമുള്ള മനുഷ്യരെയാണ് നമുക്കാവശ്യം. നമുക്കാവശ്യം രക്തത്തിൽ ഓജസ്സും സിരകളിൽ കരുത്തുമാണ്; ഇരുമ്പുപോലുള്ള മാംസപേശികളും ഉരുക്കിൽ വാർത്തെടുത്ത സിരകളുമാണ്. അല്ലാതെ പതുപ്പിക്കുന്ന, പിണുപിണുത്ത, ആശയങ്ങളല്ല. രഹസ്യമെല്ലാം മാറ്റിവെക്കുക. മതത്തിൽ രഹസ്യമില്ല.

മറ്റുകാര്യങ്ങളിലെന്നപോലെ മതത്തിലും നിങ്ങളെ ദുർബലപ്പെടുത്തുന്നതെന്തോ അതിനെ ത്യജിക്കുക. അവയുമായി യാതൊരിടപാടും കൂടാതിരിക്കുക. രഹസ്യാസക്തി മനുഷ്യബുദ്ധിയെ ദുർബലപ്പെടുത്തുന്നു.

'രഹസ്യ - വ്യവസായവും' അന്ധവിശ്വാസവും എപ്പോഴും ദൗർബല്യത്തിന്റെ ചിഹ്നങ്ങളാണ്; എക്കാലവും അധഃപതനത്തിന്റെയും മരണത്തിന്റെയും ചിഹ്നങ്ങളാണ്. അതിനാൽ ഇവയെ സൂക്ഷിക്കണം. കരുത്തരാകുക, തൻകാലിൽത്തന്നെ നില്ക്കുക.

കായികമായും ബൗദ്ധികമായും ആദ്ധ്യാത്മികമായും നിങ്ങളെ തളർത്തുന്നതെല്ലാം വിഷംപോലെ വെടിയുക. അതിൽ ജീവനില്ല, അതു സത്യമാവില്ല. സത്യം കരുത്തിയറ്റും, സത്യം വിശുദ്ധിയാണ്. സത്യം സർവ്വജ്ഞാനമാണ്. സത്യം കരുത്തിയറ്റണം, വെളിപ്പടുത്തണം, ചുണപ്പെടുത്തണം. ഈ ഗൂഢവിദ്യകളിൽ സത്യത്തിന്റെ ചില കണങ്ങളുണ്ടെങ്കിലും, സാമാന്യമായിപ്പറഞ്ഞാൽ, അവ തളർത്തുന്നവയാണ്.

രഹസ്യമായിട്ടുള്ളത് എന്തെങ്കിലും യോഗസിദ്ധാന്തത്തിലുണ്ടെങ്കിൽ അപ്പോൾത്തന്നെ അതിനെ തള്ളിക്കളയേണ്ടതാണ്. ജീവിതത്തിന്റെ ഏറ്റവും നല്ല മാർഗ്ഗദർശി ബലമാണ്.

എന്റെ ജീവിതാനുഭവത്തിന്റെ വെളിച്ചത്തിൽ ഞാൻ തുറന്നുപറഞ്ഞുകൊള്ളട്ടെ, രഹസ്യസിദ്ധാന്തം (Occultism) മനുഷ്യസമൂഹത്തിന് ഉപദ്രവകരവും മനുഷ്യസമൂഹത്തെ ദുർബലപ്പെടുത്തുന്നതുമാകുന്നു. നമുക്ക് വേണ്ടത് ബലമാണ്. ഭാരതീയരായ നമുക്ക്, മറ്റേതു മനുഷ്യസമുദായങ്ങളെക്കാളും, പ്രബലവും ഊർജ്ജസ്വലവുമായ ചിന്ത വേണ്ടിയിരിക്കുന്നു. അതിസൂക്ഷ്മമായവ എല്ലാ കാര്യങ്ങളിലും നമുക്ക് വേണ്ടത്ര ഉണ്ട്. നൂറ്റാണ്ടുകളായിട്ട് നിഗൂഢകാര്യങ്ങളെക്കൊണ്ട് നമ്മുടെ മനസ്സുകൾ നിറയ്ക്കപ്പെട്ടിരിക്കുന്നു. തത്ഫലമായി ഭൗതികവും ആദ്ധ്യാത്മികവുമായ കാര്യങ്ങളിലും കടുത്ത ദഹനക്കേട് നമുക്ക് പിടിപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഭാരതജനത നിരാശാജനകമായ തരത്തിൽ ദൗർബല്യത്തിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടിരിക്കുന്നു.

മനസ്സിനെ ക്ഷീണിപ്പിച്ചു മൂഢവിശ്വാസം ജനിപ്പിച്ചു കുണ്ഠിതമുണ്ടാക്കുന്നതും, അസാദ്ധ്യവും യുക്തിഹീനവുമായ എല്ലാത്തരം സംഗതികളും വേണമെന്ന് ആശിപ്പിക്കുന്നതുമായ സമ്പ്രദായങ്ങൾ ഒന്നും ഞാൻ ഇഷ്ടപ്പെടുന്നില്ല. അവയുടെ ഫലം ആപത്കരമാണ്. അവ യാതൊരു ഗുണവും ചെയ്കയില്ലെന്നു മാത്രമല്ല, മനസ്സിനെ കലുഷമാക്കി പ്രായേണ സത്യം ഗ്രഹിപ്പാനോ സത്യമനുസരിച്ചു നടപ്പാനോ കഴിയാത്തവിധം ദുർബലമാക്കുകയും ചെയ്യും. അതുകൊണ്ട് ബലം ഒന്നു മാത്രം ആവശ്യം.

പൗരുഷമുള്ള ജനതയെ വാർത്തെടുക്കാൻ പുതുമയും ചുറുചുറുപ്പുമുള്ള ചിന്ത ആവശ്യമാണ്. ലോകത്തിലെ സകലരേയും ബലപ്പെടുത്താൻപോന്ന ആശയങ്ങൾ ഉപനിഷത്തുകളിൽ വേണ്ടതിലധികം ഉണ്ട്. പക്ഷേ അവ പ്രായോഗികമാക്കപ്പെടണം.

മതമെന്നാൽ മനുഷ്യന്റെ സ്വതവേതന്നെയുള്ള ശക്തിയുടെ സാക്ഷാത്കാരമാണ്. അതെപ്പോഴും ശക്തിയുടെ സാക്ഷാത്കരണമാണ്.

എന്റെ ജനതയെ ഞാൻ സ്നേഹിക്കുന്നു; നിങ്ങളെ ഇതിലധികം അധഃപതിതരും ദുർബലരുമായി കാണുക എനിക്കു വയ്യ. അതിനാൽ നിങ്ങൾക്കുവേണ്ടിയും സത്യത്തിനുവേണ്ടിയും 'നിർത്തു!' എന്നു വിളിച്ചുപറയാൻ ഞാൻ നിർബന്ധനാണ്; എന്റെ വംശത്തിന്റെ ഈ അധഃപതനത്തിന്നെതിരായി ശബ്ദമുയർത്താൻ ഞാൻ നിർബ്ബന്ധനാണ്. തളർത്തുന്ന ഈ ഗൂഢവിദ്യകൾ വെടിയുക; കരുത്തന്മാരാകുക. ഉപനിഷത്തുകളിലുള്ള സത്യങ്ങളാണ് നിങ്ങളുടെ മുമ്പിലുള്ളത്.

**നി**ങ്ങളുടെ ഉപനിഷത്തുകളിലേക്ക് മടങ്ങിച്ചെല്ലുക, വെളിച്ചവും കരുത്തും തെളിച്ചവുമുള്ള ആദർശത്തിലേക്ക്. ഗൂഢവും അവസാദകവുമായ ഇവറ്റയിൽനിന്നെല്ലാം പിൻവാങ്ങുക. ഈ ദർശനം കൈക്കൊള്ളുക.

**വി**ഷാദം മതമല്ല, മറ്റെന്തായാലും. എപ്പോഴും ചിരിച്ചു പ്രസാദിച്ചിരുന്നാൽ, ഏതു പ്രാർത്ഥനയ്ക്കുമാവുന്നതിലധികം അതു നിങ്ങളെ ഈശ്വരങ്കലേക്കടുപ്പിക്കുന്നു.

**ഈ** ജീവിതത്തിൽ സർവ്വദാ ഭഗ്നാശരും ഹതചിത്തരുമായവരെക്കൊണ്ട് ഒരു കാര്യവും സാദ്ധ്യമല്ല. അവർ ജന്മജന്മങ്ങളിൽ, ദീനരും ഹതാശരുമായി വരുന്നു, അതുപോലെ പോകുന്നു.

**ഞാ**ൻ ദീനനോ? ഹീനനോ? എന്തിനിങ്ങനെ അകാരണമായി വിചാരിക്കുന്നു? ഇപ്രകാരം വിചാരിക്കണം: 'ഞാൻ ബ്രഹ്മമയിയുടെ സന്താനമാണ്. എനിക്കെങ്ങനെ രോഗമോ ഭയമോ അപൂർണ്ണതയോ ഉണ്ടാകും? ദീനഹീനഭാവത്തെ ആട്ടിപ്പുറത്തിക്കളയുക. എല്ലാ മംഗളങ്ങളും കൈവരും.

**ആ**ലസ്യവും നീചത്വവും കാപട്യവും കൊണ്ടു മൂടി നാടാകമാനം. ബുദ്ധിയുള്ളവർക്കാർക്കെങ്കിലും ഇതു കണ്ട് അടങ്ങിയിരിക്കാനാവുമോ? കരഞ്ഞുപോവില്ലേ? അതുകൊണ്ടു ഞാൻ പറയുന്നു, ആത്മാവിന്റെ അന്തർലീനമായ ശക്തിയെ ഉണർത്തുക.

**എ**ല്ലാ ദൗർബല്യങ്ങളും എല്ലാ ബന്ധനങ്ങളും ഭാവനകളാണ്... ദുർബലപ്പെടരുത്. എഴുന്നേല്ക്കൂ, കരുത്തനാകൂ. അതുമാത്രമാണ് എനിക്ക് അറിയാവുന്ന മതം.

**അ**നന്തശക്തിയാണ് ഈശ്വരനും മതവും.

**ക**രുത്താണ് നമുക്കാവശ്യം. നമുക്ക് കരുത്ത് ആരു തരും. ഉപനിഷത്തുകളാണുതാനും കരുത്തിന്റെ വമ്പിച്ച ഖനി. അവയിൽ ലോകത്തെ മുഴുവൻ ചുണപ്പെടുത്താൻ വേണ്ടത്ര കരുത്തുണ്ട്. അവയിലൂടെ ലോകത്തെ മുഴുവൻ ഉജ്ജീവിപ്പിക്കാം, പ്രബലമാക്കാം, ഉത്തേജിപ്പിക്കാം.

**ക**രുത്ത്, കരുത്ത്. അതാണ് ഓരോ പുറത്തിൽനിന്നും ഉപനിഷത്തുകൾ എനിക്കു പറഞ്ഞുതരുന്നത്. ഓർമ്മിക്കേണ്ട ഒരേയൊരു വലിയ

സംഗതി ഇതാണ്. ജീവിതത്തിൽ ഞാൻ പഠിച്ച വലിയൊരു പാഠവുമി താണ്. 'കരുത്ത്, കരുത്ത് മനുഷ്യാ! നീ ദുർബലനാകരുത്.' മനുഷ്യൻ ചോദിക്കുന്നു: മാനുഷികമായ ദുർബലതകളില്ലേ? ഉപനിഷത്തുകൾ മറു പടി തരുന്നു: ഉണ്ട്; പക്ഷേ കൂടുതൽ ദുർബലതകളാണോ അവയ്ക്കു പ്രതിവിധി? അഴുക്കുകൊണ്ട് അഴുക്കു കഴുകാനോ നോട്ടം? പാപം പാപത്തെ പൊറുപ്പിക്കുമോ? ദൗർബല്യം ദൗർബല്യത്തെ പൊറുപ്പി ക്കുമോ? മനുഷ്യാ! കരുത്ത്, കരുത്ത്. എഴുന്നേറ്റുനില്ക്കൂ, കരുത്തനാകൂ - ഇതത്രേ ഉപനിഷത്തുകൾ പറയുന്നത്.

**ക**രുത്ത് നേടുവാനുള്ള ഒന്നാമത്തെ ചുവടുവെയ്പ് ഉപനിഷത്തുകളെ പൊക്കിപ്പിടിക്കയും, 'ഞാനാത്മാവാണ്' എന്നു വിശ്വസിക്കയുമത്രേ. "വാളിന് എന്നെ മുറിക്കാൻ വയ്യ; കാറ്റ് എന്നെ ഉണക്കില്ല; ഞാൻ സർവ ശക്തൻ, സർവജ്ഞൻ." അതുകൊണ്ട്, അനുഗൃഹീതങ്ങളും അനുഗ്രാ ഹകങ്ങളുമായ ഈ വാക്കുകൾ ഉരുവിടുക. കരുത്തരാകുക!

**ഹ**നുമാനെ നിങ്ങളുടെ ആദർശമായി സ്വീകരിക്കുക. അദ്ദേഹം ഇന്ദ്രി യങ്ങളുടെ യജമാനനും അതിബുദ്ധിമാനുമായിരുന്നു. വ്യക്തിപരമായ സേവനത്തിൽ ഈ മഹത്തായ മാതൃകയിൽ വേണം നിങ്ങളുടെ ജീവിതം കെട്ടിപ്പടുക്കുവാൻ. ഇതിലൂടെ നിങ്ങളുടെ മറ്റെല്ലാ ആദർശ ങ്ങളും ക്രമേണ പ്രകടമാകും. ഗുരുവിനെ ചോദ്യം ചെയ്യാതെ അനുസ രിക്കലും കർശനമായ ബ്രഹ്മചര്യവുമാണ് ജീവിതവിജയത്തിന്റെ രഹസ്യം. ഒരു വശത്ത് സേവനത്തിന്റെ മാതൃകയും മറുവശത്ത് ധീര തയുംകൊണ്ട് അദ്ദേഹം ലോകത്തെ മുഴുവൻ അത്ഭുതപരതന്ത്രരാക്കി.

**വൃ**ന്ദാവനലീലയും കോലവും തത്കാലം മാറ്റിവെയ്ക്ക്. ഗീതാഗർ ജ്ജനകാരിയായ ശ്രീകൃഷ്ണന്റെ പൂജ നടത്ത്. ശക്തിയുടെ പൂജയാ രംഭിക്കുക. നമുക്കിപ്പോൾ വേണ്ടത്, പരിപൂർണ്ണത്യാഗവും ഉത്തമനി ഷ്ഠയും മഹാധൈര്യവുമുള്ളവരും, സ്വാർത്ഥഗന്ധശൂന്യരും, ചിത്ത ശുദ്ധിപൂണ്ട കർമ്മകുശലരും, സകലവിഷയങ്ങളും ഉത്സാഹപൂർവ്വം യഥാവിധി നിർവഹിക്കുന്നതിൽ ഉദ്യോഗശാലികളുമായ ശൂരന്മാരെ യാണ്. ജീവിതമാകുന്ന സമരാങ്കണത്തിൽ രണശൂരരായ പോരാളിക ളുടെ വീര്യപരാക്രമങ്ങളാണ് നമുക്കിപ്പോൾ അത്യാവശ്യം; അല്ലാതെ, ജീവിതത്തെ ഒരു കേളീവനമായി കാണുന്ന രാസവിലാസവിലോല രെയല്ല.

**ഈ** ഒരു സ്തോത്രമേ നമുക്കു വേണ്ടൂ. നാം ബ്രഹ്മമെന്ന് നമ്മോടുത

ന്നെയും അന്യരോടും പറയുന്നതുതന്നെ ലക്ഷ്യപ്രാപ്തിക്കുള്ള ഒരേ മാർഗ്ഗം. ഇത് ഉരുവിടുംതോറും നമുക്ക് ബലമുണ്ടാകും. ആദിയിൽ ഇട റുന്നവന് ക്രമത്തിൽ സ്ഥിരതയും ബലവും കൂടും. ആ ധ്വനിക്ക് വൈപുല്യം കൂടും, ആ തത്ത്വം നമ്മുടെ ഹൃദയത്തെ സ്വാധീനമാക്കും, അതു നമ്മുടെ രക്തത്തിൽ ഒഴുകും, നമ്മുടെ ശരീരത്തിൽ ആപാദ ചൂഡം വ്യാപിക്കും.

**ശാ**സ്ത്രം പ്രപത്തിയെ പഞ്ചമപുരുഷാർത്ഥമായി നിർദ്ദേശിച്ചിരി ക്കുന്നു. എന്നാൽ നമ്മുടെ നാട്ടിലിപ്പോൾ ആളുകൾ 'ദൈവം ദൈവ'മെന്നു കേഴുന്നതു മരണത്തിന്റെ ലക്ഷണമാണ്; ഭീരുത്വത്തിന്റെ പരിണാമമാണ്.

**എ**ന്റെ പ്രിയപ്പെട്ട ചങ്ങാതി, സ്വയം ധീരനല്ലാത്ത ഒരുവന്നു ഭഗവാ നിൽ വിശ്വാസമോ പ്രപത്തിയോ ഉണ്ടാകുമോ? ഒരുവൻ ധീരനാകാതെ അവന്റെയുള്ളിൽനിന്ന് അവജ്ഞയും വിദ്വേഷവും മായില്ല; ഇവ യിൽനിന്നു മുക്തനാകാതെ ഒരുവനെങ്ങനെ സംസ്കാരസമ്പന്നനാ കാൻ സാധിക്കും? ഈ രാജ്യത്ത് എവിടെയുണ്ട് ആ ബലവത്തായ പൗരുഷം, ആ ധീരോദാത്തത?

## 12. ശരിയായ പ്രയത്നം

**വി**ഘ്നങ്ങൾ എത്രയുണ്ടോ, അത്രയും നല്ലത്. വഴിക്കുള്ള വിഘ്ന ങ്ങളല്ലേ നദിക്കു വേഗം കൂട്ടുന്നത്? ഏതൊന്ന് എത്രകണ്ടു പുതിയതും ഉത്തമവുമാണോ, അതിന് ആദ്യത്തിൽ അത്രകണ്ട് വിഘ്നങ്ങൾ നേരി ടേണ്ടിവരും. വിഘ്നങ്ങൾ വിജയത്തിന്റെ മുന്നോടികൾ മാത്രമാണ്. വിഘ്നങ്ങളില്ലെങ്കിൽ വിജയവുമില്ല.

**നി**ന്നുള്ളിൽ സത്തുണ്ടെങ്കിൽ, ചുറ്റുപാടുകൾ എത്ര എതിരാകുന്നുവോ, അത്രയ്ക്കും ആ ശക്തി വികസിക്കുമെന്നുള്ളത് ഒരു നിത്യസത്യമാണ്.

**ദു**സ്സാമർത്ഥ്യംകൊണ്ടും സൂത്രംകൊണ്ടും ലോകത്തിൽ വലിയ കാര്യ മൊന്നും നേടാൻ സാധിക്കുകയില്ലെന്നു ഞാൻ ദൃഢമായി വിശ്വസി ക്കുന്നു. അതുകൊണ്ട് ഇത്തരം അശ്ലീലങ്ങളായ നിന്ദനങ്ങളൊന്നും ചെവിക്കൊള്ളാതെ ഞാൻ എന്റെ കർത്തവ്യം മെല്ലെ മെല്ലെ ചെയ്തു പോന്നു. എന്നെ അധിക്ഷേപിച്ചിരുന്ന പലരും പിന്നീടു പശ്ചാത്താപ പൂർവ്വം, എന്നെ അഭയം പ്രാപിച്ച്, തങ്ങൾ മുമ്പു പ്രചരിപ്പിച്ച നുണക

ളുടെ ഉള്ളുപൊളിച്ചു പത്രങ്ങളിൽ എഴുതി മാപ്പിരക്കുന്നതും എനിക്കു കാണാൻ കഴിഞ്ഞു.

ആളുകൾ നല്ലതും ചീത്തയും പറയും. എന്നാൽ നമുക്ക് ആദർശത്തെ മുൻനിർത്തി വനരാജനെപ്പോലെ കാര്യങ്ങൾ ചെയ്തുകൊണ്ടു പോകണം.

ഒരുവൻ എത്ര വലിയവനാകുന്നുവോ, അവൻ അത്രയും കഠിനമായ പരീക്ഷയും കടന്നുപോകണം.

നാം സ്വയം ശക്തിയാർജ്ജിക്കുന്നതിനു വരുന്ന വലിയൊരു വ്യായാമശാലയാണ് ഈ ലോകം.

മനസ്സാക്ഷിയനുസരിച്ചു പ്രവർത്തിക്കണം; അതു ശരിയും നല്ലതുമാണെങ്കിൽ സമുദായം നിശ്ചയമായും അതിനെ അനുസരിക്കും, പക്ഷേ താൻ മരിച്ചു നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടായേക്കാം.

സദുദ്ദേശവും നിഷ്കപടതയും അനന്തപ്രേമവുംകൊണ്ട് വിശ്വത്തെ വിജയിക്കാം. ഈ സദ്ഗുണങ്ങളുള്ള ഒരുവന് ലക്ഷക്കണക്കിന് കപട നാട്യക്കാരുടേയും നിർദയരുടേയും തന്ത്രങ്ങളെ ഇല്ലായ്മ ചെയ്യുന്നതിന് സാധിക്കും..

ഈ ഉലകം മുഴുവൻ കാപട്യം നിറഞ്ഞതാണെന്നു ധരിച്ചോളൂ. യഥാർത്ഥത്തിൽ സദ്വൃത്തനും ധീരനും ജ്ഞാനിയുമായവൻ ഇതു കൊണ്ടൊക്കെ വഴിതെറ്റിപ്പോകുമോ മകനേ? ആളുകൾ എന്തു വേണമെങ്കിൽ പറയട്ടെ, ഞാനെന്റെ കടമ നിറവേറ്റും. ഇതാണ് ധീരന്റെ പോക്ക്. അല്ലാതെ രാവും പകലും ഇയാളെന്തു പറയുന്നു, അവനെന്ത് എഴുതുന്നു എന്നൊക്കെ നോക്കിയിരുന്നാൽ ലോകത്തിൽ വലിയ കാര്യമൊന്നും ചെയ്യാനൊക്കില്ല.

നാം ജ്ഞാനത്തിന്റെ മക്കളാണ്, ഈശ്വരന്റെ കുട്ടികളാണ്. ഭഗവന്മഹിമ, നാം വിജയിക്കും. ഹൃദയശൂന്യരായ ബുദ്ധിമാന്മാരായ ലേഖകന്മാരേയും അവരുടെ പത്രലേഖനങ്ങളേയും വകവെയ്ക്കരുത്. ഭഗവന്മഹിമ-മുന്നോട്ടണിനടക്കുവിൻ, ഭഗവാനത്രേ നമ്മുടെ പടനായകൻ. വീണതാരെന്നറിവാൻ പിൻനോക്കരുത്-മുന്നോട്ട്-മുന്നോട്ട്!

ധീരമായി മുന്നോട്ടു പോവുക. ഒറ്റനാൾകൊണ്ടോ ഒരു കൊല്ലം കൊണ്ടോ വിജയം പ്രതീക്ഷിക്കരുത്. എപ്പോഴും അത്യുന്നതാദർശ

ത്തിന്മേൽ മുറുകെപ്പിടിക്കുക. സ്ഥിരനാവുക, അസൂയയും തൻകാര്യവും വെടിയുക.

ഓരോ പ്രവർത്തനവും ഈ ഘട്ടങ്ങളിലൂടെ കടന്നുപോകേണ്ടിയിരിക്കുന്നു- പരിഹാസം, എതിർപ്പ്, പിന്നെ സ്വീകരണം.

യഥാർത്ഥത്തിൽ പരനന്മയാണ് നിങ്ങൾ ലക്ഷ്യമാക്കുന്നതെങ്കിൽ ലോകം മുഴുവൻ എതിരായാലും നിങ്ങൾക്കു ക്ഷതം തട്ടില്ല. നിങ്ങൾക്കു നിർവ്യാജതയും നേരായ സ്വാർത്ഥത്യാഗവുമുണ്ടെങ്കിൽ നിങ്ങളിൽ കുടികൊള്ളുന്ന സാക്ഷാൽ ഈശ്വരന്റെ ശക്തിക്കുമുമ്പിൽ എല്ലാ എതിർപ്പുകളും ശിഥിലമാകും.

വിദൂരഭാവിയെപ്പറ്റി ചിന്തിക്കുന്ന ഓരോരുത്തനും തെറ്റിദ്ധരിക്കപ്പെടുമെന്നു തീർച്ച. അതുകൊണ്ട് എതിർപ്പിനും പീഢനത്തിനും സ്വാഗതം; ഞാൻ സ്ഥിരനും ശുദ്ധനും ഈശ്വരനിൽ അളവറ്റ വിശ്വാസമുള്ളവനും ആയിരിക്കണമെന്നുമാത്രം.

എന്റെ ഓരോ ശിഷ്യനും എനിക്ക് എന്നെങ്കിലും കഴിഞ്ഞിരുന്നതിനേക്കാൾ നൂറിരട്ടി വലുതാകണമെന്നു ഞാനാഗ്രഹിക്കുന്നു. നിങ്ങളിൽ ഓരോരുത്തനും ഓരോ അതികായനാകണം - ആകണം എന്നാണ് എന്റെ വാക്ക്. അനുസരണം, സന്നദ്ധത, പ്രസ്ഥാനത്തോടു പ്രേമം - ഈ മൂന്നും നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങളെ പിന്നാക്കം പിടിക്കാൻ യാതൊന്നിനും കഴിയില്ല.

## 13. ധീരരാകുക

വളരെ കരുതിയിരിക്കുന്നവന് സദാ പദംപ്രതി വിപത്തു സംഭവിക്കുന്നതായിട്ടാണ് ഞാൻ എന്റെ ജീവിതത്തിൽ കണ്ടുവരുന്നത്. മാനഭയത്താൽ വിഷമിക്കുന്നവന്ന് അവമാനമാണ് കിട്ടുന്നത്. എപ്പോഴും നഷ്ടംഭയപ്പെടുന്നവനു, സർവ്വദാ നഷ്ടംതന്നെ സിദ്ധിക്കുന്നു.

ആർക്കും, സത്യത്തേയും പ്രേമത്തേയും ആർജ്ജവത്തേയും എതിർക്കാൻ കഴിയില്ല. നിങ്ങൾ ആർജ്ജവശാലികളാണോ? മരണംവരെയും നിസ്സ്വാർത്ഥർ? സ്നേഹമുള്ളവർ? എന്നാൽ ഭയപ്പെടേണ്ട, മരണത്തെപ്പോലും.

ഒരു കാലത്തും അധൈര്യപ്പെടരുത്. ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും

ഉടുത്തൊരുങ്ങുമ്പോഴും, പാടുമ്പോഴും ആടുമ്പോഴും, ഭോഗത്തിലും രോഗത്തിലും, ആത്മധൈര്യം പ്രകാശിപ്പിക്കുക, അപ്പൊഴേ മഹാശക്തിയുടെ കൃപ ലഭിക്കൂ.

**ഒ**രടിപോലും പിന്നോട്ടെടുക്കരുത്. അതാണാശയം.. എന്തു വന്നാലും യുദ്ധം ചെയ്തു മുന്നേറുക. നക്ഷത്രമണ്ഡലത്തിൽനിന്നു നക്ഷത്രങ്ങൾ മാറട്ടെ. ലോകം മുഴുവൻ നമുക്കെതിരായി നിന്നോട്ടെ! അതുകൊണ്ടെന്താ? ഇങ്ങനെ അടരാടൂ. ഭീരുക്കളായിരുന്നാൽ ഒന്നും നേടാനാവില്ല. പിറകോട്ടടിവച്ചതുകൊണ്ട് ഒരു ദൗർഭാഗ്യത്തെയും ഒഴിവാക്കാനാവില്ല.

**യു**വാക്കന്മാരിലാണ്, ഇന്നത്തെ തലമുറയിലാണ്, എന്റെ വിശ്വാസം; എന്റെ പ്രവർത്തകന്മാർ അവരിൽനിന്നു വരും. അവർ സിംഹങ്ങളെപ്പോലെ സമസ്തപ്രശ്നവും പരിഹരിക്കും.

**ന**മുക്ക് ചില ശിഷ്യന്മാർ വേണം. അത്യുജ്ജ്വലസ്വഭാവമുള്ള യുവാക്കൾ, മനസ്സിലായോ? അവർ ബുദ്ധിമാന്മാരും ധൈര്യശാലികളുമാകണം; യമന്റെ വായിൽ കേറാൻപോലും ധൈര്യമുണ്ടാകണം; നീന്തി കടൽകടക്കാൻ സന്നദ്ധരാകണം! മനസ്സിലായോ? ഇങ്ങനെ നൂറു നൂറാളുകൾ വേണം; സ്ത്രീകളും പുരുഷന്മാരും, രണ്ടുകൂട്ടരും വേണം.

**ഭീ**രുക്കൾക്ക് എന്ത് ഉപദേശം നല്കാനാണ്.... എനിക്ക് ഒന്നുംതന്നെ പറയാനില്ല. വിലയിടിച്ചുതാഴ്ത്തുന്ന ആലസ്യം, അതിവിനയപ്രകടനം, കെഞ്ചൽ, അവസാനമില്ലാത്ത പരാതിപറച്ചിൽ ഇതെല്ലാം നരകതുല്യമായി ഞാൻ കരുതുന്നു.

**പി**ടിച്ചുനില്ക്കുക. എന്റെ കുട്ടികളുടെ ഇടയിൽ ഭീരുക്കൾ പാടില്ല.... വലിയ കാര്യങ്ങൾ എന്നെങ്കിലും പ്രയാസമില്ലാതെ നടന്നിട്ടുണ്ടോ? ഭയമെന്തെന്നറിയാത്ത ഇരുമ്പുപോലെ സുദൃഢമായ ഇച്ഛാശക്തിയും ഹൃദയങ്ങളുമാണ് എനിക്കു വേണ്ടത്. പിടിച്ചുനില്ക്കുക. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.

**നി**ങ്ങൾ യഥാർത്ഥത്തിലെന്റെ കുട്ടികളാണെങ്കിൽ നിങ്ങളൊന്നിനേയും ഭയപ്പെടില്ല; ഒന്നുകൊണ്ടും മടങ്ങുകയുമില്ല. നിങ്ങൾ സിംഹസദൃശരായിരിക്കും. നിങ്ങളുടെ ഓരോ അടിവെയ്പിലും എന്റെ പ്രാർത്ഥനകളും ആശീർവാദങ്ങളും ഉണ്ട്. എല്ലാവരോടും ക്ഷമയുള്ളവനായിരി

*ക്കുക. എല്ലാവർക്കും എന്റെ പ്രേമം. ഞാൻ നിങ്ങളെ സദാ ഉറ്റുനോക്കുന്നു. മുന്നോട്ട്!*

## 14. സേവനം

***ഈ*** *ജീവിതം ഹ്രസ്വമാണ്. ലോകത്തിലെ പൊള്ളത്തരങ്ങൾ പെട്ടെന്നു മങ്ങിമറയും; മറ്റുള്ളവർക്കുവേണ്ടി ജീവിക്കുന്നവർമാത്രമേ ജീവിക്കുന്നവരായുള്ളു. ശേഷമുള്ളവർ ജീവശ്ശവങ്ങളാണ്.*

***ലോ****കത്തിൽ, സദാ ദാതാവിന്റെ നില സ്വീകരിക്കുക. തുണയരുളുക, സേവ ചെയ്യുക, കഴിയുന്ന ഏതല്പവസ്തുവും കൊടുക്കുക; എന്നാൽ പകരക്കച്ചവടം പുറത്തു നിർത്തുക.*

***എ****ടോ, മരണം അനിവാര്യമെന്നിരിക്കെ പുല്ലും പുഴുവുംപോലെ നശിക്കുന്നതിനെക്കാൾ വീരനെപ്പോലെ മരിക്കുന്നതാണ് നല്ലത്. ഈ അനിത്യജഗത്തിൽ രണ്ടുനാൾ കൂടുതൽ പാർത്തതുകൊണ്ടെന്തു ലാഭം? തുരുമ്പിച്ചു തുലയുന്നതിനേക്കാൾ തേഞ്ഞരഞ്ഞ് തീരുന്നതാണ് ഭേദം, അല്പഗുണത്തിനായിട്ടെങ്കിലും.*

***ബ****ലമുറ്റ നൂറുനൂറു സ്ത്രീപുരുഷന്മാർ ഭോഗവിലാസസുഖേച്ഛാദികൾ വെടിഞ്ഞ് ദാരിദ്ര്യത്തിന്റേയും അജ്ഞതയുടേയും ചുഴലിയിൽപെട്ടു ക്രമേണ അധികമധികം ആണ്ടുപോകുന്ന തൻനാട്ടിലെ കോടികോടി സ്ത്രീപുരുഷന്മാർക്കു മംഗളം ത്രികരണങ്ങളാൽ ആഗ്രഹിക്കുമ്പോൾ ഭാരതം ഉണരും.*

***ചാ****രിത്ര്യശുദ്ധിയുള്ളവരും ബുദ്ധിമാന്മാരും സ്വാർത്ഥം സർവ്വവും ത്യജിച്ചവരും ആജ്ഞാനുവർത്തികളുമായ യുവാക്കന്മാരിലാണ് ഭാവിയെക്കുറിച്ചുള്ള എന്റെ പ്രതീക്ഷകൾ–എന്റെ ആശയങ്ങളൊക്കെ പ്രവൃത്തിയിൽ കൊണ്ടുവന്ന്, അവനവന്നും നാട്ടിനും നന്മയുണ്ടാക്കുന്നതിൽ ജീവിതം സമർപ്പിക്കാൻ കഴിവുള്ളവരിലാണ് എന്റെ പ്രതീക്ഷ. അല്ലാതെ, എത്ര പിള്ളരു വരുന്നു, ഇനിയും എത്രയോ വരും. അവരുടെ മുഖം തമസ്സിൽ മൂടിയിരിക്കുന്നു; ഹൃദയം ഉദ്യമശൂന്യം, ശരീരം ദുർബ്ബലം, മനസ്സ് ഉത്സാഹരഹിതം. ഇവരെക്കൊണ്ട് എന്തു കാര്യം നടക്കും?*

***ഊ****ർജ്ജസ്വലതയും ശക്തിയും സേവനമനോഭാവവും സ്വഭാവശുദ്ധിയുമുള്ള കുട്ടികളെയാണ് എനിക്കാവശ്യം.*

ഈ സംസാരനരകകുണ്ഡത്തിൽ ഒരാളുടെ മനസ്സിൽ ഒരു ദിവസത്തേക്കെങ്കിലും അല്പം ആനന്ദവും ശാന്തിയും നല്കിയാൽ അതു മാത്രമാണ് നേട്ടം. ഇതാണ് ദുഃഖഭൂയിഷ്ഠമായ ഈ ജീവിതത്തിൽ ഞാൻ പഠിച്ചത്. മറ്റെല്ലാം വെറും കിനാവു മാത്രം.

# 15. വിജയത്തിലേക്കുള്ള വഴി

ശരിയല്ലാത്തതെന്തോ ചെയ്തുപോയെന്നു ശങ്കയുണ്ടായാലും തിരിഞ്ഞുനോക്കരുത്. നിങ്ങൾ ആദ്യം ആ തെറ്റുകൾ ചെയ്തില്ലായിരുന്നെങ്കിൽ, നിങ്ങൾ ഇപ്പോഴത്തെ അവസ്ഥയിലാകുമായിരുന്നുവെന്നു വിശ്വസിക്കുന്നുണ്ടോ? അതുകൊണ്ട്, നിങ്ങളുടെ തെറ്റുകളെ വാഴ്ത്തുവിൻ. അവ നിങ്ങളറിയാതെതന്നെ അനുഗ്രഹങ്ങളായിരുന്നു. ആദർശത്തെ മുറുകെപ്പിടിച്ചുകൊണ്ട് മുന്നോട്ടു പോവുക. സംഭവിച്ചിരിക്കാവുന്ന ചെറിയ തെറ്റുകളെയും മറ്റും പിന്തിരിഞ്ഞു നോക്കരുത്. നമ്മുടെ ഈ രണാങ്കണത്തിൽ തെറ്റുകളാകുന്ന പൊടിപടലം ഇളക്കപ്പെടുക അനിവാര്യമാകുന്നു. ആ പൊടി സഹിക്കാനാവാത്തവണ്ണം അത്ര നേർത്ത തൊലിയുള്ളവർ സമരനിരകളിൽ നിന്നു മാറിപ്പോയ്ക്കൊള്ളട്ടെ.

ഞാൻ പല തെറ്റും ചെയ്തിട്ടുണ്ട്, എന്നാൽ നിങ്ങൾ ഒന്നു മനസ്സിലാക്കണം: ആ ഓരോ തെറ്റും ചെയ്തില്ലായിരുന്നുവെങ്കിൽ ഞാൻ ഇന്നത്തെ ഞാനാകുമായിരുന്നില്ല. ഇതെനിക്കു തീർച്ചയുണ്ട്. അതുകൊണ്ട് അതെല്ലാം ചെയ്തതിനെക്കുറിച്ചു ഞാൻ ദുഃഖിതനല്ല, സംതൃപ്തനാണ്. ഈ പറഞ്ഞത്, നിങ്ങൾ വീട്ടിൽ ചെന്നു കല്പിച്ചുകൂട്ടി തെറ്റു ചെയ്യണം എന്നർത്ഥത്തിലല്ല. അങ്ങനെ തെറ്റിദ്ധരിക്കരുത്. നിങ്ങൾക്കു തെറ്റുകൾ പിണഞ്ഞുപോയിട്ടുണ്ടെങ്കിൽ അതോർത്തു കുണ്ഠിതപ്പെട്ടിരിക്കരുത്.

കഴിഞ്ഞതു കഴിഞ്ഞു. പശ്ചാത്താപം പാടില്ല; കഴിഞ്ഞ കാര്യങ്ങളെക്കുറിച്ചു വ്യാകുലപ്പെടരുത്; ഫലം വന്നേ തീരൂ, അതിനെ നേരിടുക; എന്നാൽ അതേ സംഗതി വീണ്ടും ചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം.

എല്ലാ കാര്യങ്ങളിലും പറ്റിപ്പോകുന്ന തെറ്റുകുറ്റങ്ങൾ മാത്രമാണ് നമ്മെ പഠിപ്പിക്കുന്നത്. തെറ്റു പറ്റുന്നവനേ ശരിയായ വഴി കണ്ടെത്തൂ. മരത്തിനു തെറ്റുപറ്റില്ല; കൽത്തുണ്ടിനും തെറ്റു പറ്റില്ല. വളരെ കുറച്ചേ ജന്തുക്കൾ പ്രകൃതിനിയമത്തിനു വിരുദ്ധമായി പെരുമാറിക്കാണുന്നു

ള്ളു. എന്നാൽ, തെറ്റുകളും കുറ്റങ്ങളും നിറഞ്ഞ മനുഷ്യരുടെ വർഗ്ഗത്തിലത്രേ ഭൂദേവന്മാർ ജനിക്കുന്നത്.

**മു**ന്നേറുക! സ്വഭാവവത്കരണം ദീർഘകാലത്തെ നിരന്തരപ്രയത്നം കൊണ്ടേ സാധിക്കൂ. നിരുത്സാഹരാകരുത്.

**മ**റ്റുള്ളവരുടെ തെറ്റുകളെപ്പറ്റി സംസാരിക്കരുത്. അവർ എങ്ങനെയോ ആയിക്കൊള്ളട്ടെ. അതുകൊണ്ട് നമുക്കൊന്നും നേടാനില്ല. മറ്റുള്ളവരുടെ തെറ്റുകളെപ്പറ്റി സംസാരിക്കുമ്പോൾ അവരേയും നമ്മെത്തന്നെയും വേദനിപ്പിക്കുകയാണ് ചെയ്യുന്നത്.

**വീ**ഴ്ചകളെ കണക്കാക്കേണ്ട, അവ സ്വാഭാവികം. അവയാണ് ജീവിതത്തിലെ സൗന്ദര്യം. വീഴ്ചയില്ലാഞ്ഞാൽ ജീവിതമെന്താകും? ഞെരുക്കങ്ങൾ അനുഭവിക്കാത്ത ജീവിതത്തിന് വിലയെന്ത്? പിന്നെ ജീവിതത്തിൽ കവിതയെവിടെ? ഞെരുക്കങ്ങളും തെറ്റുകളും വന്നുപോകുന്നല്ലോ എന്നു വിഷാദിക്കേണ്ട. ഒരു പശു കളവു പറഞ്ഞതായി ഞാൻ കേട്ടിട്ടില്ല. എന്നിട്ടും അതു വെറും പശു, ഒരിക്കലും മനുഷ്യനല്ല. അതുകൊണ്ട് വീഴ്ചകളേയും പിൻവാങ്ങലുകളേയും പറ്റി വിചാരപ്പെടേണ്ട. ആയിരം തവണ ആദർശത്തെ മുറകെ പിടിക്കുക. ആയിരാമത്തെ തവണയും പിടിവിട്ടുപോയാൽ ഒരിക്കൽക്കൂടി പിടിപ്പാൻ ശ്രമിക്കുക.

**ആ**യിരം പ്രാവശ്യം കാലിടറുമ്പോളാണ് സ്വഭാവം രൂപപ്പെടുന്നത്.

**അ**ധികം ഇടറുന്നവരെ നാം ദുർജ്ജനങ്ങളെന്നു പറയുന്നു; കുറച്ചിടറുന്നവരെ സജ്ജനങ്ങളെന്നും. നന്മയും തിന്മയും രണ്ടും വെവ്വേറെ പദാർത്ഥങ്ങളല്ല. രണ്ടും ഒരേ ഒരു വസ്തു: വസ്തുഭേദമില്ല, മാത്രാഭേദമേ ഉള്ളു.

## 16. നേതാവും സംഘടനയും

**ന**യിക്കുമ്പോൾ സേവകനാകുക. നിസ്വാർത്ഥനാകുക. ക്ഷമാവാനാകുക. വിജയം നിങ്ങളുടേതായിരിക്കും.

**ലോ**കത്തിന്റെ ചരിത്രം പരിശുദ്ധതയും വിശ്വാസവുമുള്ള ആറു പേരുടേതാണ്. നമുക്കാവശ്യം മൂന്നു കാര്യങ്ങളാണ്: കരുണ, ചിന്താശക്തി, കർമ്മം ചെയ്യാനുള്ള കരുത്ത്.

*നിങ്ങൾ സ്വയം ഒരു ശക്തികേന്ദ്രമായിത്തീരുക. ബലവും പരിശുദ്ധി യുമുണ്ടെങ്കിൽ നിങ്ങളുടെ ശക്തി ലോകത്തിന്റെ മുഴുവൻ ശക്തിക്കു തുല്യമാകും.*

*പ്രേമത്തിലും ധർമ്മത്തിലും പവിത്രതയിലും നാം വളരുംതോറും പുറത്തും പ്രേമവും ധർമ്മവും പവിത്രതയും കാണുന്നു. പരാധിക്ഷേ പമെല്ലാം വാസ്തവത്തിൽ ആത്മാധിക്ഷേപമാണ്. പിണ്ഡാണ്ഡത്തെ പൊരുത്തപ്പെടുത്തുക (അതു നിങ്ങളുടെ കഴിവിൽ പെട്ടതാണ്), ബ്രഹ്മാണ്ഡം നിങ്ങൾക്കുവേണ്ടി സ്വയം പൊരുത്തപ്പെട്ടുകൊള്ളും.*

*വലിയ പരിശ്രമം, അളവറ്റ ധീരത, ഉത്കടമായ ഊർജ്ജം, സർവ്വോ പരി തികഞ്ഞ അനുസരണം - ഇവ മാത്രമാണ് വ്യക്തിപരവും ദേശീ യവുമായ നവജീവിതത്തിലേക്കു നയിക്കുന്ന ഗുണങ്ങൾ.*

*ക്ഷമയോടെയിരിക്കുക. തമ്മിൽത്തമ്മിൽ വിശ്വാസമുള്ളവരായിരി ക്കുക. തമ്മിൽത്തല്ലരുത്. പണമിടപാടുകളിൽ തികച്ചും പരിശുദ്ധി പാലി ക്കുക. നിങ്ങൾക്ക് ശ്രദ്ധയും സത്യസന്ധതയും ഭക്തിയും ഉള്ളേടത്തോ ളംകാലം എല്ലാം അഭിവൃദ്ധിപ്പെടും.*

*നിങ്ങളെല്ലാവരിൽനിന്നും ഞാൻ പ്രതീക്ഷിക്കുന്നതിതാണ് - അഹ ങ്കാരവും, മത്സരവും, ഈർഷ്യയും ഒരിക്കലും നിങ്ങളെ ബാധിക്ക രുത്. ഭൂമിയെപ്പോലെ എല്ലാം സഹിക്കുക. അങ്ങനെ ക്ഷമാശീലന്മാ രായാൽ ലോകം നിങ്ങളുടെ കാല്ക്കൽ വരും.*

*വിമർശനം നിശ്ശേഷം ഉപേക്ഷിക്കണം. നല്ലതെന്നു തോന്നിയതിനെ യെല്ലാം സഹായിക്കണം. നല്ലതെന്നു തോന്നാത്തതിനെ പതുക്കെ പറഞ്ഞുധരിപ്പിക്കുക. പരസ്പരം എതിർത്തുവിമർശിക്കുന്നതുതന്നെ യാണ് എവിടെയും സർവ്വനാശത്തിനുകാരണം. സംഘവിച്ഛേദം വരാൻ ഇതാണ് മൂലമന്ത്രം.*

*സംഘടനാശക്തിയാണ് ആവശ്യം. അതു മനസ്സിലായോ? നിങ്ങളിലാ രുടെയെങ്കിലും തലയിൽ അത്രയ്ക്കു തലച്ചോറുണ്ടോ? ഉണ്ടെങ്കിൽ ബുദ്ധി പ്രവർത്തിക്കട്ടെ.*

*നിഃസ്വാർത്ഥനാകണം; മറ്റൊരു സ്നേഹിതനെ കുറ്റപ്പെടുത്തുന്ന ഒരു സ്നേഹിതന്റെയും വാക്കുകൾ ഗൂഢമായി ചെവിക്കൊള്ളരുത്.*

*കപടത ഒട്ടുമരുത്, ഒന്നുമരുത്. ഇതാണെന്റെ ആഗ്രഹം. ദുരാചാരത്തിന്റെ ലാഞ്ഛനപോലുമരുത്; ദുർനയവുമരുത്. അതു ചീത്തയാണ്.*

# 17. കർമ്മരഹസ്യം

*മരണംവരെ പ്രവർത്തിക്കുക - ഞാൻ നിങ്ങളുടെകൂടെയുണ്ട്, ഞാൻ പോയാലോ എന്റെ ചൈതന്യം നിങ്ങളുടെ കൂടെ പ്രവർത്തിക്കും. ഈ ജീവിതം വരികയും പോകയും ചെയ്യുന്നു. സമ്പത്തും കീർത്തിയും ഭോഗങ്ങളും കുറച്ചു നാളത്തേക്കു മാത്രം. സത്യം പ്രവചിച്ചുകൊണ്ടു കർത്തവ്യക്ഷേത്രത്തിൽ മരിക്കുന്നതാണ് ഒരു ലൗകികപ്പുഴുവിനെപ്പോലെ ചാകുന്നതിനെക്കാൾ വളരെ ഭേദം. മുന്നോട്ട്! പിന്നേയും മുന്നോട്ട്!*

*മുഴുവൻ പ്രവൃത്തിയും നിങ്ങളിൽ ഓരോരുത്തനെമാത്രം ആശ്രയിച്ചിരിക്കുന്നു എന്ന മട്ടിൽ പ്രവർത്തിക്കുക.*

*കൗശലംകൊണ്ട് ഒരു മഹാകാര്യവും നടക്കില്ല. പ്രേമം, സത്യാനുരാഗം, മഹാവീര്യം ഇവയുടെ സഹായത്താലാണ് സകലകാര്യങ്ങളും നിറവേറുക. അതുകൊണ്ട് പൗരുഷം പ്രകാശിപ്പിക്കുക.*

*ബഹുജനത്തെക്കൊണ്ടു കാര്യമില്ല. ഒരാൾക്കൂട്ടം ഒരു നൂറ്റാണ്ടിൽ ചെയ്യുന്നതിലേറെ, പൂർണ്ണഹൃദയത്തോടുകൂടിയ ഋജുക്കളും ഊർജ്ജസ്വലരുമായ കുറച്ചാളുകൾ ഒരു കൊല്ലംകൊണ്ടു ചെയ്യും.*

*എന്റെ ആശയും പ്രതീക്ഷയും നിങ്ങളിലാണ് നിക്ഷിപ്തമായിരിക്കുന്നത്. ഞാൻ പറയുന്നതു നേരാംവണ്ണം മനസ്സിലാക്കി ആ വെളിച്ചത്തിൽ പ്രവർത്തിക്കുവിൻ. ഉപദേശം നിനക്കു ഞാൻ വേണ്ടുവോളം തന്നുകഴിഞ്ഞു; അതിലൊന്നെങ്കിലും നേരേ പ്രവൃത്തിയിൽ കൊണ്ടുവരിക. എന്നിൽനിന്നുള്ള ഉപദേശശ്രവണം ഫലപ്രദമായിട്ടുണ്ടെന്നു ലോകമൊന്നു കാണട്ടെ.*

*ധൈര്യം അവലംബിക്കുക, തുടർന്നു പ്രവർത്തിക്കുക. ക്ഷമയും സ്ഥിരപ്രവർത്തനവും - ഇതുമാത്രമാണ് മാർഗ്ഗം. മുന്നോട്ടു പോവുക; ഓർക്കുക, ക്ഷമയും പരിശുദ്ധിയും ധൈര്യവും സ്ഥിരപ്രവർത്തനവും... നിങ്ങൾ പരിശുദ്ധനും നിങ്ങളുടെ തത്ത്വങ്ങളോടു നേരുള്ളവനുമായിരിക്കുവോളം കാലം നിങ്ങൾ ഒരിക്കലും പരാജയപ്പെടില്ല.*

*എല്ലാ കാര്യങ്ങളിലും പ്രായോഗികത വേണം. ഭാവനകളും സിദ്ധാന്തങ്ങളും കൊണ്ടു നാടു മുടിഞ്ഞു.*

*സത്സങ്കല്പത്തോടുകൂടി ആരംഭിക്കുന്ന സദുദ്യമത്തിന് എതിരുണ്ടായാൽ, അതുമൂലം അനുഷ്ഠാതാക്കൾക്കു കൂടുതൽ ഉത്സാഹമുണ്ടാവുകയേ ഉള്ളു. തടസ്സവും എതിർപ്പുമില്ലാത്തതൊക്കെ മനുഷ്യനെ മൃത്യുമാർഗ്ഗത്തിലേക്കു നയിക്കുന്നു.*

*അല്പം ഭാവനകൂടിയില്ലെങ്കിൽ, നിങ്ങളെ നയിക്കാൻ പറ്റിയ ആദർശമൊന്നുമില്ലെങ്കിൽ, വെറുമൊരു മൃഗമാണ് നിങ്ങൾ. അതുകൊണ്ടു നമ്മുടെ ആദർശം താഴ്ത്താനും പാടില്ല, പ്രായോഗികത മറക്കാനും പാടില്ല. ഈ രണ്ടു തെറ്റും നാം ഒഴിവാക്കണം. വമ്പിച്ച ആദർശവാദവും വമ്പിച്ച പ്രായോഗികതയും സ്വജീവിതത്തിൽ സമ്മേളിപ്പാൻ നിങ്ങൾ ശ്രമിക്കണം.*

*നിങ്ങളാണ് രാജ്യത്തിന്റെ ആശാകേന്ദ്രങ്ങൾ, നിങ്ങൾ മിണ്ടാതിരിക്കുന്നതു കാണുമ്പോൾ എനിക്കു വലിയ വിഷമം തോന്നുന്നു. ശ്രമം തുടങ്ങുവിൻ, വൈകരുത്. നാളെനാളെയെന്നു നിനച്ചു മടിച്ചിരിക്കരുത്. അങ്ങനെ ചെയ്താൽ ഒന്നും നടക്കില്ല.*

*ആലസ്യം പാടില്ല. ഈർഷ്യയും അഹങ്കാരവും അസൂയയും നിശ്ശേഷം ഉപേക്ഷിച്ച് മഹാബലത്തോടുകൂടി പ്രവൃത്തിയിലേർപ്പെടുക. സമസ്ത കഴിവുമുപയോഗിച്ച് ജോലി ചെയ്യുക.*

*നിങ്ങൾക്കിനിയും പിടികിട്ടിയിട്ടില്ല. നിങ്ങൾക്കെന്നെ മനസ്സിലാകുന്നില്ല! നിങ്ങൾ ഇപ്പോഴും ആ പഴയ നിഷ്ക്രിയതയുടേയും, ഭോഗലാലസതയുടേയും മാർഗ്ഗത്തിലാണ്. ഇഹപരലോകങ്ങളിലുള്ള ഭോഗേച്ഛയും ആലസ്യവും പൂർണ്ണമായും ത്യജിക്കുക. നിങ്ങൾക്കെന്റെ ആത്മവീര്യം ലഭിക്കുമാറാകട്ടെ, നിങ്ങൾക്കുത്കടമായ ഭാവശുദ്ധി ഉണ്ടാകട്ടെ. ഇതാണെന്റെ നിരന്തര പ്രാർത്ഥന.*

***

# സ്വാമി വിവേകാനന്ദൻ
## ജീവിതവും ഉപദേശങ്ങളും

**SWAMI VIVEKANANDA**
His Life And Teachings

### ഈ പുസ്തകത്തെപ്പറ്റി....

ഈ പുസ്തകത്തിന്റെ ആദ്യഭാഗമായ സ്വാമി വിവേകാനന്ദന്റെ ലളിതജീവചരിത്രം യുവാക്കൾക്ക് വളരെയധികം താല്പര്യമുളവാക്കുന്നതാണ്. ഇതിന്റെ രാം ഭാഗം ഉൾക്കൊള്ളുന്ന സ്വാമിജിയുടെ ഉപദേശങ്ങൾ യുവാക്കൾക്ക് അവരുടെ പ്രശ്നങ്ങളെ സമർത്ഥമായി നേരിട്ട് ജീവിതവിജയം വരിക്കാൻ സഹായിക്കുന്ന ആവേശത്തിന്റെ അനവരതസ്രോതസ്സായി വർത്തിക്കുന്നു. സ്വാമിജിയുടെ വാക്കുകൾ അവർക്ക് ധാർമ്മികവും ആത്മീയവുമായ ഒരു ജീവിതചര്യ നയിക്കാനും, സഹജീവികളെ, പ്രത്യേകിച്ച് രോഗികളെയും പീഡിതരെയും സേവിക്കാനുള്ള മനോഭാവം വളർത്താനും സഹായിക്കുന്നു. സ്വാമി വിവേകാനന്ദന്റെ 150-ാം ജന്മവാർഷികാഘോഷങ്ങളുടെ ഓർമ്മയ്ക്കായി ഈ പുസ്തകം വളരെ കുറഞ്ഞ വിലയ്ക്കാണ് ലഭ്യമാക്കുന്നത്.

*Sri Ramakrishna Math*
*P.O. Puranattukara*
*Dt. Thrissur -680 551*

Highly subsidized Price: Rs.5/-